# കലാകൗമുദി

1062
ജനുവരി 21, 1996
വില : 6 രൂപ



മുഖചിത്രം : പി.വി. നരസിംഹറാവു
ഡിസൈൻ : ശ്രീ. ഭട്ടതിരി

## ഒ.എൻ.വിയുടെ സ്വയംവരം

**ശ്രീ.** ഒ.എൻ.വി. കുറുപ്പിന്റെ 'സ്വയംവരം' വായിച്ചു. മലയാള കവിതയിൽ അകൃത്രിമത്വത്തിന്റെ സൗന്ദര്യമാണ് 'സ്വയംവരം' വെളിപ്പെടുത്തുന്നത്. വ്യാസമൗനങ്ങളിൽ ഇതൾ വിരിയുന്ന ഗാലവന്റെയും മാധവിയുടെയും കഥയിൽ വർത്തമാനത്തിന്റെ നീറിപ്പിടിക്കുന്ന യാഥാർത്ഥ്യങ്ങളുണ്ട്. നിസ്സഹായതയുടെ മരണക്കുരുക്കിൽ തൂങ്ങിയാടുന്ന ഗാലവന്മാരുടെ. രാജശയ്യകളിൽ തളർന്നുറങ്ങുന്ന മാധവിമാരുടെ ഒരിക്കലും നിലയ്ക്കാത്ത നിലവിളികളിൽ ചുറ്റിത്തിരിയുന്ന കാലചക്രത്തിന്റെ അസ്തിത്വം പ്രകൃതിയുമായുള്ള സ്വയംവരത്തിന്റെ വന്യതയിലേക്കു പോകുമ്പോൾ ഈ ഖണ്ഡകാവ്യം ഈ കാലത്തിന്റെ സൃഷ്ടിയാവുന്നു.

വഞ്ചിക്കപ്പെടുന്ന സ്ത്രീത്വം എന്ന ക്ലീഷേക്കുമപ്പുറം മാധവിയുടെ പണയപ്പണ്ടമാകാനുള്ള വിധിയുണ്ടല്ലോ? അതു സാർവ്വകാലികവും സാർവ്വലൗകികവുമാണ്. അടുക്കളയിൽ പൊട്ടിത്തെറിക്കുന്ന ഒരു ഗ്യാസ് സിലിണ്ടറായോ, പഞ്ചനക്ഷത്രസൗധങ്ങളിലെ തണുത്ത കിടപ്പറകളിൽ ഇറച്ചിക്കറിയായോ. അടുക്കളയിൽ തേഞ്ഞുതീരുന്ന ഒരു വീട്ടുപകരണമായോ മാറുന്ന സ്ത്രീയുടെ മദ്ധ്യവർഗ്ഗ വിധി മാധവിയുടേതാണ്: നിറവയറുമായി പറമ്പിലും പാടത്തും പണിയെടുക്കേണ്ടിവരുന്നതും. കഞ്ഞിക്കലത്തിൽ തിളച്ചുമറിയുന്ന ഇല്ലായ്മകൾ നോക്കി നെടുവീർപ്പിടുന്നതും മാധവിയുടെ ദരിദ്രമുഖം. ഗാലവനു പിന്നിൽ കാടും മേടും പിന്നിട്ടു നിശ്ശബ്ദയായി നടന്നുപോകേണ്ടത് മാധവിയുടെ ആവർത്തിക്കുന്ന ജീവിതദുരന്തം.

വിശ്വാമിത്രന്മാരുടെ കാലമാണിത്. ഒരു കാതു കറുത്ത എണ്ണൂറു വെള്ളക്കുതിരകൾ ഗുരുദക്ഷിണ ചോദിക്കുകയും. അതിനു തുല്യയാണ് ഒരു കന്യകയെന്നു വിധിക്കുകയും ചെയ്യുന്ന അഴകിയ വിശ്വാമിത്രന്മാരുടെ പണമായും. പൊന്നായും. മണ്ണായും സ്ത്രീധനം ചോദിക്കുന്ന വിശ്വാമിത്രന്മാർ അഷ്ടകന്റെ പിതൃത്വത്തിൽ ദുരഭിമാനം കൊള്ളുന്നു. ഹര്യശ്വനും. ദിവോദാസനും. ഭോജപുരീശ്വനും വിശ്വാമിത്രനും മാറിമാറി ജന്മംകൊടുത്ത മാധവിയുടെ മക്കൾ പിതൃത്വമന്വേഷിച്ച് അലഞ്ഞുതിരിയുന്നു.



'സ്വയംവരം' കാലത്തിന്റെ കവിതയാണ്. കാലത്തിന്റെ സ്പന്ദനമറിയുന്ന കലാകൗമുദിയിൽ മാത്രമേ ഇത്തരമൊരു കവിത പ്രതീക്ഷിക്കാവൂ. സത്യാന്വേഷണത്തിന്റെ ഈ അദ്ധ്യായങ്ങൾ തുടരുകതന്നെ വേണം.

**കെ. രാമചന്ദ്രൻനായർ**
ഗൗരീഭവനം
മുല്ലയ്ക്കൽ, ആലപ്പുഴ.

## കവിതയുടെ പൂർണ്ണത

**ശ്രീ**. ഒ.എൻ.വി. കുറുപ്പ് എഴുതിയ 'സ്വയംവരം' എന്ന കാവ്യം ആകാംക്ഷയോടെയാണ് വായിച്ചുതുടങ്ങിയത്. മഹാഭാരതത്തിന്റെ ഉദ്യോഗപർവ്വത്തിലാണ് വ്യാസൻ ഗാലവന്റെ കഥ പറയുന്നത്. ഈ സന്ദർഭത്തിൽത്തന്നെ മറ്റൊരു കഥയുടെ സ്വപ്നശിഖരങ്ങൾ വികസിച്ചുവരുന്നുമുണ്ട്. യയാതിയുടെ മകൾ മാധവിയുടെ കഥയാണ് അത്. ഈ കഥയെ ഉപജീവിച്ച് സ്വതന്ത്രമായ ഒരു കാവ്യമാണ് ഒ.എൻ.വി രചിച്ചിരിക്കുന്നത്.

കവിതയുടെ ഹിരൺമയപ്രവാഹത്തെ ആസ്വാദ്യതയുടെ ഹിമഗിരിയേറ്റുന്നതായിരുന്നു ശ്രീ. നമ്പൂതിരിയുടെ രേഖാചിത്രങ്ങൾ. അവ ഓരോ ലക്കത്തിലും അത്യന്തം ഹൃദയഹാരിയാകുകയായിരുന്നു.

കവിതയിലെ ഒരു ഭാഗം നോക്കുക.

'മായുന്നു വിശ്വാമിത്രൻ
തൻ തപോവനം പി
ന്നിൽ
കാണുന്നു സാന്ദ്രശ്യാമ-
മാം മഹാരണ്യം മു
ന്നിൽ'.....

ഇങ്ങനെ സ്വയംവരം നമ്മെ കവിതയുടെ അനല്പമായ ലോകത്തേക്കാണു കൂട്ടിക്കൊണ്ടു പോയത്. കവിത പ്രസിദ്ധീകരിച്ച കലാകൗമുദിക്കും ശ്രീ. ഒ.എൻ.വി. കുറുപ്പിനും ശ്രീ. നമ്പൂതിരിക്കും ഹൃദയം നിറഞ്ഞ സ്നേഹാശംസകൾ.

**കെ. ദേവികാനായർ**
ശരണം, മുളങ്കുന്നത്തുകാവ്.
തൃശൂർ.

## മലയാള കവിതയ്ക്കൊരു വരം

കലാകൗമുദിയിൽ പ്രകാശിച്ച ഇതിഹാസാസ്പദമായ ഒരു കാവ്യത്തെ മുൻനിർത്തിയുള്ള ഒരാസ്വാദകന്റെ കുറിപ്പുമാത്രമാണെന്നറിക.

"വരും, വരാതിരിക്കില്ല
തുടർന്നീടണമിക്കഥ."

എല്ലാ കഥയും പഴയത്, എല്ലാ കഥയും പുതിയത് എന്നു മാനവസംസ്കാരം അന്വേഷിക്കുന്നതുകൊണ്ടാണ് മരിച്ചിട്ടും മനുഷ്യനിങ്ങനെ മരിക്കാതിരിക്കുന്നത്. സമൂഹത്തിന്റെ ഉല്പന്നമാണ് സംസ്കാരം. ജീവിതത്തിന്റെ സമസ്തമേഖലകളിലും ഇതു വേരോടി നില്ക്കുന്നു. മനുഷ്യനെ മാറ്റിമറിക്കാൻ പോന്ന പ്രതിഭാസം. ഭൂതകാലത്തെ സാംസ്കാരിക സത്തയെ, തള്ളേണ്ടതു തള്ളുകയും കൊള്ളേണ്ടതു കൊള്ളുകയും ചെയ്ത് വർത്തമാനത്തെയും ഭാവിയെയും തന്റേതാക്കി ലോകത്തിനു സമർപ്പിക്കുന്നവരാണ് പ്രതിഭാശാലികൾ ഇതിൽ കണ്ണി









രും ഉപ്പും ചോറും ഉൾച്ചേരുന്നുണ്ട്. ചരിത്രത്തെ തിരുത്തിയെഴുതാൻ മൗലികമായൊരു വ്യക്തിമുദ്രതന്നെ വേണം. ഈ മുദ്രയാണ് ആ വ്യക്തിയുടെ കൈയൊപ്പ്. സുദീർഘമായ പാരമ്പര്യത്തിന്റെ പഴഞ്ചൻ രീതിയെ അടിമുടി മാറ്റിമറിക്കാനുള്ള ശക്തി സംഭരിക്കേണ്ടത് കാലത്തിന്റെ നിയോഗമാണ്. ആ നിയോഗം സാക്ഷാൽക്കരിക്കുന്ന വ്യക്തികളുടെ ചിന്തകളും ദർശനങ്ങളും കലകളുമാണ് പില്ക്കാല സംസ്കാരത്തെ ഉന്നതിയിലേക്കു നയിക്കുന്നത്.

ഭാരതീയ മണ്ണിലും മനസ്സിലും അലിഞ്ഞുചേർന്നിരിക്കുന്ന വേദേതിഹാസ ഉപനിഷത്തുകൾ ഏതൊരു കാലത്തും കവികളെ വളരെയധികം സ്വാധീനിച്ചിട്ടുണ്ട്. കാളിദാസനും ഭാസനും ഭവഭൂതിയുമെല്ലാം ഭാരതീയ സംസ്കൃതിയെ കടംകൊണ്ട്, നവീന ഭാവുകങ്ങൾ സൃഷ്ടിച്ച് വ്യക്തിത്വത്തിനു പൂർണ്ണത നേടിയെടുത്തവരാണ്. വ്യക്തിയുടെ മാഹാത്മ്യം കണ്ടറിഞ്ഞവരാണിവർ. വിപ്ളവമല്ല വൈയക്തികതയാണ് മനുഷ്യനെ മാനസിക വികാസ പരിണാമങ്ങളിലേക്കുയർത്തുന്നത്.

ഏതാണ്ട് എഴുപതുകൾക്കു ശേഷമാണ് മലയാളകവിതയിൽ ചുവപ്പംശം പേറിനിന്ന ഒ.എൻ.വിക്കവിത വൈയക്തിക ജീവിതത്തിലേക്കു തിരിച്ചുപോകുന്നത്. ഈ തിരിച്ചുപോക്കാണ് ഒ.എൻ.വിക്കവിതയെ പ്രകാശപൂർണ്ണമാക്കുന്നത്. ഇരുപതാം നൂറ്റാണ്ട് അവസാനിക്കുന്ന ഈ ദശാസന്ധിയിൽ മലയാള കവിതയ്ക്കു രണ്ടു മഹാകാവ്യങ്ങൾ കാലത്തിന്റെ അനിവാര്യതയായി വന്നുചേർന്നു.

കാളിദാസന്റെ മാനസിക കാവ്യപ്രപഞ്ചത്തിലേക്കുള്ള ഒരു തീർത്ഥയാത്രയാണ് 'ഉജ്ജയിനി'യെങ്കിൽ പൗരാണിക ഭാരതീയ കുടുംബങ്ങളിലെ സംഘർഷഭരിതമായ പരിവേഷങ്ങളിലേക്കും ചടുലമായ ജീവിതാസക്തികളിലേക്കും നോക്കി ആ വ്യാസച്ചിരി ആധുനികകാലത്തും ഒ.എൻ.വി ചിരിക്കുന്നു. നവീന ഭാവുകത്വത്തോടെയുള്ള ജീവിതാംശം നിറഞ്ഞ 'സ്വയംവരം' അങ്ങനെ മലയാളകവിതയിലെ ഒരു വരമായിത്തീരുകയാണ്.

നിലനില്ക്കുന്ന സംസ്കാരത്തെ മാറ്റി പ്രതിഷ്ഠിക്കാൻ ഗോത്രകാല സംസ്കാരങ്ങളിൽനിന്ന് ആശയവും ഉന്നത മൂല്യങ്ങളും ഉൾക്കൊള്ളുന്നതിൽ തെറ്റില്ല. ബാഹ്യമായ പുരോഗതിയല്ല ഒരു രാജ്യത്തിന്റെ ആരോഗ്യം. മറിച്ച്, വ്യക്തിയുടെ ആന്തരിക ജ്ഞാനപൂർണ്ണതയുടെ പുരോഗതിയാണ്. ചലനാത്മകതയാണ് നൂതനമായ ഒരു സമൂഹത്തെ സൃഷ്ടിക്കുന്നത്. ഒ.എൻ.വിയും ഈ പരിണാമങ്ങളിൽ ഉൾച്ചേരുകയാണ്. ഗോത്രകാല സംസ്കൃതിയുടെ മാനസിക സംഘർഷങ്ങളെ കാവ്യപൂർവ്വം തിരിച്ചറിയുന്ന ശക്തിയാണ് 'സ്വയംവര'ത്തിന്റെ കാതൽ.

"ഒന്നിനുമർത്ഥം തിരയാനല്ല
നിരർത്ഥകമെല്ലാമെല്ലാം
എന്നറിയുന്നൊരു ബിന്ദുവിൽനി



ന്നും
നീളും രേഖകണക്കെ."

കാലവും വ്യക്തികളും നീളുകയാണ്. കവിയുടെ ആത്മാവിനു പൂർണ്ണത പ്രഖ്യാപിക്കുകയാണ് ഒ.എൻ.വി 'സ്വയംവര'ത്തിലൂടെ എന്നു ഞാൻ വിചാരിക്കുന്നു.

**സുബ്രഹ്മണ്യദാസ്**
തിരുവനന്തപുരം.

## പഠനം അപര്യാപ്തം

കലാകൗമുദി 1058-ാം ലക്കത്തിൽ പ്രസിദ്ധീകരിച്ച "ജീവിതശൈലികൊണ്ടുണ്ടാവുന്ന ഒരു രോഗം" എന്ന പ്രത്യേക ലേഖകന്റെ ലേഖനത്തെക്കുറിച്ചു ചില സംഗതികൾ വ്യക്തമാക്കണമെന്നുണ്ട്.

ആഴ്ചയിൽ കുറഞ്ഞത് ഒരു പുതിയ സ്തനാർബുദരോഗിയെയെങ്കിലും ഒ.പി വിഭാഗത്തിൽ ഓരോ യൂണിറ്റിലും ഞങ്ങൾ ഇവിടെ കോട്ടയം മെഡിക്കൽ കോളേജിൽ കാണാറുണ്ട്. ഇവരാരുംതന്നെ ഈ "മാറിയ ജീവിതശൈലി"യുള്ളവരല്ല. കൂടുതൽ പേരും സാമ്പത്തികമായി പിന്നോക്കം നില്ക്കുന്നവരും. സാധാരണക്കാരുമാണ്. ഭൂരിപക്ഷംപേരും നാഗരിക ജീവിതശൈലിയോ, കൊഴുപ്പു കൂടുതലുള്ള ഭക്ഷണം കഴിക്കുന്നവരോ അല്ല. 90 ശതമാനം പേരും ഇരുപതു വയസ്സിനു മുമ്പു പ്രസവിച്ചിട്ടുള്ളവരുമാണ്. അതുകൊണ്ട് ചെറിയ പ്രായത്തിൽ കുട്ടികളുണ്ടാകുന്ന സ്ത്രീകളെ ബ്രസ്റ്റ് കാൻസർ ബാധിക്കുകയില്ല എന്ന നിഗമനത്തിൽ എത്തിച്ചേരുന്നതു ശരിയല്ല.

പെൺകുട്ടി ഋതുമതിയാവുന്നതിനും അവളുടെ ആദ്യപ്രസവത്തിനുമിടയിലുള്ള കാലയളവു കൂടുന്നതും. ആദ്യപ്രസവം മുപ്പതു വയസ്സിനുശേഷം സംഭവിക്കുന്നതും. ആർത്തവവിരാമം 50 വയസ്സിനുശേഷം സംഭവിക്കുന്നതും സ്തനാർബുദം വരാൻ സാദ്ധ്യത കൂട്ടുമെങ്കിലും ഏറ്റവും പ്രധാനപ്പെട്ട Risk Factor ഇതൊന്നുമല്ല. അമ്മയ്ക്കോ. സഹോദരിക്കോ. കുടുംബത്തിലെ അടുത്ത സ്വന്തക്കാരിലാർക്കെങ്കിലുമോ ഈ അസുഖം വന്നിട്ടുണ്ടെങ്കിൽ. അവർക്കു സ്തനാർബുദം വരാൻ സാദ്ധ്യത കൂടുതലാണ്. പക്ഷേ. നമ്മുടെ രോഗികളിൽ ഈ കുടുംബപശ്ചാത്തലവും വളരെ വിരളമായിട്ടേ കാണാറുള്ളൂ. സത്യത്തിൽ ഇപ്പോഴും ഈ അസുഖത്തിന്റെ രോഗകാരണം ശരിയായി നമുക്കറിഞ്ഞുകൂടാ.

ഏറ്റവും പ്രധാനമായി ചെയ്യേണ്ടത് കേരളത്തിൽ ഒരു കാൻസർ രജിസ്ട്രി തുടങ്ങുകയെന്നതാണ്. ഇപ്പോൾ നാമമാത്രമായി തിരുവനന്തപുരത്തെ റീജിയണൽ കാൻസർ സെന്ററിൽ ഇതുണ്ടെങ്കിലും ആ രജിസ്ട്രി കേരളത്തെ മൊത്തത്തിൽ പ്രതിനിധീകരിക്കുന്നില്ല എന്നതാണ് വാസ്തവം.

രോഗകാരണങ്ങളെക്കുറിച്ചും, സ്ഥിതിവിവരക്കണക്കുകളെക്കുറിച്ചുമൊക്കെ ഇപ്പോൾ നമുക്കറിയാവുന്നത് പടിഞ്ഞാറൻ രാജ്യങ്ങളിലെ പഠനങ്ങളിൽ നിന്നുള്ള നിഗമനങ്ങളാണ്. എട്ടു സ്ത്രീകളിൽ ഒരാൾക്ക് എന്ന തോതിൽ വരാൻ സാദ്ധ്യതയുള്ള ഇത്രയും പ്രധാനപ്പെട്ട ഒരു മാരകരോഗത്തെക്കുറിച്ചു നമുക്ക് അത്യാവശ്യം വേണ്ടത് കേരളീയമായ പഠനങ്ങളും കണക്കുകളും നിഗമനങ്ങളുമാണ്.

**ഡോ. ദയാനന്ദബാബു**
അസോസിയേറ്റ് പ്രൊഫ. ഓഫ് സർജറി
മെഡിക്കൽ കോളേജ്
കോട്ടയം.

## ധനുമാസക്കവിതകൾ

**ധ**നുമാസക്കുളിരിനെ പൊള്ളുന്ന ഒരു യാഥാർത്ഥ്യത്തിലേക്കാവഹിക്കാൻ രജനിക്കേ കഴിഞ്ഞുള്ളു. പിതൃക്കൾ സ്വന്തം ചിതാഭസ്മകലശങ്ങൾ ശിരസ്സിലേറ്റി ഗതികിട്ടാതലയുന്ന ദുരന്തം ആവിഷ്കരിക്കുന്നതിലൂടെ രജനി തന്റെ സമകാലികരിൽനിന്നും ഒരുപാടു മുന്നിലാണ്. പഴന്തുണിപോലെ സ്വയം ചുരുട്ടിക്കൂട്ടുന്ന 'രചനാദുരന്തങ്ങൾ' വായനയെ മടുപ്പിക്കുമ്പോൾ, രജനി ഭാവിയിലെ വാഗ്ദാനമായിത്തീരുന്നു. തീർച്ചയായും രജനിയിൽ കവിതയുണ്ട്.

**ഒ.എം. രാമകൃഷ്ണൻ**
ചെപ്പനൂൽ. മുയ്യം തപാൽ
കരിമ്പം വഴി-670142.

### രണ്ട്

**ക**വിതയുടെ വറുതിക്കു നാന്ദി കുറിക്കുന്നു ധനുമാസക്കവിതകൾ. ക്ലിക്കുകളും മേൽവിലാസവും കവികളെ സൃഷ്ടിക്കുന്ന ഈ മലയാളരാജ്യത്തിൽ, കവിതയ്ക്ക് ധനുമാസത്തിന്റെ കുളിരും, ആതിരനിലാവിന്റെ ലാവണ്യവും പ്രതീക്ഷിക്കുന്നത് മൗഢ്യമാണെന്നറിയാം. എങ്കിലും, ആർദ്രമായ ആതിരനിലാവിന്റെ പേരിൽ ആധുനിക ആഭാസത്തരം കണ്ടപ്പോൾ ഇത്രയും കുറിക്കണമെന്നു തോന്നി.

**സതീഷ്കുമാർ**
നാണമ്പിൽ
കവിയൂർ പി.ഒ.. തിരുവല്ല.

## വിക്ടർ ലീനസ് സ്മാരക ചെറുകഥാമത്സരം

**കോ**മ്പയാർ സംസ്കാര പോഷിണി ലൈബ്രറി കഴിഞ്ഞ മൂന്നു വർഷമായി സംസ്ഥാനതലത്തിൽ നടത്തിവരുന്ന വിക്ടർ ലീനസ് സ്മാരക ചെറുകഥാമത്സരത്തിലേക്ക് ഈ വർഷത്തെ അവാർഡിനു പരിഗണിക്കുന്നതിനുവേണ്ടി സൃഷ്ടികൾ ക്ഷണിച്ചുകൊള്ളുന്നു. സൃഷ്ടികൾ മൗലികവും പത്തുപുറത്തിൽ കവിയാത്തതുമായിരിക്കണം. കൃതികൾ സെക്രട്ടറി. സംസ്കാര പോഷിണി ലൈബ്രറി കോമ്പയാർ പി.ഒ. ഇടുക്കി ജില്ല-685552 എന്ന വിലാസത്തിൽ ജനുവരി 31-നു മുമ്പായി ലഭിച്ചിരിക്കണം. അവാർഡ് ജേതാവിന് 501 രൂപ കാഷ് അവാർഡും ശില്പവും പ്രശംസാപത്രവും നല്കുന്നതാണ്.

**ടോം ലൂക്കോസ്**
സെക്രട്ടറി
സംസ്കാര പോഷിണി ലൈബ്രറി
കോമ്പയാർ.

അല്ലറ ചില്ലറകൾക്ക് നിന്നാൽ മുകളിലുള്ളവരെ പേടിക്കേണ്ടിവരും

# ജാത്യാലുള്ളത് തൂത്താൽ....

## എം.പി. നാരായണപിള്ള



**ഞാ**ൻ ഒരു നായരാണ്. ഒരു നായരായി പിറന്നത് മുജ്ജന്മ സുകൃതമെന്ന് കരുതുന്നയാളുമാണ്. കാരണം ബ്രാഹ്മണനും പുലയനും മേത്തനും നസ്രാണിയും തുല്യ "ഡിഗ്നിറ്റി" അർഹിക്കുന്നവരാണെന്ന് എന്നെ പഠിപ്പിച്ച സംസ്ക്കാരം ഹിന്ദുത്വമല്ല; "നായരത്വമാണ്." സ്വന്തം അമ്മയെക്കൊണ്ട് പുലയന്റെ എച്ചിലെടുപ്പിച്ച മന്നത്ത് പദ്മനാഭന്റെ സംസ്ക്കാരം.

മന്നത്താശാന്റെ സ്ഥാനത്തിരുന്ന് ഇന്ന് നായന്മാരെ ഭരിക്കുന്നവരോ?

നരസിംഹറാവു ചെരിപ്പഴിക്കാത്തതിന് ആന്റണിയെ ചീത്തപറയുന്നത് എവിടന്നു കിട്ടിയ ബുദ്ധിയാണ്? കട്ടവനെ കിട്ടിയില്ലെങ്കിൽ കണ്ടവനെ പിടിക്കുന്ന ഹെഡ്കാൺസ്റ്റബിൾ സംസ്ക്കാരം! നരസിംഹറാവു ചെരിപ്പിട്ടുകയറി മന്നം സമാധി അശുദ്ധമാക്കിയാൽ നരസിംഹറാവുവിനെ പിടിക്കണം. അതാണാണത്തം.

എൻ.എസ്.എസ്സിന്റെ അനുവാദമില്ലാതെ സമാധിയിൽ കയറാൻ പ്രധാനമന്ത്രിയല്ല; ഇന്ത്യൻ പ്രസിഡന്റ് വന്നാൽപ്പോലും സമ്മതിക്കരുത്; അതിന് അടുക്കളപ്പെണ്ണുങ്ങളെപ്പോലെ പ്രതിഷേധിച്ച് വീട്ടിലിരിക്കുകയല്ല ചെയ്യേണ്ടത്. വരുന്ന വഴിയിൽ മലർന്നുകിടക്കണം. തടയണം. അതാണ് രാഷ്ട്രീയം. അതാണ് നേതൃത്വത്തിനുവേണ്ട മിനിമം ക്വാളിഫിക്കേഷൻ.

മറിച്ച് ഞങ്ങടെ നേതാവ് എന്താണു ചെയ്തത്?

മന്നം സമാധി ചെരിപ്പിട്ടുകയറി അശുദ്ധമാക്കിയ അതേ നരസിംഹറാവുവിനെ മുഖം കാണിക്കാൻ ഡൽഹിക്ക് പോകുന്നു. പ്രധാനമന്ത്രി പരസ്യമായി മാപ്പു പറയണമെന്നാവശ്യപ്പെടാനല്ല. മറിച്ച് പാവം ആന്റണിയെപ്പറ്റി പരാതി പറയാൻ!

അതിന് ആന്റണിയാണോ ചെരിപ്പിട്ടു കയറിയത്? ആന്റണി പറഞ്ഞാൽത്തന്നെ പ്രധാനമന്ത്രി ചെരിപ്പഴിക്കുമെന്ന് തോന്നുന്നുണ്ടോ? "ആന്റണീജി, ഞാനൊരു പ്രമേഹരോഗിയാണെന്നറിയില്ലേ? വല്ല മുള്ളോ ആണിയോ കൊണ്ട് പഴുത്താൽ കുഴപ്പമാകില്ലേ?" എന്നാണ് പ്രധാനമന്ത്രിയുടെ മറുപടിയെങ്കിലോ? അതും വേണ്ട. "എനിക്ക് കാലിൽ ആണിയുണ്ടെന്നാണ്" പ്രധാനമന്ത്രിയുടെ മറുപടിയെങ്കിലോ? ആന്റണിക്ക് വല്ല മറുപടിയുമുണ്ടോ? ചെരിപ്പൂരാതെ നരസിംഹറാവു കയറരുതെന്നു പറഞ്ഞ് ആന്റണി മുന്നിൽ കയറിനിന്നാലോ? കരി



മ്പൂച്ചകൾ ആന്റണിയെ കൈകാര്യം ചെയ്യും. അതിനുള്ള അധികാരം ഇന്ത്യൻ പാർലമെന്റ് കരിമ്പൂച്ചകൾക്കു കൊടുത്തിട്ടുണ്ട്. പ്രധാനമന്ത്രിയുടെ ജീവൻ സംരക്ഷിക്കുക എന്ന വ്യാജേന നമ്മളെ കൊല്ലാനുള്ള അവകാശംപോലും.

മന്നം സമാധി അശുദ്ധമാക്കിയതിന്റെ ഉത്തരവാദിത്വം പ്രധാനമന്ത്രിക്കാണെന്നു പറയാനുള്ള ധൈര്യം ഞങ്ങൾ നായന്മാരുടെ നേതാവായ പണിക്കരുസാറിനില്ല.

കാരണമെന്താണ്?

പേടി.

യു.ഡി.എഫ് രാഷ്ട്രീയത്തിലെ നക്കാപ്പിച്ചയ്ക്കു വേണ്ടിയുള്ള വിലപേശലിൽ ആന്റണിക്ക് അതീതമായി ഒരു അനുകമ്പ പ്രധാനമന്ത്രിയുടെ കൈയിൽനിന്നു നേടാനുള്ള ശ്രമമല്ലേയിത്? നായർ സമുദായത്തിന്റെ വ്രണപ്പെട്ട വികാരങ്ങൾ ചികിത്സിക്കാനായി എൻ.ഡി.പി.ക്കൊരു മന്ത്രിയും ആ മന്ത്രിക്ക് ആരോഗ്യവകുപ്പും മറ്റ് അല്ലറചില്ലറ നാലു കോർപ്പറേഷനുകളും. അടുത്ത തിരഞ്ഞെടുപ്പിൽ സീറ്റു വീതിക്കുമ്പോൾ അല്പം പരിഗണന. ഇതിനപ്പുറം എന്തെങ്കിലും സ്വാദ്ദേശ സാഹിത്യം ഈ നാടകത്തിന് ഉണ്ടോ?

ഒരേ ലക്ഷ്യംതന്നെ പല മാർഗ്ഗങ്ങളിലൂടെ നേടാം. കരഞ്ഞു നേടാം. കാലു പിടിച്ചു നേടാം. വിരട്ടിനേടാം. ഇതിലേതാണ് ശരിയായ വഴിയെന്ന് ഇറങ്ങിത്തിരിക്കുന്ന ആളുകളുടെ സ്വഭാവമനുസരിച്ചിരിക്കും.

യശശ്ശരീരനായ എം.കെ.കെ.നായർ പണ്ടെന്നോടൊരു കഥ പറഞ്ഞു. ഒരു ഡിസ്പാച്ച് ക്ളാർക്ക് മന്ത്രിയായെന്നിരിക്കട്ടെ. ഏതാഫീസിൽ പരിശോധനയ്ക്കു പോയാലും ആ മന്ത്രി കത്തുകളുടെ ഡിസ്പാച്ച് കാര്യക്ഷമമായി നടക്കുന്നുണ്ടോ എന്നു നോക്കിയിരിക്കും! ജാത്യാലുള്ളത് തൂത്താൽ പോകില്ല.

ഇതുതന്നെയാണിവിടെയും.

ചെരിപ്പിട്ടു കയറി മന്നം സമാധി അശുദ്ധമാക്കിയ പ്രധാനമന്ത്രിയെ വിരട്ടാനുള്ള ധൈര്യം നായർ നേതാവിനില്ലാതെ പോയി. ആന്റണി അമ്മയുടെ വയറ്റിൽ കിടക്കുന്ന കാലത്ത് രാഷ്ട്രീയ പ്രവർത്തകനായിരുന്ന നരസിംഹറാവുവിന് സമാധിയിൽ ചെരിപ്പിട്ടു കയറുന്നതിലെ അനൗചിത്യം അറിയില്ലേ? തീർച്ചയായും അറിയും:

എന്നിട്ടും എന്തുകൊണ്ട് അദ്ദേഹം ചെരിപ്പൂരിയില്ല?

അശ്രദ്ധകൊണ്ടായിരിക്കാം. ഈ അശ്രദ്ധയ്ക്കെന്താണ് കാരണം?

നരസിംഹറാവുവിന് നായന്മാരെ പേടിയില്ല. പേടിയുണ്ടാക്കാൻ കെല്പുള്ള ഒരു നേതൃത്വം എൻ.എസ്.എസ്സിനോ എൻ.ഡി.പിക്കോ ഇല്ല. മന്നത്ത് പദ്മനാഭൻ പോകട്ടെ, കളത്തിൽ വേലായുധൻ നായരെപ്പോലൊരു നേതാവുപോലുമില്ല.

വിദ്യാഭ്യാസത്തെപ്പറ്റി പ്രധാനമന്ത്രി ജവഹർലാൽ നെഹ്റു വാചാലനായപ്പോൾ കളത്തിൽ ആദ്യ പ്രധാനമന്ത്രിയെ ഓർമ്മപ്പെടുത്തി-വിദ്യാഭ്യാസം ഭരിക്കേണ്ടത് കേന്ദ്ര ഗവൺമെന്റല്ലെന്നും സംസ്ഥാനങ്ങളാണെന്നും, നെഹ്റു ചൂടായി. പക്ഷേ, രാത്രി നടന്ന വിരുന്നിൽ അദ്ദേഹം കളത്തിൽ വേലായുധൻ നായരോട് പറഞ്ഞു-തനിക്കു തെറ്റുപറ്റിയതാണെന്ന്!

പ്രധാനമന്ത്രിയെയും കരിമ്പൂച്ചകളെയും കണ്ടു പേടിക്കുന്നവർക്ക് നായന്മാരുടെ നേതാവായിട്ടിരിക്കാൻ അർഹതയില്ല. പ്രധാനമന്ത്രി മാത്രം ഉത്തരവാദിയായ ഗർഭം പാവം ആന്റണിയുടെ പുറത്ത് വച്ചുകെട്ടുന്ന രാഷ്ട്രീയം നായന്മാരുടെ സംസ്കാരത്തിന് ചേർന്നതല്ല.

ആന്റണിയെ രാഷ്ട്രീയമായി കുരിശിലേറ്റുക എന്നതാണ് ലക്ഷ്യമെങ്കിൽ അതിനു വേറെ എത്രയോ വഴികളുണ്ട്. ദിവസം ഒരു പത്തു ചാൻസെങ്കിലും ആന്റണിതന്നെ ഉണ്ടാക്കിത്തരുന്നുമുണ്ട്.

ഉദാഹരണത്തിന് ശിവഗിരിയിലെ ഓപ്പറേഷൻ ബ്ലൂ സ്റ്റാർ തന്നെയെടുക്കുക. നിയമജ്ഞനായ പണിക്കരു സാറിനറിയാം. കോടതി ഉത്തരവ് നടപ്പിലാക്കാൻ ആമീനും പൊലീസുകാരും കയറിച്ചെല്ലേണ്ടത് വെളുപ്പിന് നാലുമണിക്കല്ല-പകൽ പതിനൊന്നു മണിക്കും അഞ്ചുമണിക്കുമിടയ്ക്കാണെന്ന്. ഗുരുസമാധിയിൽ അപ്പിയിൽ ചവിട്ടിയ ഷൂസ് അഴിച്ചുമാറ്റാതെ പൊലീസുകാർ കയറിയതിന്റെ പുറത്ത് എൻ.ഡി.പി. പിറ്റേദിവസം പ്രതിഷേധവുമായി രംഗത്ത് ഇറങ്ങിയിരുന്നെങ്കിലോ? ആ സമരത്തിന്റെ മുന്നിൽ കയറിയിരുന്നെങ്കിലോ?

നായന്മാരുടെ പാർട്ടിക്ക് രാഷ്ട്രീയ പ്രസക്തി കിട്ടും. പണ്ടുകാലത്തെ "മന്നം-ശങ്കർ" ഐക്യത്തിന്റെ ഓർമ്മകളാണുണരുക! ആന്റണി മാത്രമല്ല; കരുണാകരനും നരസിംഹറാവുവുമൊക്കെ പേടിക്കും. ശരിക്കു പേടിച്ചാൽ പണിക്കരുസാറ് ഡൽഹിയിൽ പോകുന്നതിനു പകരം നരസിംഹറാവുവിനെ പെരുന്നയിൽ വരുത്താമായിരുന്നു! ഇതല്ലേ രാഷ്ട്രീയം.

നായന്മാർ അറുപത്തിനാല് ഇനമുണ്ട്. ഇതിലേതിനത്തിൽപ്പെട്ടതാണെന്നതിനെ ആശ്രയിച്ചിരിക്കുന്നു സമുദായ നേതൃത്വത്തിന്റെ ശൈലി. പറഞ്ഞിട്ടെന്തു കാര്യം? ജാത്യാലുള്ളത് തൂത്താൽ പോകുമോ?








# കോൺഗ്രസ് ആറുസീറ്റ് തികയ്ക്കുമോ

## നരേന്ദ്രൻ



**ഇ**ക്കൊല്ലത്തെ സംഭവ വികാസങ്ങൾ ഒരു സൂചനയാണെങ്കിൽ, രാഷ്ട്രീയമായ കുഴാമറിച്ചിലുകൾ നിറഞ്ഞതായിരിക്കും 1996. എന്തു ഭയജനകമായിട്ടായിരുന്നു കഴിഞ്ഞ കൊല്ലം പര്യവസാനിച്ചത്. നാന്നൂറുപേർ കരിഞ്ഞുവെണ്ണീറായ ഹര്യാനയിലെ തീപിടിത്തത്തിനു തൊട്ടടുത്താണ്, മുപ്പത്തഞ്ചു കോടിരൂപ- വിലവരുന്ന ആയുധസാമഗ്രികൾ പുരൂലിയ (ബംഗാൾ) എന്ന ഗ്രാമത്തിൽ ഒരു വിമാനം കൊണ്ടിട്ട വിവരം നാം, കേട്ടുഞെട്ടിയത്. ഇന്ത്യയുടെ ആകാശ സുരക്ഷ എന്തുമാത്രം ദുർബലമാണെന്നാണ് ഇതു കാണിക്കുന്നത്. കേന്ദ്രം ഭരിക്കുന്നവരെയല്ലാതെ, ഇതിന് ആരെ കുറ്റം പറയാനൊക്കും? പ്രതിരോധത്തെപ്പറ്റി അശേഷം ഉൽക്കണ്ഠപ്പെടാതെ, ആർക്കുവേണമെങ്കിലും ഇന്ത്യയിൽ കടന്നുകയറാമെന്നല്ലേ ഇതു കാണിക്കുന്നത്?



രാഷ്ട്രീയാവസ്ഥയെ വിലയിരുത്തുമ്പോൾ, ഈവക കാര്യങ്ങളും നാം കണക്കിലെടുക്കേണ്ടിയിരിക്കുന്നു. ഭരിക്കാനുള്ള അവകാശം സമ്പൂർണ്ണമായി നരസിംഹറാവുവിന് നഷ്ടപ്പെട്ടിരിക്കുകയാണ്. അടുത്ത ലോക്സഭാ തിരഞ്ഞെടുപ്പുവരെ അത് മുട്ടിയും ഇഴഞ്ഞും പോകും എന്ന് കരുതുകയേ നിർവാഹമുള്ളൂ. ഇതിനിടയിൽ അടുത്ത തിരഞ്ഞെടുപ്പിൽ ആർക്ക് ഭരിക്കാനാവും എന്ന് പ്രവചിക്കുക ദുഷ്ക്കരമാണ്, അത്രമാത്രം സ്ഥിതിഗതികൾ കുഴഞ്ഞിരിക്കുന്നു. പാർട്ടികൾ ഒറ്റയ്ക്കും സഖ്യങ്ങൾ കൂട്ടായും പലതരം അവകാശവാദങ്ങൾ ഉന്നയിക്കുന്നുണ്ട്. പക്ഷെ അവയൊന്നും വ്യക്തമല്ല. ഇക്കഴിഞ്ഞ ദിവസമാണ്, ഹൈദരാബാദിൽ വച്ച് പ്രധാനമന്ത്രി നരസിംഹറാവു അവകാശപ്പെട്ടത് അടുത്ത ലോക്സഭയിൽ കോൺഗ്രസ്സിന് മുന്നൂറ്റി അമ്പതു സീറ്റു കിട്ടുമെന്ന്. അതിശയോക്തിപരം എന്നുമാത്രമേ അതിനെ വിശേഷിപ്പിക്കാനാകൂ.



*നരസിംഹറാവു മകനുമൊത്ത് ഒരു ഗാഢചർച്ച*

ഈ അവകാശവാദത്തിന്റെ പിൻബലത്തിൽ കോൺഗ്രസ്സിലെ ആഭ്യന്തരാവസ്ഥ പരിശോധിച്ചാലോ? നരസിംഹറാവുവിന്റെ വിശ്വസ്ത മിത്രമെന്നു കരുതപ്പെടുന്ന കരുണാകരൻ ഉൾപ്പെടെയുള്ളവർ കോൺഗ്രസ്സിന്റെ നേതൃത്വത്തിൽ മാറ്റം വേണമെന്ന അഭിപ്രായക്കാരാണ്. രഹസ്യമായല്ല, പരസ്യമായിത്തന്നെ അവർ ആ അഭിപ്രായം പ്രകടിപ്പിച്ചുതുട

ങ്ങിയിട്ടുമുണ്ട്. കരുണാകരനാണ്. അതിന് നേതൃത്വം നൽകിയിരിക്കുന്നത്. തിരഞ്ഞെടുപ്പിനു മുമ്പായി കോൺഗ്രസ്സ് പ്രസിഡന്റു സ്ഥാനത്തുനിന്നും റാവു ഒഴിയണമെന്ന് അദ്ദേഹത്തിന് അഭിപ്രായമുണ്ട്. വർക്കിംഗ് കമ്മിറ്റിയിലെ ഭൂരിപക്ഷം അംഗങ്ങളും ഇതേ നിലപാടുകാരാണെന്നാണ് അദ്ദേഹം പറയുന്നത്. നരസിംഹറാവുവിനു പകരം സോണിയാ ഗാന്ധി കോൺഗ്രസ്സ് പ്രസിഡന്റാകണമെന്നും അവർ ആഗ്രഹിക്കുന്നു.

പക്ഷെ ഇതൊന്നും നരസിംഹറാവു ചെവിക്കൊള്ളുമെന്നു തോന്നുന്നില്ല. സ്വമേധയാ സ്ഥാനത്യാഗത്തിന് തയാറാവുന്ന മാനസികാവസ്ഥയല്ല അദ്ദേഹത്തിനുള്ളത്. തന്റെ പ്രതിയോഗികളെ അവസാനം വരെ എതിർക്കാൻ തന്നെ തീരുമാനിച്ചിരിക്കയാണെന്ന് അടുത്ത സുഹൃത്തുക്കളോട് അദ്ദേഹം സൂചിപ്പിക്കുകയുണ്ടായി. സോണിയാഗാന്ധിക്ക് നേതൃത്വം, ഒരു കാരണവശാലും അദ്ദേഹം ഒഴിഞ്ഞുകൊടുക്കുകയില്ല. പാർട്ടിക്കാരെല്ലാം തന്നോടൊപ്പം ദൃഢമായി നിൽക്കണമെന്ന പക്ഷക്കാരനാണ് റാവു. ജനങ്ങളെ ഇളക്കിമറിക്കാൻ തക്ക വ്യക്തിത്വധാവല്യമുള്ള നേതാക്കളുടെ തലമുറ അവസാനിച്ചു കഴിഞ്ഞുവെന്നും, ഈ സത്യം പാർട്ടിക്കാർ അംഗീകരിക്കണമെന്നും ഏതാനും നാളുകൾക്കുമുമ്പ് കോൺഗ്രസ്സ് യോഗത്തിൽ പ്രസ്താവിച്ചത്, നരസിംഹറാവുവിന്റെ നിലപാട് വ്യക്തമാക്കുന്നതായിരുന്നു.

എന്നാൽ നരസിംഹറാവുവിന്റെ ഈ നിലപാടിനു കടകവിരുദ്ധമായാണ്, മറ്റൊരു ബദൽ അന്വേഷിക്കാനുള്ള പരിശ്രമത്തിൽ കരുണാകരനും അദ്ദേഹത്തെ അനുകൂലിക്കുന്നവരും ഏർപ്പെട്ടിരിക്കുന്നത്. സജീവ രാഷ്ട്രീയത്തിന്റെ തീച്ചൂളയിൽ ഉടനടി എടുത്തുചാടാനൊന്നും സോണിയാഗാന്ധി തയാറായിട്ടില്ല. അത്തരമൊരു എടുത്തുചാട്ടത്തിൽ നിന്നുളവാകുന്ന അപകടങ്ങളെപ്പറ്റി അവർക്ക് നന്നായറിയാം. എന്നാൽ കോൺഗ്രസ്സിൽനിന്നും വിട്ടുപോയ അർജ്ജുൻസിംഗിനോടും എൻ.ഡി.തിവാരിയോടും പുനരൈക്യത്തിന്റെ വഴി തേടണമെന്നാണ് അവർ ആവശ്യപ്പെട്ടിരിക്കുന്നത്. പ്രധാനമന്ത്രിയുടെ ചില ദൂതന്മാർ തിവാരിയുമായി ഗൂഢബന്ധം സ്ഥാപിക്കാനിറങ്ങിയിരിക്കുന്നത് ഈ ആവശ്യം മണത്തറിഞ്ഞതിന്റെ അടിസ്ഥാനത്തിലാണ്. എന്നാൽ നേതൃത്വത്തിൽ മാറ്റം കൂടിയേതീരൂ എന്ന നിലപാടിൽനിന്നും ഒട്ടും അയയാൻ തിവാരി തയാറായിട്ടില്ല. കോൺഗ്രസ്സ് പ്രസിഡന്റു സ്ഥാനം റാവു ഒഴിഞ്ഞാൽ, മുൻ കോൺഗ്രസ്സുകാരെല്ലാം തിരിച്ചുവരുമെന്ന വിശ്വാസമാണ് തിവാരിക്കുള്ളത്. ഏതായാലും തിവാരിയുടെ ആഗ്രഹം നടക്കുമെന്നു തോന്നുന്നില്ല.

കോൺഗ്രസ്സിന്റെ ഭാവിതന്ത്രങ്ങളെപ്പറ്റി വ്യക്തമായൊരു നിലപാടെടുക്കുന്നതിൽനിന്നും നരസിംഹറാവു ഇപ്പോഴും ഒഴിഞ്ഞുനിൽക്കുകയാണ്. കോൺഗ്രസ്സുകാർക്കിടയിൽ അത്, ഒരുതരം അസ്വസ്ഥത സൃഷ്ടിച്ചിട്ടുണ്ട്. സീനിയർ നേതാക്കളുമായി ആശയവിനിമയം നടത്തുന്നതിൽ എക്കാലവും വിമനസ്കനായിരുന്നു നരസിംഹറാവു. നാടുനാടാന്തരം കറങ്ങിനടന്ന് ഗവൺമെന്റിന്റെ നേട്ടങ്ങളെപ്പറ്റി ജനങ്ങളെ ഉൽബോധിപ്പിക്കണമെന്ന് പറയുന്നതിൽക്കവിഞ്ഞൊന്നെങ്കിലും വ്യക്തമാക്കാൻ അദ്ദേഹം കൂട്ടാക്കുന്നില്ല. ഇപ്പോഴത്തെ പല എം.പിമാർക്കും വീണ്ടും സ്ഥാനാർത്ഥിത്വം കിട്ടുകയില്ലെന്ന് അടുത്തിടെ അദ്ദേഹം സൂചിപ്പിക്കുകയുണ്ടായി. കോൺഗ്രസ്സ് നേതാക്കൾക്കിടയിൽ ഒട്ടേറെ പരിഭ്രാന്തി പരത്തിയതായിരുന്നു ആ സൂചന.

**കോ**ൺഗ്രസ്സിന്റെ ഭാവിതന്ത്രങ്ങളെപ്പറ്റി വ്യക്തമായൊരു നിലപാടെടുക്കുന്നതിൽനിന്നും നരസിംഹറാവു ഇപ്പോഴും ഒഴിഞ്ഞുനിൽക്കുകയാണ്. കോൺഗ്രസ്സുകാർക്കിടയിൽ അത്, ഒരുതരം അസ്വസ്ഥത സൃഷ്ടിച്ചിട്ടുണ്ട്. സീനിയർ നേതാക്കളുമായി ആശയവിനിമയം നടത്തുന്നതിൽ എക്കാലവും വിമനസ്കനായിരുന്നു നരസിംഹറാവു. നാടുനാടാന്തരം കറങ്ങിനടന്ന് ഗവൺമെന്റിന്റെ നേട്ടങ്ങളെപ്പറ്റി ജനങ്ങളെ ഉൽബോധിപ്പിക്കണമെന്ന് പറയുന്നതിൽക്കവിഞ്ഞൊന്നെങ്കിലും വ്യക്തമാക്കാൻ അദ്ദേഹം കൂട്ടാക്കുന്നില്ല.

ജയലളിതയും കൻഷിറാമും എൻ.ടി.രാമറാവുമായി തിരഞ്ഞെടുപ്പു സഖ്യത്തിന് നരസിംഹറാവു മുൻകൈ എടുക്കുമോയെന്ന് ഇനിയും വ്യക്തമായിട്ടില്ല. ആരുമായും സഖ്യമുണ്ടാക്കുകയില്ലെന്ന ജയലളിതയുടെ പ്രഖ്യാപനം, അതു സംബന്ധിച്ച പല ഊഹാപോഹങ്ങളേയും തണുപ്പിച്ചെങ്കിലും ജയലളിതയുമായുള്ള സഖ്യത്തിനുള്ള സാധ്യത ഇനിയും എഴുതിതള്ളാറായിട്ടില്ല. സഖ്യമൊന്നുമില്ലാതെ, ഒറ്റയ്ക്കു മത്സരിച്ചാൽ കോൺഗ്രസ്സിന്റെ രാഷ്ട്രീയ നിലനിൽപ്പുപോലും സന്ദിഗ്ദ്ധമായിത്തീരുമെന്നാണ് ചിലരെങ്കിലും വിശ്വസിക്കുന്നത്. ലോക്സഭയിൽ നൂറു സീറ്റുകിട്ടാൻപോലും, അത്തരമൊരു സാഹചര്യത്തിൽ പ്രയാസമായിരിക്കും. എന്നാൽ തിരഞ്ഞെടുപ്പുഫലം എങ്ങനെ വന്നാലും അടുത്ത പ്രധാനമന്ത്രി നരസിംഹറാവു തന്നെ ആയിരിക്കുമെന്ന ഒരു വിശ്വാസം പതുക്കെപ്പതുക്കെ ഇവിടെ വേരൂന്നിവരികയാണ്. വ്യവസായ പ്രമുഖർ മാത്രമല്ല, നയതന്ത്ര പ്രതിനിധികൾ പോലും അത്തരമൊരു വിശ്വാസം പുലർത്തുന്നുണ്ട്. യുക്തിപരമായ ഒരു വിശദീകരണം. അതിനു നൽകാൻ ആർക്കും കഴിയുന്നില്ലെന്നതാണു വിചിത്രം. എന്നാൽ ഇരുന്നൂറിനോടടുപ്പിച്ച് സീറ്റുകൾ നേടിയെടുക്കാൻ റാവുവിനു സാധിച്ചാൽ, കാര്യങ്ങളുടെ കിടപ്പ് ആകെ മാറും. നൂറു സീറ്റിനകത്ത് ഒതുങ്ങിപ്പോയാലും, അദ്ദേഹം മറ്റു പാർട്ടികളെ തന്നോടൊപ്പം കൊണ്ടുവരും.

കോൺഗ്രസ്സിന്റെ സ്ഥിതി ഇതാണെങ്കിൽ ബി.ജെ.പിയുടെ നില എന്താണ്? ഡൽഹി ഭരണം കൈയിൽ കിട്ടിക്കഴിഞ്ഞുവെന്ന ഭാവത്തിലാണ് ബി.ജെ.പി നേതാക്കൾ പെരുമാറുന്നത്. അങ്ങനെയൊരു പ്രചാരണം ബലപ്പെടുത്താനായാൽ തിരഞ്ഞെടുപ്പു ഫലത്തെ സ്വാധീനിക്കാൻ കഴിയുമെന്നും, അവർ കരുതുന്നു. കുറഞ്ഞത് ഇരുന്നൂറു സീറ്റുകളാണ് അവരുടെ കണക്കുകൂട്ടലിലുള്ളത്. അത്രയും സീറ്റുകിട്ടിയാൽ ഡൽഹിയിൽ മന്ത്രിസഭ രൂപീകരിക്കാനുള്ള അവകാശവാദവുമായി മുന്നോട്ടു വരാനാവുമെന്നും, അവർ വിശ്വസിക്കുന്നു. പക്ഷേ അവരുടെ ഈ കണക്കുകൂട്ടൽ അതിരു കടന്നതാണ്. 140-150 സീറ്റുകൾ അവർക്ക് കിട്ടുമെന്നു പറഞ്ഞാൽ, ആ കണക്കുകൂട്ടൽ യാഥാർത്ഥ്യവുമായി പൊരുത്തപ്പെടാം. മാസങ്ങൾക്കു മുമ്പത്തെ സ്ഥിതി അതായിരുന്നില്ല. ഗുജറാത്തിലേയും മറ്റു സ്റ്റേറ്റുകളിലേയും ഗ്രൂപ്പിസം ആ സ്ഥിതിയാകെ മാറ്റിയിരിക്കയാണിപ്പോൾ. നയപരമായ കാര്യങ്ങളിൽപ്പോലും നേതാക്കൾ തമ്മിൽ മത്സരമാണ്. പ്രാദേശികതലത്തിൽ സഖ്യങ്ങൾ ഒതുക്കിനിറുത്തി, ദേശീയതലത്തിൽ ഒറ്റയ്ക്കു നിൽക്കാനാണ് ബി.ജെ.പിയുടെ ശ്രമം. വാജ്പേയിയെ അടുത്ത പ്രധാനമന്ത്രിയായി ബി.ജെ.പി വിശേഷിപ്പിക്കുന്നത് മറ്റൊരു തന്ത്രമാണ്. ഇന്ത്യയിലെ മദ്ധ്യവർഗ്ഗത്തിന്റെ വിശ്വാസം ആർജ്ജിക്കാൻ അദ്വാനിയേക്കാൾ വാജ്പേയിയാണ് ഉചിതമെന്ന തോന്നലാണ് ഇതിന് അടിസ്ഥാനം. ശങ്കർദയാൽ ശർമ്മയുടെ കാലാവധി പൂർത്തിയാകുന്നതോടെ രാഷ്ട്രപതി സ്ഥാനത്തേക്ക് വാജ്പേയിയെ ഉയർത്താമെന്നും, അപ്പോൾ അദ്വാനിയെ പ്രധാനമന്ത്രിസ്ഥാനത്തേക്ക് കൊണ്ടുവരാമെന്നും ബി.ജെ.പിക്ക് പ്ലാനുണ്ട്. ഇതെല്ലാം, മനക്കോട്ടകളായി അവശേഷിക്കാനാണ് സാദ്ധ്യത.

ഇടതുപക്ഷ പാർട്ടികളുടേയും ദേശീയ മുന്നണികളുടേയും, തിരഞ്ഞെടുപ്പു തന്ത്രങ്ങൾ ഇനിയും ഉരുത്തിരിഞ്ഞിട്ടില്ല. മറ്റെല്ലാ പാർട്ടികളേയുംപോലെ അവരും ചിന്താക്കുഴപ്പത്തിലാണ്. ജനതാദളിൽ ചേരിതിരിഞ്ഞുള്ള പോരാട്ടം മുറുകിനിൽക്കുന്നുണ്ടെങ്കിലും മുലായംസിംഗ് യാദവുമായി സഖ്യമുണ്ടാക്കുന്ന കാര്യത്തിൽ അവർ യോജിച്ചൊരു നിലപാടെടുക്കുമെന്നാണ് സൂചന. ജയലളിതയും എൻ.ടി.രാമറാവുവുമായും, സഖ്യമുണ്ടാക്കാൻ ജനതാദളിലെ ഒരു വിഭാഗം ആഗ്രഹിക്കുന്നുണ്ട്. ആസ്സാം ഗണപരിഷത്തിനെ സഖ്യത്തിൽ കൊണ്ടുവരാൻ ഇപ്പോൾത്തന്നെ നീക്കം ആരംഭിച്ചു കഴിഞ്ഞു.

അങ്ങനെ ഈ ബഹുരാഷ്ട്രീയ പാർട്ടി സഖ്യം രൂപപ്പെട്ടാൽ ഇരുന്നൂറു സീറ്റ് കൈക്കലാക്കാൻ അവർക്ക് വലുതായി പ്രയാസപ്പെടേണ്ടിവരില്ല. എന്നാൽ പ്രധാനമന്ത്രിസ്ഥാനത്തേക്ക് ആരെ ഉയർത്തിക്കൊണ്ടുവരണമെന്ന കാര്യത്തിൽ സഖ്യകക്ഷികൾക്ക് വ്യക്തമായൊരു ധാരണ ഉണ്ടാക്കാനായിട്ടില്ല. ജ്യോതിബസുവിനെയാണ് പലരും നോട്ടമിട്ടിരിക്കുന്നത്. പക്ഷെ ഇനിയും അദ്ദേഹം സമ്മതം മൂളിയിട്ടില്ല.

ഒരു കാര്യം തീർച്ചയാണ്. 1996-ലെ രാഷ്ട്രീയ സ്ഥിതിഗതികൾ കുഴഞ്ഞുമറിഞ്ഞതായിരിക്കും. രാഷ്ട്രീയമായ അസ്ഥിരത ഉറപ്പാണ്. ഭാവിയെപ്പറ്റിയുള്ള ആശങ്കകളാണ്, ബഹുരാഷ്ട്രീയ കുത്തകകൾക്ക് രണ്ടു കൈയുംനീട്ടി ഇന്ത്യയിലെത്താൻ വൈമുഖ്യം വരുത്തിയിരിക്കുന്നത്.





## വൈദ്യുതിരംഗത്തെ പ്രതിസന്ധിക്കു കാരണം ദൂരക്കാഴ്ചയില്ലായ്മ

# കുറ്റവാളികൾ

സ്റ്റാഫ് ലേഖകൻ

ഒരാൾ എഴുന്നൂറു യൂണിറ്റ് എന്ന ശരാശരിയിലാണ് പഞ്ചാബിൽ വൈദ്യുതി ഉപയോഗിക്കുന്നത്. മഹാരാഷ്ട്രയിലും ആന്ധ്രയിലും ഗുജറാത്തിലും ഇത് അഞ്ഞൂറു യൂണിറ്റിനുമേൽ വരും. കേരളത്തിൽ വെറും ഇരുന്നൂറ്റിയാറ്. ദേശീയ ശരാശരി മുന്നൂറിനുമേൽ.

പഞ്ചാബും ഗുജറാത്തും മഹാരാഷ്ട്രയുമൊക്കെ സാമ്പത്തിക വളർച്ചക്കാര്യത്തിൽ വളരെ മുന്നിലാണ്. കേരളം വളരെ വളരെ പിന്നിലും. കാരണം തേടി അലയണ്ട.

വികസനമെന്നാൽ ബലൂൺ ഊതിപ്പെരുക്കലല്ല. ആസൂത്രിതമായ യത്നത്തിന്റെ ഫലമായുണ്ടാകുന്ന വളർച്ചയാണത്. വികസനത്തിനുള്ള അടിസ്ഥാനാവശ്യങ്ങളിൽ പ്രധാനമാകട്ടെ വൈദ്യുതിയാണ്. പണമുൾപ്പെടെ മറ്റെന്തെല്ലാം ഉണ്ടായാലും വൈദ്യുതി ഇല്ലെങ്കിൽ വ്യവസായവും കൃഷിയും സേവനതുറകളുമെന്നല്ല, എന്തും നിലയ്ക്കും. പിന്നെ നശിക്കും.

കേരളം ഇങ്ങനെയുള്ള നാശത്തിന്റെ വിളുമ്പിലൂടെയാണിപ്പോൾ നീങ്ങിക്കൊണ്ടിരിക്കുന്നത്. ഇപ്പോൾ മാത്രമല്ല, കുറേക്കാലമായി അവസ്ഥ ഇതാണ്. ദിഗന്തങ്ങളിലെങ്ങും പേരുകേട്ട രാഷ്ട്രീയ ഭരണാധികാരികളും ദേശീയ മഹാനേതാക്കളും ആസൂത്രണ വിദഗ്ദ്ധരുമൊക്കെയുള്ള കേരളത്തിന്റെ ദുരവസ്ഥ!

ഇടുക്കി പദ്ധതിയിൽനിന്ന് കറന്റ് പ്രവഹിച്ചുതുടങ്ങിയത് ഇരുപതുകൊല്ലം മുമ്പ്, അടിയന്തരാവസ്ഥക്കാലത്താണ്. അതോടെ അധികാരികൾ നാടെങ്ങും വിളിച്ചുകൂവിയത് കേരളം വൈദ്യുതിക്കാര്യത്തിൽ സ്വയം പര്യാപ്തമെന്നല്ല, വലിയൊരു മിച്ച സംസ്ഥാനം തന്നെ ആയിപ്പോയിരിക്കുന്നു എന്നാണ്. ഈ സംസ്ഥാനത്തെ എല്ലാ ഗ്രാമങ്ങളിലും വൈദ്യുതി എത്തിച്ചുകഴിഞ്ഞു എന്ന് പിന്നീടൊരു മന്ത്രി വീമ്പിളക്കിനടക്കുന്നതും കണ്ടു. ഇതെല്ലാം നല്ലവണ്ണം ഓർമ്മയിലുള്ളവർ ഇല്ലാതെ വരുകയില്ല.

എന്നാൽ യാഥാർത്ഥ്യമെന്താണ്? വൈദ്യുതി വിതരണത്തിനുള്ള കമ്പി ഇന്നുപോലും വലിച്ചിട്ടില്ലാത്ത വിശാല മേഖലകൾ എത്രയോ ഉണ്ട് വടക്കേ കേരളത്തിൽ! സമ്പൂർണ്ണ സാക്ഷരവും സമ്പൂർണ്ണ രാമായണവുമൊക്കെയായ ഈ സംസ്ഥാനം ഇപ്പോഴും മണ്ണെണ്ണവിളക്കിന്റെ കരിയുഗം താണ്ടിയിട്ടില്ലെന്ന പച്ചപ്പരമാർത്ഥം, ഈ രാഷ്ട്രീയ മഹാവിദ്വാന്മാർ മറക്കുന്നു. അല്ലെങ്കിൽ മറച്ചുവയ്ക്കുന്നു. പണിതീരാത്ത പദ്ധതികൾ മൂന്നും നാലും തവണ ചെന്ന് ഉദ്ഘാടനം ചെയ്ത് പത്രത്തിലും ടെലിവിഷനിലുമൊക്കെ വാർത്തയും ചിത്രവും വരുത്തുന്നതിൽ മാത്രം ജാഗ്രത കാണിക്കുന്ന മന്ത്രിമാരുള്ള നാടല്ലേ! അത്തരക്കാർക്ക് താലപ്പൊലിയെടുക്കാൻ മത്സരിക്കുന്ന നാണംകെട്ട മഹാന്മാരുടെ മണ്ണല്ലേ? ഇവിടെ എന്തുമാകാം.

മലബാർ മേഖലയെന്നല്ല, തെക്കു പാറശ്ശാലവരെയും ഈ കാലമത്രയും വൈദ്യുതിക്ഷാമത്തിന്റെ നിഴലിലും പിടിയിലുമായിരുന്നു. വേനൽക്കാലത്തു മാത്രമല്ല, ഇടവപ്പാതിക്കാലത്തുപോലും ഇവിടെ വൈദ്യുതിയില്ലായ്മ പതിവാണ്. ഇപ്പോഴിതാ മൂന്നര മണിക്കൂർ നേരം വൈദ്യുതി വിതരണം നിറുത്തിവയ്ക്കുന്നു; വ്യവസായങ്ങൾക്കുള്ള വൈദ്യുതിയിൽ മുപ്പത്തഞ്ചു ശതമാനം വെട്ടിക്കുറവ് വരുത്തുന്നു. മഴ വീണ് ജലാശയങ്ങൾക്ക് വീണ്ടും വയറുനിറയുംവരെ ഈ കഠിനശിക്ഷാകാലം നീണ്ടുചെല്ലും.

കാര്യപ്രാപ്തിക്കും ബുദ്ധിശക്തിക്കും വിദ്യയ്ക്കും വ്യുത്പത്തിക്കുമൊക്കെ ലോകം മുഴുവൻ പേർപെറ്റ കേരളീയർ ഇങ്ങനെയൊരു ശിക്ഷ ആണ്ടുതോറും അനുഭവിക്കേണ്ടിവരത്തക്കവിധം ചെയ്ത കുറ്റമെന്താണ്? സ്വന്തം നേതാക്കളുടെ കാര്യപ്രാപ്തിയിലും ചുമതലാബോധത്തിലും ജനസ്നേഹത്തിലും വിശ്വാസമർപ്പിച്ചുപോയതോ?

മുഖ്യമന്ത്രിക്കസേര പിടിച്ചെടുക്കാൻ ഒളിപ്പോരാട്ടം നടത്തുന്ന മുൻമുഖ്യമന്ത്രിമാരും, പാർട്ടി പ്രസിഡന്റിന്റെ തലയ്ക്കുമീതേ ചാടിനടന്ന് സമാന്തര പ്രസിഡന്റായി വിലസുന്ന വൈസ് പ്രസിഡന്റും, രണ്ടുകൂട്ടരേയും വെട്ടുന്ന യുവശിങ്കിടികളും ചേർന്ന പാർട്ടിനേതൃത്വങ്ങൾക്ക് ജനകാര്യം നോക്കാൻ എവിടെ സമയം?

കാടുകണ്ടാൽ ഉടനെ കൈവയ്ക്കുകയും പുഴകണ്ടാലുടനെ ജലവൈദ്യുത പദ്ധതിയുണ്ടാക്കുകയും ചെയ്യുന്ന തരത്തിലാണല്ലോ നമ്മുടെ ഭരണ നേതാക്കളുടെയും അവരുടെ ആസൂത്രണ വിദഗ്ദ്ധരുടെയും ഉദ്യോഗസ്ഥ മേധാവികളുടെയും വികസന വിദ്യ. കാടു വിഴുങ്ങുകയും നാശം പരത്തുകയും, അതിലൂടെയെല്ലാം ഗുരുതരമായ പരിസ്ഥിതിക്കുഴപ്പങ്ങൾ വരുത്തിവയ്ക്കുകയും ചെയ്യുന്ന വൈദ്യുതോല്പാദന പദ്ധതികൾ മാത്രമേ ഇത്രയും കാലവും നമ്മുടെ അധികാരി വൃന്ദത്തിന്റെ മരത്തലകളിൽ ഉദിച്ചിരുന്നുള്ളൂ. സൈലന്റ്‌വാലി പദ്ധതി മുതൽ പൂയംകുട്ടി പദ്ധതിവരെയുള്ള ആസൂത്രണ വൈഭവത്തിന് കേന്ദ്രസർക്കാരിൽനിന്നു കിട്ടിയ പ്രഹരങ്ങളെത്ര എന്ന് എടുത്തുപറയേണ്ടതില്ല. ഇന്ദിരാഗാന്ധി ഒരിക്കൽ കേരളത്തിന് ഒരു തെർമൽ വൈദ്യുതി നിലയം വച്ചുനീട്ടിയിരുന്നു. പുഴകളുടെയും കായലുകളുടെയും നാടായ ഈ ഹരിതകേരളത്തിന് തെർമൽ നിലയമോ എന്ന മട്ടിൽ ഇവിടത്തെ അധികാരികൾ അന്ന് അതിനെ പുച്ഛിച്ചുകളഞ്ഞു. ആറേഴുകൊല്ലം മുമ്പും ഒരു തെർമൽ നിലയ പദ്ധതിക്ക് അനുമതിയായിരുന്നതാണ്- കായംകുളം പദ്ധതിക്ക്. 1989-ൽ ഇവിടുണ്ടായിരുന്ന മന്ത്രിസഭ അതിനെയെടുത്ത് ഒരു പഞ്ചാബിക്ക് കൈമാറി എന്നുപറഞ്ഞാൽ മതിയല്ലോ. ഇവിടെ പദ്ധതി നടപ്പാക്കാൻ പണമില്ലായിരുന്നുപോലും. ആ പദ്ധതിയാണ് ഇപ്പോഴും കായംകുളത്തെ കായൽക്കരയിലും വയൽക്കരയിലും ആസ്ത്മാ പിടിച്ചുകിടന്ന് ചക്രശ്വാസം വലിക്കുന്നത്. ഈ കാലമത്രയും നമ്മുടെ അയൽ സംസ്ഥാനങ്ങളൊക്കെയും ചിട്ടവച്ച് ഓരോരോ വൈദ്യുതോല്പാദന നിലയങ്ങൾ തുടങ്ങുകയായിരുന്നു. അവിടങ്ങളിലുമുണ്ടല്ലോ ഇപ്പോൾ പവർകട്ട് എന്ന് ചോദിക്കുന്നവരുണ്ടാകാം. അറുന്നൂറും അഞ്ഞൂറും യൂണിറ്റ് പ്രതിശീർഷ വൈദ്യുതോപയോഗം എന്ന നില വരുത്തിയശേഷം, അതിനും മുകളിൽ നൽകാൻ കഴിയാതെ വരുമ്പോൾ മാത്രമാണ് കർണ്ണാടകയും തമിഴ്നാടും ആന്ധ്രയുമൊക്കെ വിതരണം കുറവു ചെയ്യുന്നത് എന്ന വസ്തുത കൂടി ഓർമ്മിക്കുകയാണു വേണ്ടത്. അല്ലെങ്കിൽത്തന്നെയും വേനൽക്കാലം എന്നും കറന്റുകട്ടുകാലമായി കേരളം അനുഭവിക്കണമെന്നുണ്ടോ!

നാലുതവണ മുഖ്യമന്ത്രിയും അതുപോലെ കുറേ തവണ പ്രതിപക്ഷനേതാവുമായിരുന്ന് കേരളത്തിലും കേന്ദ്രത്തിലും നല്ല പിടിപാടുണ്ടാക്കിയെടുത്ത നേതാക്കൾ ഇവിടെയുണ്ട്. "എന്റെ ഭരണകാലത്ത്" എന്നുതുടങ്ങുന്ന അഹംഭാവ പ്രസ്താവങ്ങളിൽ അമിതമായി സ്വയം രമിക്കുന്ന ചിലരും ഒന്നിലേറെ തവണ ഇവിടം ഭരിച്ചിട്ടുണ്ട്. ഇവരിലാരെങ്കിലും ദൂരക്കാഴ്ചയോടെ ഇവിടെ വൈദ്യുതി രംഗം നേരേയാക്കാൻ എന്തെങ്കിലും ചെയ്തോ?

എല്ലാം തകരാറിലാവുമ്പോൾ പരസ്പരം പഴിചാരലല്ലാതെ ഇവർക്ക് മറ്റൊന്നും അറിഞ്ഞുകൂടാ. വൈദ്യുതിക്കാര്യം മാത്രം എന്തിനു പറയണം. റോഡുയാത്ര, കുടിവെള്ള വിതരണം, ചികിത്സാസൗകര്യം, മാനംമര്യാദയായി കഴിഞ്ഞുകൂടാനുള്ള സാഹചര്യം എന്നിങ്ങനെ ഏതെങ്കിലും കാര്യത്തിൽ ഇവരിലാരെങ്കിലും ജനസ്നേഹത്തോടെയും ചുമതലാബോധത്തോടെയും എന്തെങ്കിലും ചെയ്തിട്ടുണ്ടോ?

അങ്ങനെ വല്ലതും ചെയ്യിക്കണമെന്ന് അവരുടെ പാർട്ടി നേതൃത്വങ്ങൾക്കെങ്കിലും തോന്നിയിട്ടുണ്ടോ?

മുഖ്യമന്ത്രിക്കസേര പിടിച്ചെടുക്കാൻ ഒളിപ്പോരാട്ടം നടത്തുന്ന മുൻമുഖ്യമന്ത്രിമാരും, പാർട്ടി പ്രസിഡന്റിന്റെ തലയ്ക്കുമീതേ ചാടിനടന്ന് സമാന്തര പ്രസിഡന്റായി വിലസുന്ന വൈസ് പ്രസിഡന്റും, രണ്ടുകൂട്ടരേയും വെട്ടുന്ന യുവശിങ്കിടികളും ചേർന്ന പാർട്ടിനേതൃത്വങ്ങൾക്ക് ജനകാര്യം നോക്കാൻ എവിടെ സമയം?

# അശാന്തമാകുന്ന ഒരു കലാലയം

സ്റ്റാഫ് ലേഖകൻ



**ഈ** ജനുവരി 3-ാം തീയതി സാംസ്കാരിക കേരളത്തെ ഞെട്ടിപ്പിക്കുന്ന ഒരു വാർത്ത പ്രമുഖദിനപ്പത്രങ്ങളിൽ പ്രത്യക്ഷപ്പെട്ടു. തിരുവനന്തപുരം ഫൈൻ ആർട്സ് കോളേജിലെ രണ്ടു പ്രൊഫസർമാരെ പ്രിൻസിപ്പലിനോട് അപമര്യാദയായി പെരുമാറിയതിന്റെ പേരിൽ സസ്പെൻഡ് ചെയ്തു. കഴിഞ്ഞ കുറേ വർഷങ്ങളിലായി, കലാപ്രവർത്തനങ്ങളിൽ നേതൃത്വപരമായ പങ്കു വഹിക്കാനോ കലാരംഗത്ത് ഗണ്യമായ സംഭാവനകൾ നൽകാനോ കോളേജ് ഒഫ് ഫൈൻ ആർട്സിന് മുൻകാലങ്ങളിലേതുപോലെ കഴിയുന്നില്ല എന്ന വസ്തുതയ്ക്ക് അടിവരയിടുന്നതാണ് കലാകാരൻമാരായ രണ്ട് അദ്ധ്യാപകർക്കുനേരെയുണ്ടായ ഈ നടപടി.

കോളേജിലെ ശില്പവിഭാഗം തലവനും പ്രശസ്ത ശില്പിയുമായ പ്രൊഫ. കേശവൻകുട്ടിയും പെയിന്റിംഗ് വിഭാഗത്തിലെ അദ്ധ്യാപകനും കേരള ലളിതകലാ അക്കാദമി മുൻ സെക്രട്ടറിയുമായ പ്രൊഫ. അജയകുമാറുമാണ് സസ്പെൻഡ് ചെയ്യപ്പെട്ടത്. സംഭവത്തെക്കുറിച്ച് പ്രാഥമികാന്വേഷണം നടത്തുകയോ വിശദീകരണം ആവശ്യപ്പെടുകയോ ചെയ്യാതെ പ്രിൻസിപ്പലിന്റെ കത്തിനെമാത്രം (DO Letter No. 1235/95 dt. 15.12.95) അടിസ്ഥാനമാക്കിയാണ് സർക്കാർ സസ്പെൻഷൻ ഉത്തരവിറക്കിയത്.

കഴിഞ്ഞവർഷം ശില്പവിഭാഗത്തിന്റെ പരീക്ഷയുടെ മൂല്യനിർണ്ണയത്തിൽ. പ്രിൻസിപ്പലിന്റെ അഴിമതിക്കെതിരെ വിരൽ ചൂണ്ടിയ വിദ്യാർത്ഥികൾക്കുനേരെ, പകപോക്കാനുള്ള അവസരമായി ഉപയോഗിച്ചു. പത്താംതരംപോലും പാസ്സാകാത്ത, കോളേജിലെ ഒരു സ്റ്റുഡിയോ അസിസ്റ്റന്റ് അഞ്ചാംവർഷത്തെ ഫൈനാർട്സ് ഡിപ്ളോമ പരീക്ഷ എഴുതി എന്ന പത്രവാർത്ത വന്നു. നിയമങ്ങൾ കാറ്റിൽ പറത്തിയാണ് പ്രിൻസിപ്പൽ പരീക്ഷാനുമതി നൽകിയത്. ഇതേത്തുടർന്ന് പരീക്ഷാമൂല്യനിർണ്ണയത്തിലെ അഴിമതിയെക്കുറിച്ചും അയോഗ്യരെ യോഗ്യരാക്കുകയും ചെയ്യുന്ന പ്രിൻസിപ്പലിന്റെ നടപടികളെക്കുറിച്ചും വിദ്യാർത്ഥികളിൽ നിന്ന് നിരന്തരമായ പരാതികൾ ഉയർന്നുവന്ന സാഹചര്യത്തിൽ ഈ പ്രശ്നങ്ങൾ ചർച്ചചെയ്യണമെന്നും കോളേജിന്റെ അന്തസ്സ് നിലനിർത്തണമെന്നും അഭ്യർത്ഥിക്കാനായി ഞങ്ങൾ നാല് അദ്ധ്യാപകർ പ്രിൻസിപ്പലിന്റെ മുറിയിൽ ചെന്നു. 'തന്റെ സ്വേച്ഛാധിപത്യത്തിനും സ്വാർത്ഥ താല്പര്യങ്ങൾക്കും അത്തരം ചർച്ചകൾ തുരങ്കം വയ്ക്കുമെന്നു മനസ്സിലാക്കിയ പ്രിൻസിപ്പൽ 'പുറത്തുപോകാം, എന്റെ ഉത്തരവുകൾ അനുസരിച്ചാൽ മതി' എന്ന മറുപടിയാണ് നൽകിയത്. അക്കാദമിക് കാര്യങ്ങൾ അദ്ധ്യാപകരുമായി ചർച്ചചെയ്തശേഷം വേണം തീരുമാനിക്കാൻ എന്ന് ഞങ്ങൾ ശക്തിയായി വാദിച്ചപ്പോൾ "(നിങ്ങളെ) പുറത്തുവച്ച് കണ്ടോളാം" എന്ന തന്റെ ഭീഷണിയിലൂടെ യഥാർത്ഥത്തിൽ സസ്പെഷന് വിധേയനാകേണ്ടിയിരുന്നത് പ്രിൻസിപ്പലാണ്-പ്രൊഫ. കേശവൻകുട്ടി സംഭവത്തെ വിശദീകരിച്ചു.

കഴിഞ്ഞ കുറച്ചുവർഷങ്ങളിലായി ഫൈൻ ആർട്സ് കോളേജിന്റെ പേരോ പെരുമയോ സാംസ്കാരികരംഗത്ത് ഉയർന്നുകേൾക്കാറില്ല. അസംതൃപ്തി കോളേജിനകത്തുതന്നെ പുകഞ്ഞുനീറുകയാണ്. കലാപ്രവർത്തനത്തിന്റെ കേന്ദ്രമാകേണ്ടിയിരുന്ന ഫൈൻ ആർട്സ് കോളേജിന്റെ ദുരവസ്ഥയെക്കുറിച്ച് സാംസ്കാരിക നായകൻമാർ ഉത്കണ്ഠപ്പെട്ടു തുടങ്ങിയിരിക്കുന്നു. കലാരംഗത്ത് എന്നും സ്തുത്യർഹമായ സംഭാവനകൾ നൽകി ഇന്ത്യൻ കലാരംഗത്ത് തനതായ മുദ്ര പതിപ്പിക്കാൻ മുൻകാലങ്ങളിൽ കഴിഞ്ഞ കോളേജ്, ഇന്ന് അതിന്റെ ജീർണ്ണതയുടെ ആഴത്തിലേക്ക് കൂപ്പുകുത്തിക്കൊണ്ടിരിക്കുന്നു."-പ്രൊഫ. അജയകുമാറിന്റെ വാക്കുകൾ.

പഠിക്കാത്ത വിഷയത്തിൽ മാർക്കു നേടിയ വിദ്യാർത്ഥി പുറംലോകത്തെത്തുമ്പോഴാണ് തന്റെ നഷ്ടപ്പെട്ട അവസരങ്ങളെപ്പറ്റി മനസ്സിലാക്കുന്നത്. ഇതു കോളേജിന്റെ നിലവാരത്തെയും അന്തസ്സിനെയും ബാധിക്കും. സംസ്ഥാനത്തിനു പുറത്ത് ഇവിടെനിന്നുള്ള ബിരുദത്തിന്റെ വിശ്വാസയോഗ്യത നഷ്ടപ്പെടുത്തും. ഇക്കാര്യങ്ങൾ ചർച്ചചെയ്യപ്പെടണമെന്ന് അദ്ധ്യാപകർ നിരന്തരം ആവശ്യപ്പെട്ടിട്ടും സന്നദ്ധനാകാത്ത സാഹചര്യത്തിലാണ് ഞങ്ങൾ ചർച്ചയാവശ്യപ്പെട്ട് പ്രിൻസിപ്പലിന്റെ മുറിയിൽ ചെന്നത്. യാതൊരു പ്രകോപനവും കൂടാതെ അദ്ദേഹം ഞങ്ങളോട് ഇറങ്ങിപ്പോകാൻ പറയുകയായിരുന്നു. ഒരുപക്ഷേ ഇത്തരം ചർച്ചകൾ അദ്ദേഹത്തിന്റെ സ്വേച്ഛാധിപത്യത്തിന് വിലങ്ങുതടിയാവുമെന്ന് പ്രിൻസിപ്പൽ കരുതിയിരിക്കാം-പെയിന്റിംഗ് വിഭാഗത്തിന്റെ പ്രൊഫസറും ചിത്രകാരനുമായ ശ്രീ. രാജപ്പൻ പറഞ്ഞു.

കലാദ്ധ്യാപകരുടെ നേർക്കുണ്ടായ നടപടിയിൽ കേരളത്തിന്റെ കലാസാംസ്കാരിക രംഗത്തെ പ്രമുഖർ പ്രതിഷേധം പ്രകടിപ്പിച്ചു. "പ്രതിഭാധനരായ കലാകാരൻമാരുടെ അഭിമാനത്തിന് ക്ഷതമേൽപ്പിക്കുന്ന ഇത്തരം നടപടികൾ അപലപനീയമാണ്."-പ്രശസ്ത കലാചിന്തകനും ചിത്രകാരനുമായ ശ്രീ. എം.വി. ദേവൻ അഭിപ്രായപ്പെട്ടു.

"പഴയ സ്കൂൾ ഒഫ് ഫൈൻ ആർട്സ് ആൻഡ് ക്രാഫ്റ്റ്സിനെ കോളേജ് ആയി ഉയർത്തിയപ്പോൾ കലാവിദ്യാഭ്യാസ സമ്പ്രദായത്തിൽ കാലാനുസൃതമായ മാറ്റം വരുത്തിയും സർഗ്ഗാത്മകതയിൽ അധിഷ്ഠിതമായ കലകൾക്ക് പ്രോത്സാഹനം നൽകിയും ആധുനിക കലാ സങ്കേതങ്ങൾ നടപ്പിലാക്കിയും ദേശീയ നിലവാരത്തിലുള്ള സ്ഥാപനമാക്കുക എന്നതായിരുന്നു ലക്ഷ്യം. ഇപ്പോഴത്തെ ഈ നടപടി ആ ലക്ഷ്യത്തെ അട്ടിമറിക്കാനുള്ള ശ്രമങ്ങളുടെ സൂചനയാണ്"-ശ്രീ. ദേവൻ കൂട്ടിച്ചേർത്തു.

കോളേജ് ഒഫ് ഫൈൻ ആർട്സിന്റെ സ്ഥാപക പ്രിൻസിപ്പലും കേന്ദ്ര ലളിതകലാ അക്കാദമിയുടെ

(ശേഷം 35-ാം പേജിൽ)



അശാന്തമാകുന്ന ഒരു കലാലയം





## വിമാനപ്പാതയ്ക്കടിയിൽ ചേഗുവേര ഉറങ്ങുന്നു

# ചേഗുവേരയെത്തേടി

പ്രത്യേക ലേഖകൻ



**എ**വിടെയാണ് ലാറ്റിനമേരിക്കയിലെ ആ വിപ്ളവേതിഹാസം ഉറങ്ങിക്കിടക്കുന്നതെന്ന് അടുത്തകാലംവരെ ലോകം അറിഞ്ഞിരുന്നില്ല.

ജോൺ ലീ ആൻഡേഴ്സൻ എന്ന അമേരിക്കൻ ജേർണലിസ്റ്റ് കഴിഞ്ഞ മാസം ആ നിഗൂഢതയുടെ മൂടി ചീന്തിയിട്ടു. വിശ്രുതമായ അറ്റ്ലാന്റിക് മാസികയ്ക്കുവേണ്ടി ഏണസ്റ്റോ ചേഗുവേരയുടെ ജീവചരിത്രം എഴുതിക്കൊണ്ടിരിക്കുന്ന ആളാണ് ആൻഡേഴ്സൻ.

ചേ ഗുവേരയുടെ ഘാതകൻ എവിടെയാണ് ആ വിപ്ളവനക്ഷത്രത്തെ കൊന്നുകുഴിച്ചിട്ടിരിക്കുന്നതെന്ന് ആൻഡേഴ്സൻ ഈ നവംബർ 21-ന് ന്യൂയോർക്ക് ടൈംസിലൂടെ വെളിപ്പെടുത്തി.

1967 ഒക്ടോബറിലാണ് ബൊളീവിയൻ മലനിരകളിലെവിടെയോ വച്ച് ഗുവേരയെ പട്ടാളം പിടിക്കുന്നത്. ഒരു ചെറുസംഘം ഒളിപ്പോരാളികളുമായി നീങ്ങുകയായിരുന്നു ലാറ്റിനമേരിക്കയിലാകെ കമ്മ്യൂണിസ്റ്റു വിപ്ളവം നടപ്പാക്കാനുള്ള ആവേശവുമായി ഗുവേര.

അന്നദ്ദേഹത്തിന് പ്രായം 39. തീവ്രവാദ ഇടതുപക്ഷ രാഷ്ട്രീയത്തിന്റെയും വിപ്ളവാശയങ്ങളുടെയും ഏറ്റവും തിളക്കമുള്ള നക്ഷത്രമായിക്കഴിഞ്ഞിരുന്നു കാഴ്ചയിൽ ക്രിസ്തുരൂപത്തെ ഓർമ്മിപ്പിച്ച ചേ ഗുവേര.



*1967 ഒക്ടോബർ 9. വെടിവച്ചുകൊന്ന ചേഗുവേരയുടെ ശരീരം ബൊളീവിയൻ പട്ടാളം ഒരാശുപത്രിയോടു ചേർന്ന അലക്കുകമ്പനിയിൽ പ്രദർശനത്തിനു വച്ചപ്പോൾ*

ബൊളീവിയൻ പട്ടാളവും അർജന്റീൻ ഒറ്റുകാരും ചേർന്നു പിടികൂടിയ ഗുവേരയെയും സഖാക്കളെയും അവർ അപ്പോഴെ കൊന്നു. അർജന്റീനയുടെ ചരിത്രത്തിൽ ഇനിയും ഗുവേരയുടെ വിരലടയാളം പതിയാൻ പാടില്ല എന്നു കരുതിയാവണം. ആ പത്തു വിരൽത്തുമ്പുകളും അവർ അരിഞ്ഞെറിഞ്ഞുകളഞ്ഞു.

സംഘട്ടനത്തിൽ കൊല്ലപ്പെട്ടു എന്ന വിശദീകരണത്തോടെ പിന്നീടവർ ആ നിശ്ചേഷ്ട വിപ്ളവസ്വരൂപം പ്രദർശനത്തിനും വച്ചു. ചുവപ്പൻ വിപ്ളവത്തിനും വിപ്ളവകാരികൾക്കുമുള്ള മുന്നറിയിപ്പും താക്കീതുമെന്ന മട്ടിൽത്തന്നെ.

ആ 'പ്രദർശനം' എപ്പോൾ അവസാനിച്ചുവെന്നോ ഗുവേരയുടെ ഉടൽ എങ്ങോട്ടു കൊണ്ടുപോയി എന്നോ ആരും അറിഞ്ഞില്ല. ലാറ്റിനമേരിക്കയിൽ മാത്രമല്ല. ലോകമെങ്ങും അതൊരു ജിജ്ഞാസയായി പടർന്നിരുന്നു. സാമൂഹികവിപ്ളവം എന്ന ആദർശത്തിന്റെ ഏറ്റവും വലിയ രക്തസാക്ഷിയെന്ന നിലയിൽ ഗുവേരയുടെ അദൃശ്യസാന്നിദ്ധ്യം ഒരു ചുവപ്പുമന്ത്രമായി തുടർന്നുകൊണ്ടുമിരുന്നു.

ആൻഡേഴ്സൻ എഴുതി:

ഇരുപത്തെട്ടു കൊല്ലത്തിനുശേഷം ഇപ്പോൾ ഒരു ബൊളീവിയൻ പട്ടാള ജനറൽ ആ രഹസ്യം വെളിപ്പെടുത്തുകയാണ്. ഗുവേരയെ എവിടെയാണ് അടക്കം ചെയ്തിരിക്കുന്നതെന്ന് അദ്ദേഹം എന്നോടു പറയുകയാണ്. വിപ്ളവത്തെ അടിച്ചമർത്താൻ നിയോഗിക്കപ്പെട്ട പട്ടാളവിഭാഗങ്ങളിലൊന്നിന്റെ തലവനായിരുന്ന ആ ഓഫീസറുടെ പേര് മാറിയോ വർഗാസ് സലിനാസ് എന്നാണ്. ഗുവേരയുടെ ജഡം കുഴിച്ചിടുന്നതിന് അദ്ദേഹം സാക്ഷ്യം വഹിച്ചിരുന്നു. ബൊളീവിയയുടെ കിഴക്കേ താഴ്‌വാരത്തുള്ള സാന്റാക്രൂസ് നഗരത്തിനു പുറത്ത്. വലിയൊരു ഉദ്യാനത്തിനും മതിൽക്കെട്ടിനും നടുവിലുള്ള തന്റെ വസതിയുടെ മുറ്റത്തിരുന്നുകൊണ്ട് ആ മുൻ പട്ടാള ജനറൽ എന്നോടു സംസാരിക്കുകയാണ്:

"....വായേഗ്രാന്ദേയിൽ വിമാനമിറങ്ങുന്ന ആ സ്ഥലമുണ്ടല്ലോ. അവിടെ ആ വിമാനപ്പാതയ്ക്കടിയിലാണ് ഗുവേരയുടെ കുഴിമാടം. ഗുവേര മാത്രമല്ല, ഒപ്പം പിടികൂടപ്പെട്ട മറ്റു വിപ്ളവകാരികളും അതേ കുഴിയിൽ ഉറങ്ങുന്നു."

ഗുവേരയുടെ ഭൗതികാവശിഷ്ടം വേണമെന്ന് എത്രയോ കാലമായി ക്യൂബ ബൊളീവിയയോട് ആവശ്യപ്പെട്ടുവരികയാണ്. ക്യൂബൻ വിപ്ളവത്തിന് അവിസ്മരണീയമായ പ്രഭാത താരകമായിരുന്നല്ലോ ഗുവേര.

പക്ഷേ. ബൊളീവിയ മൗനം ഭജിച്ചു. ക്യൂബയും ബൊളീവിയയും തമ്മിലുള്ള ബന്ധം ഇതുകാരണം മറ്റൊരു തകർച്ചയ്ക്കടെ വക്കോളം എത്തുകയും ചെയ്തു. ഒരു ഘട്ടത്തിൽ ബൊളീവിയ ക്യൂബയോടു പറഞ്ഞു: അതെവിടെ എന്ന് ഞങ്ങൾക്കറിയില്ല.

ബൊളീവിയയിലെ മനുഷ്യാവകാശ സംഘങ്ങൾ വെറുതെയിരിക്കാനുള്ള ഭാവത്തിലൊന്നുമായിരുന്നില്ല. ഗുവേരയോടൊപ്പം 150 പേരെയെങ്കിലും അന്ന് കൊന്നു കുഴിച്ചുമൂടിയിരുന്നുവെന്ന് അവർക്ക് അറിയാമായിരുന്നു. എവിടെയാണ് ആ ചുവന്ന കുഴിമാടം എന്നു കണ്ടുപിടിക്കാൻ അവർ ദൃഢനിശ്ചയം ചെയ്തു...

* * *

ജനറൽ വർഗാസ് അന്ന് മുപ്പതുകാരനായിരുന്നു. വായേഗ്രാന്ദേ ആയിരുന്നു അദ്ദേഹം നയിച്ച പട്ടാളവിഭാഗത്തിന്റെ ആസ്ഥാനം. ഗുവേരയുടെ ശവക്കുഴി തോണ്ടുന്നതിന്റെ ചുമതല വർഗാസിനും വേറെ രണ്ട് ഓഫീസർമാർക്കും കൂടി ആയിരുന്നു. ബൊളീവിയൻ പട്ടാളത്തിന്റെ എട്ടാം ഡിവിഷനിൽപ്പെട്ടവർ.

....ഞങ്ങൾ മൂന്നേ മൂന്നുപേർ ആണ് അതിനു സാക്ഷികൾ-ജനറൽ വർഗാസിന്റെ വാക്കുകൾ ടേപ്പ് റെക്കാർഡറിലേക്കു മാറി.

മറ്റു രണ്ടു സാക്ഷികളിൽ ഒരാൾ ഇപ്പോഴും ജീവിച്ചിരിപ്പുള്ളതായി വർഗാസിനറിയാം. പേര് നേരേ ഓർമ്മയില്ല. 'തിക്കോണാ' എന്നായിരുന്നു വിളിച്ചിരുന്നത്.

1967 ഒക്ടോബർ 11-ന്റെ പാതിരാവു കഴിഞ്ഞതേയുള്ളൂ. ജനറൽ വർഗാസിനും സഹപ്രവർത്തകനായ മേജർ ഗൈദോ ഫ്ളോറെസിനും ഒരു രഹസ്യ ഉത്തരവു വരുന്നു-തിക്കോണയെ അനുഗമിക്കുക.

തിക്കോണ ട്രക്കോടിച്ചു. വർഗാസും ഫ്ളോറെസും ഒപ്പമിരുന്നു. ട്രക്കിൽ ആറ് ശവശരീരങ്ങൾ കിടക്കുകയാണ്. അതിലൊന്ന് ഗുവേരയുടേത്. വായേ

ഗ്രാന്ദേയിലെ പട്ടാള **വിമാനത്താവളമാണ് ട്രക്കിന്റെ** ലക്ഷ്യം.

ലക്ഷ്യത്തിലെത്തിയശേഷം നിക്കോണ **പോയി** ഒരു ട്രാക്ടർ കൊണ്ടുവന്നു. അവിടെ. ആ വിമാനപ്പാതയുടെ ഒരു ഭാഗം തകർത്ത് വലിയൊരു കുഴി തീർക്കാൻ നിക്കോണയ്ക്ക് അധിക സമയമൊന്നും വേണ്ടിവന്നില്ല. ഗുവേരയ്ക്കും സമരസഖാക്കൾക്കും അവസാനത്തെ കിടക്ക ഒരുങ്ങുകയും അവരെ അവിടെ കിടത്തുകയും ചെയ്തശേഷം മണ്ണും കല്ലുമിട്ട് കുഴിമൂടി ഉറപ്പിച്ചു. ഒന്നും സംഭവിക്കാത്തമട്ടിൽ നിക്കോണ നിന്നു. ശവസംസ്കാരമാകെ നിക്കോണയുടെ ജോലിയായിരുന്നു. അതിനു സാക്ഷ്യം വഹിക്കാൻ മാത്രമായിരുന്നു വർഗാസിന്റെയും ഫ്ളോറസിന്റെയും ചുമതല.

അർജന്റീനയിൽ ഡോക്ടറായി പരിശീലനം നേടിയ ചേഗുവേര. സമൂഹ ചികിത്സയ്ക്കായാണ് ഇറങ്ങിപ്പുറപ്പെട്ടത്. 1955-ൽ **അദ്ദേഹം ഫിദൽ** കാസ്ട്രോയുടെ ചെറുവിപ്ലവസംഘത്തിലെത്തി. ക്യൂബയിൽ അന്നത്തെ ഏകാധിപതിയായിരുന്ന ബാറ്റിസ്റ്റയ്ക്കെതിരെയുള്ള ഒളിപ്പോർ സേനയുടെ ആദ്യത്തെ കമാൻഡറായാണ് ഗുവേരയെ പിന്നീടറിയുന്നത്.

1959 ജനുവരിയിൽ കാസ്ട്രോയുടെ ഒളിപ്പോർ പ്രസ്ഥാനം വിജയം കണ്ടു. അതോടെ ക്യൂബയിലെ ഏറ്റവും ശക്തനായ രണ്ടാമത്തെ നേതാവായി ഗുവേര കണക്കാക്കപ്പെട്ടു. കാസ്ട്രോ സോവിയറ്റ് യൂണിയനുമായി ചങ്ങാത്തത്തിലും അമേരിക്കയുമായി എതിരിടലിലും നീങ്ങുന്നതിൽ ഏറ്റവും വലിയ സ്വാധീനം മറ്റാരുടേതുമായിരുന്നില്ല. ലാറ്റിനമേരിക്കയിലും ആഫ്രിക്കയിലും സോഷ്യലിസ്റ്റ് വിപ്ലവത്തിനുവേണ്ടി പോരാടുന്ന സംഘങ്ങൾക്കെല്ലാം സഹായമെത്തിക്കുക ഗുവേരയുടെ ഏറ്റവും വലിയ ആവേശമായിരുന്നു. പടക്കളങ്ങൾ അദ്ദേഹത്തെ മാടിവിളിച്ചുകൊണ്ടിരുന്നു. സ്വദേശമായ അർജന്റീനയുടെ വിമോചനമായിരുന്നു ആദ്യലക്ഷ്യം. താൻതന്നെ അതിനുള്ള ഒളിപ്പോരു നയിക്കണമെന്ന് ഗുവേര നിശ്ചയിച്ചുറച്ചു.

1965-നുശേഷം ഗുവേരയെ പൊതുരംഗത്ത് ആരും കണ്ടിട്ടില്ല. അദ്ദേഹം വിപ്ലവ ത്വരയുമായി അപ്പോഴേക്കും ക്യൂബ വിട്ടുകഴിഞ്ഞിരുന്നു. **സൈറേ എന്ന് ഇപ്പോഴറിയുന്നത് പഴയ ബെൽജിയൻ കോംഗോയിലെ വിപ്ലവകാരികളോടൊപ്പം നിന്നുപൊരുതാനാണ്** അദ്ദേഹം പോയത്. പക്ഷേ സ്വന്തം ഗ്രൂപ്പ് തകർക്കപ്പെട്ടതിനെത്തുടർന്ന് വീണ്ടും രഹസ്യമായി അദ്ദേഹം ക്യൂബയിൽത്തന്നെ തിരിച്ചെത്തി.

ബൊളിവിയയിൽ ഒളിപ്പോരു സംഘടിപ്പിക്കലായി അദ്ദേഹത്തിന്റെ അടുത്ത ഉന്നം.

പ്രസിദ്ധമായിക്കഴിഞ്ഞിരുന്ന ആ താടിയൊക്കെ വടിച്ചുകളഞ്ഞ് മധ്യവയസ്കനായ ഒരു ഉറുഗ്വൻ ധനശാസ്ത്രജ്ഞന്റെ വേഷത്തിൽ 1966-ൽ ചേ ഗുവേര ബൊളിവിയയിൽ കടന്നു. ബൊളിവിയക്കാരും അർജന്റീനക്കാരും പെറുക്കാരുമായ അമ്പതോളം പേർ ഒപ്പമുണ്ടായിരുന്നു. പല രാജ്യങ്ങളിലും നിന്നുള്ള ഒളിപ്പോരാളികളെ പരിശീലിപ്പിക്കാനുള്ള ഒരു താവളം അവർ ചേർന്ന് അവിടെയൊരു മരുഭൂമിയിൽ കെട്ടിപ്പടുക്കുകയും ചെയ്തു.

ബൊളിവിയയിലെ കമ്മ്യൂണിസ്റ്റുപാർട്ടി മോസ്കോലൈൻ അനുവർത്തിക്കുന്ന ഒന്നായിരുന്നു. ഗുവേരയ്ക്ക് സഹായവും പിന്തുണയും വാഗ്ദാനം ചെയ്തിരുന്നുവെങ്കിലും, എന്തെന്നറിയുന്നില്ല, അവർ പിന്നീട് വാക്ക് വിഴുങ്ങി. ഗുവേര തളർന്നില്ല. പോരാട്ടം തുടർന്നു. പക്ഷേ. പലരും വിട്ടുപോയി. അവരിൽ ചിലർ പട്ടാളത്തിന് വിവരം നൽകുന്നവരായി. ഏറ്റുമുട്ടലുകളിൽ കനത്ത ആൾനാശവും നേരിടേണ്ടിവന്നു.

എങ്കിലും ബൊളിവിയൻ കാടുകളും മരുഭൂപ്രദേശങ്ങളും ഗുവേരയുടെ വിപ്ലവ മന്ത്രാക്ഷരങ്ങൾ കൊണ്ട് ഇളകിമറിഞ്ഞുതുടങ്ങിയിരുന്നു. ബൊളിവിയൻ പട്ടാളവിഭാഗങ്ങൾക്ക് ഒളിപ്പോരാളികളെ നേരിടുന്നതിന് പരിശീലനം നൽകാൻ അമേരിക്കയുടെ കൈകൾ നീണ്ടു ചെല്ലുകയും ചെയ്തു. ഡി.ഐ.എയും കളത്തിലിറങ്ങി.

1967 ആഗസ്റ്റ് 31-ന് ജനറൽ വർഗാസിന്റെ നേതൃത്വത്തിൽ (അന്നദ്ദേഹം ക്യാപ്റ്റനായിരുന്നു) നടന്ന ഒരാസൂത്രിത യത്നം ഒരുപാട് ഒളിപ്പോരാളികളെ വീഴ്ത്തി. വർഗാസിന് മേജർ സ്ഥാനത്തേക്ക് കയറ്റവും കിട്ടി.

ഒക്ടോബർ 8-നാണ് ഗുവേരയെ പിടിക്കുന്നത്. വായേഗ്രാന്ദേയ്ക്ക് 30 മൈൽ അകലത്തുള്ള ലാഹിഗേരാ എന്ന കുഗ്രാമത്തിൽ. വെറും മൺതറയുള്ള പള്ളിക്കൂടത്തിലാണ് ആ രാത്രി ഗുവേരയെ പാർപ്പിച്ചത്. ബൊളിവിയാ പ്രസിഡന്റ് ജനറൽ റെനേ ബാറിയെന്തോസിന്റെ ആജ്ഞപ്രകാരം പിറ്റേന്നുതന്നെ ഗുവേരയെ വെടിവച്ചുകൊന്നു.

"വെടിവയ്ക്കടാ ഭീരുക്കളെ.. നിങ്ങൾ ഒരു മനുഷ്യനെയാണ് വെടിവച്ചുകൊല്ലുന്നതെന്ന് ഓർമ്മിച്ചുകൊള്ളൂ..." ഇതായിരുന്നു ഗുവേരയുടെ അവസാന മൊഴികളെന്ന് ജനറൽ വർഗാസ് വ്യക്തമായി ഓർമ്മിക്കുന്നു.

വെടിയുണ്ടകൾ തറച്ചുകയറിയിരുന്ന ആ ദൃഢശരീരം ഒരു ചെറുവിമാനത്തിലാണ് വായേഗ്രാന്ദേയിലേക്കു കൊണ്ടുപോയത്. അന്ന് വൈകുവോളവും പിറ്റേന്നും ഗുവേരയെ അവർ അവിടെ ഒരാശുപത്രിയോടു ചേർന്ന അലക്കുകമ്പനിയിൽ പ്രദർശനത്തിനു വച്ചു. നൂറുകണക്കിനാളുകൾ ആ വിപ്ലവജ്വാലയുടെ കരിന്തിരി ഒരുനോക്കു കാണാൻ ചെന്നിരുന്നു. എത്രയോപേർ പടങ്ങളുമെടുത്തു.

ചെമ്പിച്ച തലമുടിയും താടിയുമായി ആ കിടപ്പ് കുരിശ്ശിൽ നിന്നിറക്കിക്കിടത്തിയ യേശുവിനെ ഓർമ്മിപ്പിച്ചതായി കണ്ട പല സ്ത്രീകളും പറഞ്ഞു. മൃതദേഹം കുളിപ്പിച്ച് തൈലംപുരട്ടിയ സൂസന്നാ ഒസിനഗ എന്ന നഴ്സും ഇതുതന്നെ പറഞ്ഞു...

ഒക്ടോബർ 10-നു രാത്രിയിൽ പൊടുന്നനേ ആ 'പ്രദർശനം' നിറുത്തി. ആശുപത്രിയും അലക്കുകമ്പനിയും മുദ്രവച്ചുപൂട്ടി. ഗുവേരയുടെ മൃതദേഹം "അപ്രത്യക്ഷമായി" എന്ന് ബൊളീവിയാ ഗവൺമെന്റ് വിജ്ഞാപനവുമിറക്കി.

ഗുവേരയ്ക്ക് പരസ്യമായ ഒരു കുഴിമാടമുണ്ടായാൽ, അത് പില്ക്കാലത്ത് വിപ്ലവപാതകളുടേയും ജനങ്ങളുടേയും ഒരു വിശുദ്ധസ്ഥാനമായി മാറിയേക്കാമെന്ന ആശങ്കകൊണ്ടാവാം അവർ ഗുവേരയുടെ ജഡം "അജ്ഞാത" സ്ഥലത്തേക്കു മാറ്റിയത്.

പിന്നീടു നടന്നതിനെല്ലാം ജനറൽ വർഗാസ് സാക്ഷിയായി. മെഴുകുകൊണ്ട് അവർ ഗുവേരയുടെ ജഡരൂപമുണ്ടാക്കി.... ഗുവേരയുടെ കൈവിരലുകൾ അരിഞ്ഞു. പിന്നീട് കൈകളും വെട്ടി.... ഒടുവിൽ ആ വിമാനപ്പാതയ്ക്കടിയിൽ കൂട്ടത്തോടെ....

ആ മെഴുകുരൂപവും വെട്ടിയെടുത്ത കൈകളും പിന്നീട് ക്യൂബയിലേക്ക് കടത്തിക്കൊണ്ടുപോയി. ബൊളീവിയയിലെ അന്നത്തെ ഒരു മന്ത്രിയുടെ ഒത്താശയോടെ ഒരു ജേർണലിസ്റ്റാണ് അതു സാധിച്ചത്. ക്യൂബയിലെവിടെയോ അത് സൂക്ഷിച്ചിരിക്കുകയാണ്.

ഗുവേരയുടെ ഡയറിക്കുറിപ്പുകൾ ബൊളീവിയയുടെ സെൻട്രൽ ബാങ്കിലെ രഹസ്യ അറകളിലൊന്നിലും....

എന്തിനാണ് താങ്കൾ ഈ വിവരങ്ങൾ ഇപ്പോൾ വെളിപ്പെടുത്തുന്നത്? ജനറൽ വർഗാസിനോട് ആൻഡേഴ്സൻ ചോദിച്ചു. •

ഇസ്രേലികൾക്ക് പാലസ്തീനികളുമായി സന്ധി ചെയ്യാമെങ്കിൽ എനിക്ക് എന്തുകൊണ്ട് ഇതുപാടില്ല? ജനറൽ ചിരിക്കുന്നു.







**ജനിതകഘടനയിൽ അല്പം വ്യത്യാസം വരുത്തിയാൽ കൊതുകിനെക്കൊണ്ടു തന്നെ മലമ്പനിയുടെ രോഗാണുക്കളെ നശിപ്പിക്കാം. അനന്തസാധ്യതകൾ ഉൾക്കൊള്ളുന്നതാണ് ശൈശവദശയിൽ മാത്രം എത്തിയ ഈ ഗവേഷണയജ്ഞം**

# കൊതുകിനെ കൂട്ടുപിടിച്ചാൽ

## ഡോക്ടർ എ.എൻ. നമ്പൂതിരി

1950-കളിൽ കാംബോഡിയയുടെ മലമ്പനി ഗവേഷണരംഗം സാഹസികമായ ഒരു പരീക്ഷണത്തിനു വിധേയമായി. ക്വയിനയുടെ ദോഷഫലങ്ങളില്ലാത്ത ക്ലോറോകിൻ മലമ്പനിയുടെ സിദ്ധൗഷധമായി അപ്പോഴേക്കും അംഗീകാരം നേടിയിരുന്നു. ജനതയ്ക്കു മുഴുവൻ രോഗപ്രതിരോധം കൈവരുത്തുവാൻ കറിയുപ്പിൽ ക്ലോറോകിൻ കലർത്തി വിതരണം ചെയ്യാൻ ഗവൺമെന്റ് തീരുമാനിച്ചു. സമൂഹത്തിന്റെ എല്ലാ തലത്തിലും എല്ലാ പ്രായത്തിലുമുള്ളവർ സമയം തെറ്റാതെ മരുന്നു സേവിക്കുമെന്ന് ഉറപ്പാക്കാൻ ഇതിലും പറ്റിയ മാർഗ്ഗമില്ലല്ലോ.

അതേസമയം കീടനാശിനി ഉപയോഗിച്ചുള്ള കൊതുകുനിയന്ത്രണത്തിലും സർക്കാർ ശ്രദ്ധിച്ചിരുന്നു. രോഗം പരത്തുന്ന കൊതുകിലാണ് രോഗബീജമായ പ്ളാസ്മോഡിയത്തിന്റെ പല ജീവിതദശകളും പൂർത്തിയാകുന്നത്. അതു കാരണം കൊതുകു നിർമ്മാർജ്ജനത്തിലൂടെ രോഗസംക്രമണം കുറയുക മാത്രമല്ല, രോഗബീജത്തിന്റെ നാശവും സാദ്ധ്യമാകാം.

ഈ ദ്വിമുഖാക്രമണംകൊണ്ട് കാംബോഡിയയിൽ മലമ്പനിരോഗികളുടെ എണ്ണം വർഷംതോറും കുറഞ്ഞു വന്നു; രോഗം എന്നെന്നേക്കുമായി അപ്രത്യക്ഷമാകുമെന്ന പ്രതീക്ഷയും വളർന്നു.



*വല്ലപ്പോഴും വരുന്ന ഡോക്ടറുടെമുമ്പിൽ മലമ്പനി ബാധിച്ച കുഞ്ഞുങ്ങളുമായി നില്ക്കുന്ന ഒരു ആഫ്രിക്കൻഗ്രാമത്തിലെ അമ്മമാർ*

### അജയ്യനായ ഭീകരൻ

**ആ**ശിച്ചതുപോലയല്ല സംഭവിച്ചത്. ഒരു പതിറ്റാണ്ടു കഴിയുന്നതിനു മുമ്പുതന്നെ കീടനാശിനിയെ വെല്ലുന്ന കൊതുകുകൾ പ്രത്യക്ഷപ്പെട്ടു; അവയുടെ സംഖ്യ പെരുകുന്നതിനോടൊപ്പം രോഗികളുടെ എണ്ണവും കൂടിവന്നു. രോഗാണുവായ പ്ളാസ്മോഡിയത്തിന്റെ കഥയോ? ഉപ്പിലൂടെ ക്ലോറോകിൻ കഴിച്ചു വളർന്ന കാംബോഡിയക്കാരിൽ അജയ്യനായ ഒരിനം പ്ളാസ്മോഡിയം അവതരിച്ചു. നിലവിലുള്ള മരുന്നുകൾക്കൊന്നും കീഴടക്കാൻ വയ്യാത്ത ഭീകരൻ!



മരുന്നും കീടനാശിനികളും മനുഷ്യന്റെ ഈ മഹാശത്രുവിനെ തുടച്ചുനീക്കുമെന്ന പ്രതീക്ഷ കാംബോഡിയ മാത്രമല്ല, മലമ്പനികൊണ്ടു വലഞ്ഞ രാജ്യങ്ങളെല്ലാം പുലർത്തിയിരുന്നു. 1948-ൽ ഇന്ത്യയിൽ 75 ദശലക്ഷം രോഗികളുണ്ടായിരുന്നു; 1965-ൽ അത് ഒരു ലക്ഷമായി ചുരുങ്ങി. അക്കൊല്ലം രോഗികളാരും മരിച്ചതായി റിപ്പോർട്ടുമില്ലായിരുന്നു.

മലമ്പനി മരണമില്ലാത്ത വർഷം ഇന്ത്യയിലുണർത്തിയ ശുഭപ്രതീക്ഷ വ്യാമോഹമാണെന്നു തെളിയാൻ താമസമുണ്ടായില്ല. 1966 മുതൽ രോഗികളുടെ എണ്ണം വർദ്ധിച്ചു വന്നു. 1995-ന്റെ ആദ്യ പത്തുമാസങ്ങളിൽ മാത്രം ഇരുപതു ലക്ഷം പേർ രോഗബാധിതരായി. ഗ്രാമപ്രദേശങ്ങൾ മാത്രമല്ല, താരതമ്യേന മെച്ചമായ ചികിത്സാസൗകര്യങ്ങളുള്ള നഗരങ്ങളും മലമ്പനിയുടെ പിടിയിലായി. ഈ പശ്ചാത്തലത്തിലാണ് മലമ്പനിയുടെ ആക്രമണം യുദ്ധകാലാടിസ്ഥാനത്തിൽ നേരിടണമെന്നു പ്രധാനമന്ത്രി ആഹ്വാനം ചെയ്തിരിക്കുന്നത്.

മലമ്പനിയുടെ തിരിച്ചുവരവിൽ അദ്ഭുതപ്പെടാനൊന്നുമില്ല. ഇതു പ്രകൃതിസ്വഭാവം മാത്രം. ഒരേ അച്ചിൽ വാർത്തെടുത്തതല്ല ജൈവജാതികളിലെ വ്യക്തികൾ. ഒരു മനുഷ്യനെപ്പോലെയല്ല മറ്റൊരു മനുഷ്യൻ; ഒരു കൊതുകിനെപ്പോലെ മറ്റൊരു കൊതുകുമില്ല. ജനിതകഘടനയിലുള്ള ഈഷൽ വ്യത്യാസങ്ങളാണ് ജൈവ വൈവിധ്യത്തിന്റെ കാരണം. കീടനാശിനികളോടുള്ള പ്രതിരോധശക്തിയും എല്ലാ കൊതുകുകൾക്കും ഒരുപോലെയല്ല. ബഹുഭൂരിപക്ഷവും ചത്തൊടുങ്ങുമെങ്കിലും അപൂർവ്വം ചിലത് അത്യുഗ്രമായ വിഷത്തെയും അതിജീവിച്ചെന്നു വരും. ഇവ പ്രകൃതിനിർദ്ധാരണത്തിലൂടെ പരിരക്ഷിക്കപ്പെട്ടു പെരുകുന്നു. ഇതേ രീതിയിൽ രോഗാണുവായ പ്ളാസ്മോഡിയവും മരുന്നിനെ ചെറുക്കാനുള്ള ശക്തിയാർജ്ജിക്കുന്നു. ചുരുക്കത്തിൽ, കീടനാശിനിയെ വകവയ്ക്കാത്ത കൊതുകുകൾ വർദ്ധിക്കുന്നതിനനുസരിച്ചു രോഗികളുടെ എണ്ണം കൂടും; രോഗബീജത്തിനു മരുന്നിനെ ചെറുക്കാനുള്ള ശേഷി കൈവരുമ്പോൾ മരണനിരക്കും ഉയരും. ശാസ്ത്രം പ്രകൃതിയുടെമേൽ കൈവരിച്ച വിജയം താത്കാലികം മാത്രം.

അങ്ങനെയെങ്കിൽ കൂടുതൽ ശക്തിയുള്ള കീടനാശിനിയും ഔഷധവും കണ്ടുപിടിച്ചാലും മലമ്പനി നിയന്ത്രണവിധേയമാവില്ലല്ലോ. അപ്പോൾ. കീടങ്ങൾക്കും രോഗാണുക്കൾക്കും കീഴടങ്ങുകയല്ലാതെ മറ്റു മാർഗ്ഗമില്ലേ?

ഒരു വഴിയുണ്ട്. മനുഷ്യശത്രുക്കളെ നേരിടുന്നത് പ്രകൃതിനിയമമനുസരിച്ചായാൽ ഫലമുണ്ടാകുമെന്നു സ്ക്രൂ-വേം ഈച്ചയുടെ നിവാരണതന്ത്രം സൂചിപ്പിക്കുന്നു. ശാശ്വതമായ കീടസംഹാരത്തിൽ താത്പര്യമുള്ളവരെല്ലാം ശ്രദ്ധിക്കേണ്ട ഒരു സമീപനം.

### ജൈവ നിയന്ത്രണം

**ഇ**ത്തരം ഈച്ചകൾ നാൽക്കാലികളുടെ മുറിവുകളിലാണ് മുട്ടയിടുന്നത്. വിരിഞ്ഞുവരുന്ന ലാർവ ചുറ്റുപാടുമുള്ള മാംസം തിന്നു വലുതാകും. അൻപതുകളിൽ സ്ക്രൂ-വേം ഈച്ച അമേരിക്കയിലെ കാലിവളർത്തൽകാരുടെ ഏറ്റവും വലിയ ശത്രുവായി

മാറി. ശാസ്ത്രജ്ഞർ പ്രശ്നത്തെ നേരിട്ടത് വന്ധ്യംകരിച്ച ഈച്ചകളുമായിട്ടാണ്. ലാബറട്ടറിയിൽ എക്സ്-റേ വഴി വന്ധ്യംകരിച്ച ആൺ ഈച്ചകളെ കടലാസ് കൂടുകളിലാക്കി ചതുരശ്രമൈലിനു നാനൂറെന്ന കണക്കിന് ആഴ്ചതോറും രോഗബാധിതപ്രദേശത്തേക്കു തുറന്നുവിട്ടു. ഇവയുമായി സംയോഗം നടത്തുന്ന പെൺ ഈച്ചകൾ ഇടുന്ന മുട്ട വിരിയുകയില്ല. തലമുറ കഴിയുംതോറും ലാർവകളുടേയും ഈച്ചകളുടേയും സംഖ്യ കുറഞ്ഞുവരും; ഒടുവിൽ തീരെ ഇല്ലാതെയുമാകും.

കരിബിയൻ കടലിലെ 210 ചതുരശ്രമൈൽ വിസ്താരമുള്ള കരാബു ദ്വീപിൽ നടത്തിയ പരീക്ഷണം വിജയകരമായിരുന്നു. തുടർന്ന് അനേകായിരം ചതുരശ്രമൈൽ വ്യാപ്തിയുള്ള ഫ്ളോറിഡയിലെ രോഗബാധിതപ്രദേശത്തും ഇതാവർത്തിച്ചു. വിപുലമായ സന്നാഹം വേണ്ടിവന്നു ഈ പരീക്ഷണത്തിന്. ഇരുപതു വിമാനങ്ങൾ പതിനേഴുമാസക്കാലം പറന്നാണ് 350 കോടി വന്ധ്യംകരിച്ച ഈച്ചകളെ രോഗബാധിതപ്രദേശത്ത് തുറന്നുവിട്ടത്. പ്രതീക്ഷിച്ചതുപോലെ അവസാനം രോഗം നിയന്ത്രണവിധേയവുമായി.

എങ്കിലും കൊതുകിന്റെ വംശനാശം വന്ധ്യംകരണത്തിലൂടെ നേടാനുള്ള ശ്രമം പല കാരണങ്ങൾ കൊണ്ടും വിജയിച്ചില്ല. കൊതുകിനെ ഇല്ലാതാക്കുന്നതിനെക്കാൾ മലമ്പനിയുടെ രോഗബീജം പരത്താനുള്ള അതിന്റെ കഴിവിനു കടിഞ്ഞാണിടാനാണ് ശാസ്ത്രജ്ഞർ ഇപ്പോൾ ശ്രമിക്കുന്നത്. പ്രകൃതിയുടെ ജൈവവൈവിധ്യത്തിൽനിന്നു സ്വീകരിച്ച ആയുധം



*അനോഫലിസ് കൊതുക്- മലമ്പനി പകർത്തുന്നതിൽ പ്രമുഖൻ*

ഉപയോഗിക്കുന്നതുകൊണ്ട് ഈ സമീപനം വിജയിക്കുമെന്നാണു പ്രതീക്ഷ.

## 'ആവരണ' ജീൻ

**ശാ**സ്ത്രജ്ഞരുടെ ലക്ഷ്യവും മാർഗ്ഗവും വ്യക്തമാണ്. കൊതുകു വലിച്ചെടുക്കുന്ന രക്തത്തിലെ പ്ളാസ്മോഡിയത്തിനെ കൊതുകിലെ ജൈവപ്രവർത്തനംകൊണ്ടുതന്നെ നിഷ്ക്രിയമാക്കുക.

അസാധാരണമായ ഈ ശാസ്ത്രാന്വേഷണത്തെക്കുറിച്ചു വിവരിക്കുന്നതിനുമുമ്പ് രോഗാണുവായ പ്ളാസ്മോഡിയത്തിന്റെ ജീവിതദശയിലെ ചില വിവരങ്ങൾകൂടി അറിയണം. മനുഷ്യരക്തത്തിലൂടെ കൊതുകിലെത്തുന്നത് ബീജദശയിലുള്ള പ്ളാസ്മോഡിയമാണ്. ചെറുതും വലുതുമായ ഓരോ ബീജങ്ങൾ കൊതുകിന്റെ വയറ്റിൽ സംയോജിച്ചുണ്ടാകുന്ന സൈഗോട്ടാണ് പ്രൗഢദശയെ പ്രതിനിധീകരിക്കുന്നത്. യഥാസമയം സൈഗോട്ടിന്റെ ന്യൂക്ലിയസ് വിഭജിച്ചു പ്ളാസ്മോഡിയ സന്താനങ്ങൾ ഉണ്ടാകും; അവ സൈഗോട്ടിന്റെ കോശഭിത്തി പൊളിഞ്ഞു പുറത്തുവന്നു കൊതുകിന്റെ ഉമിനീർഗ്രന്ഥിയിലെത്തും. കൊതുകു മനുഷ്യനെ കടിക്കുമ്പോൾ വിസ്രവിക്കുന്ന ഉമിനീരിലൂടെ പ്ളാസ്മോഡിയം രക്തത്തിൽ കലരുന്നു. അതോടെ രോഗാണുവിന്റെ പുതിയൊരു ജീവിതചക്രം ആരംഭിക്കുന്നു: പുതിയൊരു രോഗിയും പിറക്കുന്നു.

സൈഗോട്ടിന്റെ സന്താനങ്ങൾ-രോഗബീജങ്ങൾ-കൊതുകിന്റെ വയറ്റിൽനിന്ന് ഉമിനീർഗ്രന്ഥിയിലെത്തുന്നതു തടയാൻ കഴിഞ്ഞാൽ മലമ്പനി പകരുന്ന പ്രശ്നമില്ല. സൈഗോട്ടിന്റെ കോശഭിത്തി പൊളിഞ്ഞില്ലെങ്കിൽ രോഗബീജങ്ങൾ സ്വതന്ത്രമാവില്ല. അതായത്, രോഗിയിൽനിന്നും കൊതുകിൽ കടന്ന മലമ്പനിബീജത്തിന്റെ ജീവിതചക്രം പൊട്ടാത്ത കോശഭിത്തിയുള്ള സൈഗോട്ടിൽ അവസാനിക്കും: രോഗബീജം നിർവീര്യവുമാകും.

നിരവധി പരീക്ഷണങ്ങൾക്കുശേഷം ഒരിനം കൊതുകിൽ സൈഗോട്ടിനു ചുറ്റും കട്ടിയേറിയ ഒരാവരണം സൃഷ്ടിക്കാൻ നിർദ്ദേശം നല്കുന്ന ഒരു ജീനുണ്ടെന്ന് ശാസ്ത്രജ്ഞർ കണ്ടെത്തി. ജൈവ പരിണാമത്തിലൂടെയും നിർദ്ധാരണത്തിലൂടെയും ഉരുത്തിരിഞ്ഞു വന്ന ഈ ജീൻ മലമ്പനിയോടുള്ള സമരത്തിനു പ്രകൃതി നല്കിയ സംഭാവനയാണെന്നു പറയാം.

ഈ 'ആവരണ' ജീനിന്റെ കണ്ടുപിടിത്തിന്റെ ചരിത്രം അറിയാൻ ഒരു പതിറ്റാണ്ട് പിറകോട്ടു പോകണം: യു.എസ്. നാഷണൽ ഇൻസ്റ്റിറ്റ്യൂട്ടിലെ ഡോക്ടർ ഫ്രാങ്ക് കോളിൻസ്, മലമ്പനി പരത്തുന്നതിൽ പ്രധാന പങ്കു വഹിക്കുന്ന അനോഫലീസ് ഗാംബിയയിലെ ജൈവവൈവിധ്യം പഠിക്കുകയായിരുന്നു. ഈ ജാതിയിൽ, രോഗം സംക്രമിപ്പിക്കാനുള്ള ശേഷിയിൽ ഏറ്റക്കുറവുള്ള നിരവധി ഇനങ്ങളെ അദ്ദേഹം തിരിച്ചറിഞ്ഞു. വിവിധ ഇനങ്ങൾ തമ്മിലുള്ള സങ്കരണത്തിലൂടെ രോഗം സംക്രമിപ്പിക്കാൻ ഒട്ടുമേ കഴിവില്ലാത്ത ഒരിനത്തെ ഡോക്ടർ കോളിൻസ് വളർത്തിയെടുക്കുകയും ചെയ്തു.

ഡോക്ടർ കോളിൻസിന്റെ കൊതുകിനവും രോഗിയുടെ രക്തം കുടിക്കും. രോഗബീജങ്ങൾ സംയോ











ജിച്ചു സൈഗോട്ടുമുണ്ടാകും; അതിൽ പ്ളാസ്മോഡിയ സന്താനങ്ങളും പിറക്കും. എങ്കിലും കൊതുകിന്റെ വയറ്റിൽ സംശ്ലേഷിപ്പിക്കുന്ന കട്ടിയേറിയ ഒരാവരണം സൈഗോട്ടിനെ പൊതിയുന്നതുകൊണ്ട് സന്താനങ്ങൾക്കു സ്വതന്ത്രമാവാനോ, ഉമിനീർഗ്രന്ഥിയിലേക്കു നീങ്ങാനോ കഴിയില്ല. പുറത്തേക്കു വരാൻ കഴിയാതെ സൈഗോട്ടിന്റെ തോടിലിരുന്നു നിഷ്ക്രിയമാകുന്നു രോഗബീജം.

'ആവരണ'മുണ്ടാക്കുന്ന ജീൻ പ്രകൃതിയിലെ ഒരു കൊതുകിനത്തിൽ സ്വാഭാവികമായി ഉണ്ടായതാണ്. സങ്കരണത്തിലൂടെ അതിന്റെ പ്രാഭവം വെളിപ്പെട്ടുവെന്നു മാത്രം. ഈ ജീൻ കൊതുകിന്റെ ഏതു ക്രോമസോമിൽ, എവിടെയാണ് സ്ഥിതിചെയ്യുന്നതെന്നു കണ്ടുപിടിക്കുകയാണ് അടുത്ത പടി. അമേരിക്കയിലേയും യൂറോപ്പിലേയും വിവിധ ലാബറട്ടറികളിൽ ഈ ദിശയിലുള്ള അന്വേഷണം പുരോഗമിക്കുന്നു. അടുത്തുതന്നെ ജീനിന്റെ സ്ഥാനം അറിയാൻ കഴിയുമെന്നാണ് പ്രതീക്ഷ. പിന്നെ വേണ്ടത് ഈ 'ആവരണ' ജീനിനെ ക്രോമസോമിൽനിന്നു വേർപെടുത്തുകയും ആവശ്യാനുസരണം അതിന്റെ കോപ്പികൾ നിർമ്മിക്കുകയുമാണ്. ഈ രണ്ടു കാര്യങ്ങളും നേടാനുള്ള സംവിധാനം നമുക്കുണ്ട്. അതുകൊണ്ടുമായില്ല. ലാബറട്ടറിയിൽ പെരുക്കാവുന്ന ഈ ജീനിനെ കൊതുകുകളിലേക്കു മാറ്റിവച്ച് രോഗസംക്രമണശേഷിയില്ലാത്ത കൊതുകുകളുടെ സമൂഹത്തെ സൃഷ്ടിക്കണം.

## ജീൻ കൊതുകിലേക്ക്

**ബ**ഹുകോശജീവിയായ കൊതുകിൽ ജീൻമാറ്റം എളുപ്പമല്ല. ജനറ്റിക് എഞ്ചിനിയറിംഗ് പരീക്ഷണങ്ങൾ വ്യാപകമായി നടക്കുന്ന ബാക്റ്റീരിയം ഏകകോശജീവിയാണ്. അതിലെ ചെറിയ ഡി.എൻ.എ വലയം (പ്ളാസ്മിഡ്) പുറത്തെടുക്കാനും, ആവശ്യമായ ജീൻ പ്ളാസ്മിഡിൽ ചേർക്കാനും, ഈ ജീൻസങ്കരം തിരികെ ബാക്ടീരിയത്തിൽ പ്രവേശിപ്പിക്കാനും വലിയ വിഷമമില്ല. ബാക്റ്റീരിയത്തിന്റെ വിഭജനത്തോടൊപ്പം പ്ളാസ്മിഡിലൂടെ വന്ന ജീനും വിഭജിക്കും. ജീവിതചക്രം ഹ്രസ്വമായതുകൊണ്ട് ഒരുദിവസത്തിനകം പുതിയ ജീനുകൾ വഹിക്കുന്ന ലക്ഷക്കണക്കിനു സന്തതികളും ഉണ്ടാകും.

കൊതുകിലെ സ്ഥിതി വ്യത്യസ്തമാണ്. 'ആവരണ'ജീൻ കൊതുകിന്റെ ലക്ഷക്കണക്കിനുള്ള കോശങ്ങളിലെല്ലാം എത്തിക്കണം. ഇതു സാധിക്കാൻ ജീൻ ഭ്രൂണത്തിലേക്കു കുത്തിവയ്ക്കാനായിരുന്നു ശ്രമം. പക്ഷേ, ദീർഘമായ പരീക്ഷണങ്ങൾ ഫലപ്രാപ്തിയിലെത്തിയില്ല.

ബാക്റ്റീരിയയിലെ പ്ളാസ്മിഡുകളെപ്പോലെയുള്ള ഒരു ജീൻ വാഹനമാണ് ആവശ്യം. അതു തേടിയ ശാസ്ത്രജ്ഞരുടെ ശ്രദ്ധ 'ട്രാൻസ്പോസണു'കളിലേക്കു തിരിഞ്ഞു. സാധാരണ ജീനുകൾക്ക് ക്രോമസോമിലുള്ള ഡി.എൻ.എ തന്മാത്രയിൽ നിശ്ചിതമായ ഒരു സ്ഥാനമുണ്ട്. പക്ഷേ, ട്രാൻസ്പോസൺ എന്നറിയപ്പെടുന്ന ചെറിയ ഡി.എൻ.എ ശൃംഖലകൾക്കു പ്രധാന ഡി.എൻ.എ തന്മാത്രയുടെ ഏതു ഭാഗത്തും സ്ഥാനമുറപ്പിക്കാം: വിട്ടുപോരികയും ചെയ്യാം. **വിദേശജീൻ വഹിച്ചുകൊണ്ട് ഊരുപ്പറ്റാമെന്ന പ്രത്യേകതയും അവയ്ക്കുണ്ട്. ഇത്തരം നാടോടി** ശൃംഖലകളുടെ സാന്നിദ്ധ്യം അരനൂറ്റാണ്ടുമുമ്പുതന്നെ ബാർബറ മക്ളിൻടോക്ക് ചൂണ്ടിക്കാണിച്ചതാണ്. അമാനുഷമായ ഉൾക്കാഴ്ചയുണ്ടായിരുന്ന മക്ളിൻടോക്കിന്റെ സങ്കല്പം മനസ്സിലാക്കാൻ ശാസ്ത്രലോകത്തിനു ദശകങ്ങൾതന്നെ വേണ്ടിവന്നു. 1983-ൽ മാത്രമാണ് ആ മഹതിയെ നോബൽസമ്മാനം നല്കി ആദരിച്ചത്.

കൊതുകിൽ മരിണർ എന്നു പേരുള്ള ഒരു ട്രാൻസ്പോസണ് ഉണ്ടെങ്കിലും മറ്റു ജീനുകൾ വഹിക്കാനുള്ള പ്രാപ്തി അതിനില്ല. എങ്കിലും ഈച്ചയിലുള്ള ഹെർമിസ് എന്ന ട്രാൻസ്പോസണ് ഈ ദൗത്യം ഏറ്റെടുക്കാനുള്ള കഴിവുണ്ടെന്നു ശാസ്ത്രജ്ഞർ കണ്ടുപിടിച്ചു. ഈച്ചയിലെ വാഹനത്തിന്റെ സഹായത്തോടെ മലമ്പനി നിവാരണ ജീൻ കൊതുകിലെത്തിക്കാമെന്നാണ് ഇപ്പോഴത്തെ പ്രതീക്ഷ.

## മറ്റൊരു ജീൻമാറ്റം

**കൊ**തുകിലേക്കു ജീൻ മാറ്റാമെന്നു വന്നാൽ കുറേക്കൂടി കാര്യക്ഷമവും അർത്ഥവത്തുമായ പരീക്ഷണങ്ങൾ നടത്താം. ആവരണ ജീൻ പ്രവർത്തിച്ചു



*രോഗാണുവായ പ്ളാസ്മോഡിയം X 8400*

തുടങ്ങുന്നത് സൈഗോട്ട് ഉണ്ടാവുമ്പോൾ മാത്രമാണല്ലോ. അതിലും മുമ്പ്, കൊതുകിന്റെ വയറ്റിൽ എത്തുമ്പോൾത്തന്നെ രോഗബീജത്തെ നിർജ്ജീവമാക്കാൻ കഴിയില്ലേ? രോഗാണു അകത്തു കടക്കുമ്പോഴേക്കും ശരീരത്തിലെ പ്രതിരോധ സംവിധാനം ആന്റി ബോഡികൾ നിർമ്മിച്ച് ആക്രമണത്തെ ചെറുക്കാറുണ്ട്. പക്ഷേ, കൊതുകിനു പ്ളാസ്മോഡിയം ശല്യകാരിയല്ല; അതിനെതിരായ ആന്റി ബോഡികളും ഉണ്ടാകാറില്ല. എന്നാൽ എലിയിലേക്ക് ഈ രോഗാണു കുത്തിവച്ചാൽ ആന്റി ബോഡികൾ സമൃദ്ധമായി ഉല്പാദിപ്പിക്കപ്പെടും: രോഗാണു നിർജ്ജീവവുമാകും. എലിയിലെ ആന്റി ബോഡി ജീൻ കൊതുകി**ലേക്കു മാറ്റാം. പുതുതായി** കൊതുകിനു കൈവരുന്ന **രോഗസംവിധാനം** വയറ്റിലെത്തുന്ന പ്ളാസ്മോഡിയത്തെ അപ്പോൾത്തന്നെ സംഹരിക്കാനുള്ള ശക്തിയും നല്കും.

ഈ സന്ദർഭത്തിൽ അടിവരയിട്ടു പറയേണ്ട ഒരു കാര്യമുണ്ട്. കൊതുകിനെക്കൊണ്ട് മലമ്പനിബീജത്തെ നശിപ്പിക്കുകയെന്ന വിദൂരമായ ലക്ഷ്യത്തിലേക്കുള്ള ആദ്യത്തെ കാൽവയ്പുകളേ കഴിഞ്ഞിട്ടുള്ളൂ. ബന്ധപ്പെട്ട ജീനുകൾ ഏതൊക്കെയെന്നു സാമാന്യമായി നമുക്കറിയാം. ആ ജീനുകൾ വേർപെടുത്തിയെടുക്കാനും, അവയുടെ ആയിരക്കണക്കിനു കോപ്പികൾ സൃഷ്ടിക്കാനുമുള്ള സംവിധാനവും നമുക്കുണ്ട്. ആവശ്യമായ ജീനുകൾ കൊതുകിലേക്കു മാറ്റിവയ്ക്കാനുള്ള സാങ്കേതികവിദ്യയും അടുത്തുതന്നെ സ്വാധീനമാകും. എങ്കിലും പരീക്ഷണശാലയിൽ വളർത്തുന്ന കൊതുകിലേക്കു ജീൻ മാറ്റിവച്ചതുകൊണ്ട് ജോലി തീരുന്നില്ല. രോഗബീജങ്ങളെ നശിപ്പിക്കാൻ കഴിവുള്ള കൊതുകുസമൂഹങ്ങളെ പ്രകൃതിയിൽ പുലർത്തുകയാണ് ആവശ്യം. അവ രോഗവാഹികളായ കൊതുകുകളുടെമേൽ ആധിപത്യവും നേടണം. ഈ മാർഗ്ഗത്തിലുള്ള വൈതരണികളെപ്പറ്റി ഗവേഷണം പുരോഗമിക്കുന്ന മുറയ്ക്കേ നമുക്കു വ്യക്തമായി അറിയാൻപോലും കഴിയൂ. പ്രതിബന്ധങ്ങൾ പലതുണ്ടെങ്കിലും ലക്ഷ്യം നേടാൻ കഴിയുമെന്നാണ് ശാസ്ത്രജ്ഞരുടെ പ്രതീക്ഷ. അതിനു വേണ്ടിവരുന്ന സമയത്തെപ്പറ്റി മാത്രമേ സംശയമുള്ളൂ.

ഒന്നോർക്കണം. മലമ്പനി പകർത്താൻ കഴിവില്ലാത്ത 'സൃഷ്ടി'കളും രക്തദാഹികളായിരിക്കും. കൊതുകുകടി നിസ്സാരമായ ഒരുപദ്രവമായാണ് നാം കണക്കാക്കുന്നത്. എപ്പോഴും അങ്ങനെയാവണമെന്നില്ല. കൊതുകിന്റെ സാന്ദ്രത കൂടിയ സ്ഥലങ്ങളിൽ മിനിറ്റിൽ 9000 തവണ കടിയേറ്റവരുണ്ട്. ഇത്ര ശക്തമായ ആക്രമണത്തിനു വിധേയരായവർ ആശുപത്രിയിലായിട്ടുണ്ട്: ചിലരെങ്കിലും മരിച്ചുപോയിട്ടുമുണ്ട്. വാസ്തവത്തിൽ, ചോരയില്ലാതെയും കൊതുകിനു ജീവിക്കാം. രക്തം കുടിക്കുന്ന പെൺകൊതുകുകൾപോലും ഇരകിട്ടാത്തപ്പോൾ ഇലച്ചാറുകളെ ആശ്രയിച്ചു ജീവിതചക്രം പൂർത്തിയാക്കും. കൊതുക് നമ്മുടെ രക്തം കുടിക്കണമെന്നു പ്രകൃതിനിയോഗമൊന്നുമില്ലെന്നു സാരം. ഇതു വായിക്കുമ്പോൾ മറ്റൊരു സാദ്ധ്യതും മനസ്സിൽ തെളിയാം. മലമ്പനി പരത്താൻ കഴിവില്ലാത്തവയെ സൃഷ്ടിക്കാമെങ്കിൽ, രക്തം വെറുക്കുന്ന കൊതുകുകൾക്കു രൂപം കൊടുക്കാൻ ജനറ്റിക് എഞ്ചിനീയറിംഗിനു കഴിയില്ലേ? അതിപ്പോൾ ഏതായാലും വെറും സ്വപ്നം മാത്രം.

## രാഷ്ട്രീയകൊലപാതകങ്ങൾക്ക് പിന്നിലുള്ള കാണാപ്പുറങ്ങൾ

# ചോരയ്ക്ക് കണ്ണീരിന്റെ ഉപ്പ്

വി.ആർ. ജ്യോതിഷ്

മുരുക്കുംപുഴ എന്ന കായലോര ഗ്രാമത്തിൽ പനച്ചമൂട് ജംഗ്ഷനിൽ നിന്നു മുല്ലശ്ശേരി ക്ഷേത്രത്തിലേക്കുള്ള ഇടുങ്ങിയ റോഡ്. റോഡരികിൽ ഒരിടത്തു ചിതറിക്കിടക്കുന്ന തെറ്റിപ്പൂവുകൾ. എരിയുന്ന ചന്ദനത്തിരി. നാക്കിലയിൽ ഉണക്കലരിച്ചോറും തുമ്പപ്പൂവും. ഓട്ടുകിണ്ടിയിൽ വെള്ളം. അതിനടുത്ത് കരഞ്ഞുകലങ്ങിയ കണ്ണുമായി ശ്രാദ്ധത്തിന്റെ മുറതെറ്റിക്കുന്ന പെൺകുട്ടി.

കഴിഞ്ഞ ഏഴുവർഷമായി ചിങ്ങമാസത്തിലെ അത്തപ്പൂലരിയിൽ ആവർത്തിക്കുന്ന ശ്രാദ്ധദൃശ്യമാണിത്. വലിയൊരു കയറ്റം തുടങ്ങുന്ന ഈ സ്ഥലത്തുവച്ചാണ് ഏഴുവർഷങ്ങൾക്കുമുമ്പ് രാജേഷെന്ന പതിനെട്ടുകാരനു കാലിടറിയത്. ഇവിടെ വച്ചാണ് രാജേഷിനെ ഇറച്ചിക്കഷണങ്ങളാക്കി നുറുക്കിയത്. ഇവിടെയാണ് വലിയ മാംസത്തുണ്ടുകളായി രാജേഷ് ഒരു രാത്രി മുഴുവൻ കിടന്നത്. ഈ ശ്രാദ്ധദൃശ്യവും ഈ പെൺകുട്ടിയും നമ്മുടെ സമൂഹത്തിൽ ചോദ്യചിഹ്നമാവുന്നത് കഴിഞ്ഞ ഏതാനും പതിറ്റാണ്ടുകളായി കേരളത്തിൽ അരങ്ങേറിക്കൊണ്ടിരിക്കുന്ന രാഷ്ട്രീയ കൊലപാതകങ്ങളുടെ പാപപങ്കിലമായ ഭൂമികയിലാണ്.

രക്തസാക്ഷിത്വം അനിവാര്യമായ നമ്മുടെ രാഷ്ട്രീയഘടനയിൽ അവശേഷിക്കുന്ന ഒരു വലിയ പ്രശ്നമുണ്ട്. രക്തസാക്ഷിത്വത്തിന്റെ നീക്കിയിരുപ്പ് എന്തെന്ന പ്രശ്നം? ഈ പ്രശ്നത്തിന് ഉത്തരം തേടിപ്പോകുമ്പോൾ നാം കണ്ടെത്തുന്ന ദൃശ്യങ്ങൾക്കു മരണത്തിന്റെ മൂകതയും ശ്രാദ്ധത്തിന്റെ ശാന്തതയുമാണ്. അനാഥമായ അനേകം ജന്മങ്ങളുടെ നിത്യദുഃഖത്തിന്റെ, ദാരിദ്ര്യത്തിന്റെ, അശാന്തിയുടെ, വൈധവ്യത്തിന്റെ, മനോവിഭ്രമത്തിന്റെ ചുട്ടുപൊള്ളുന്ന യാഥാർത്ഥ്യങ്ങളിലേക്ക് അവ നമ്മെ നയിക്കുന്നു. നമ്മുടെ സുതാര്യമായ ബോധമണ്ഡലത്തിലേക്ക് ഇറ്റുവീഴാവുന്ന ഏതാനും കണ്ണുനീർത്തുള്ളികളായോ, അല്ലെങ്കിൽ ഒരു ചുടുനെടുവീർപ്പായോ രക്തസാക്ഷിത്വത്തിന്റെ നീക്കിയിരുപ്പുകൾ ഇന്ന് അവശേഷിക്കുന്നു.

മുല്ലശ്ശേരി റോഡിൽ നാം കണ്ടത് കേരളത്തിൽ അങ്ങോളമിങ്ങോളം പരന്നുകിടക്കുന്ന രക്തസാക്ഷിത്വത്തിന്റെ ബാക്കിയെന്തെന്ന അന്വേഷണത്തിലെ ഒരധ്യായമാണ്. ഈ ഇരുപതുകാരിയുടെ ശ്രാദ്ധത്തിൽ തൃപ്തികൊള്ളുന്നത് സ്വന്തം സഹോദരനാണ്. ഒരു കുടുംബത്തിന്റെ താങ്ങാവേണ്ടിയിരുന്ന പതിനെട്ടുകാരനെ തുണ്ടംതുണ്ടമാക്കിയ കൊലപാതക രാഷ്ട്രീയത്തിന് ഇപ്പോഴും യൗവനമാണ്. സ്വന്തം അയൽക്കാരനെ തലകീഴായി കുഴിയിലിട്ട് ഉപ്പുകൊണ്ടു മൂടുമ്പോൾ പൂർത്തിയാകുന്നത് മാനവികതയുടെ ശ്രാദ്ധമാണ്. ആവർത്തിക്കുന്നത്. ഒരു കുടുംബം തകരുന്ന ദുരന്തയാഥാർത്ഥ്യവും.

1988 ആഗസ്റ്റിലാണ് തിരുവനന്തപുരത്തിനടുത്ത് മുരുക്കുംപുഴയിൽ മൂന്നു രാഷ്ട്രീയ പ്രവർത്തകർ നിഷ്കരുണം വധിക്കപ്പെട്ടത്. രാജേഷ്, ലാലുക്കുട്ടൻ, വേണുഗോപാൽ എന്നീ മൂന്നു ചെറുപ്പക്കാരെ വധിക്കേണ്ട രാഷ്ട്രീയ പ്രതിസന്ധികളൊന്നും അന്നു മുരുക്കുംപുഴയിൽ ഉണ്ടായിരുന്നില്ല. ഈ കൊലപാതകങ്ങളുടെ പിന്നിൽ നടന്ന ആസൂത്രിതമായ വളർച്ച പരിശോധിക്കുമ്പോൾ എത്ര നിസ്സാരമായ സംഭവങ്ങളിൽനിന്നാണ് കേരളത്തിൽ രാഷ്ട്രീയ കൊലപാതകങ്ങൾ അരങ്ങേറുന്നതെന്നു ബോദ്ധ്യപ്പെടും. ഏഴു വർഷത്തിനുശേഷം രക്തസാക്ഷികളുടെ കുടുംബങ്ങളെക്കുറിച്ചറിയുമ്പോൾ രക്തസാക്ഷിത്വമെന്ന ബലതന്ത്രത്തിന്റെ നിസ്സാരതയും നിർത്ഥകത്വവും മനസ്സിലാവും. പ്രത്യയശാസ്ത്രം ഭ്രാന്താകുന്നവർ അത് അറിഞ്ഞിരിക്കേണ്ടതുണ്ട്.

ഒരു പ്രത്യേക കാലഘട്ടംവരെ മുരുക്കുംപുഴ പ്രദേശം ഇടതുപക്ഷ കക്ഷികളുടെ കുത്തകയായിരുന്നു. കാലക്രമേണ ആ കക്ഷികളിൽ വിള്ളലുകളുണ്ടാവുകയും, മറ്റു കക്ഷികൾ വേരുപിടിക്കുകയും ചെയ്തു. അപ്പോഴൊന്നും പ്രശ്നങ്ങളുണ്ടായില്ല. എന്നാൽ സംഘടനാവ്യാപനം ലക്ഷ്യമാക്കി വിവിധ കക്ഷികൾ ജനങ്ങളുടെ നിത്യജീവിതത്തിൽ ഇടപെട്ടു തുടങ്ങിയതോടെയാണ് സ്പർദ്ധ വളർന്നു തുടങ്ങിയത്. കേരളത്തിൽ ഇടതുമുന്നണി ഭരണമായിരുന്ന ആ കാലഘട്ടത്തിൽ സംസ്ഥാനവ്യാപകമായി അക്രമങ്ങളും, കൊലപാതകങ്ങളും, അതിനെതിരേ പ്രതിഷേധങ്ങളും നടക്കുന്നുണ്ടായിരുന്നു. അതിന്റെ അടിസ്ഥാനത്തിൽ മുരുക്കുംപുഴയിലും പ്രതിഷേധ പ്രകടനങ്ങളും മറ്റും നടന്നു.

ഈ ഘട്ടത്തിൽ ഒരുദിവസം മുല്ലശ്ശേരി ക്ഷേത്രത്തിലുണ്ടായ ഒരു നിസ്സാര സംഭവമാണ് അക്രമത്തിനു വഴിതെളിച്ചത്. കൊല്ലപ്പെട്ട രാജേഷ് പായസം വിളമ്പുന്നതിനിടയിൽ അയാളുടെ എതിർ പാർട്ടിയിൽപ്പെട്ട പ്രവർത്തകന്റെ കൈയിൽ ചൂടുപായസം വീണു. രാജേഷ് മനഃപൂർവ്വം അയാളുടെ കൈയിൽ പായസം ഒഴിച്ചതാണെന്നു പറഞ്ഞ് വാക്കേറ്റമായി. ഉന്തും തള്ളുമായി. പിറ്റേന്ന് രാജേഷിന്റെ പാർട്ടിയുടെ കൊടിമരം കാണാതായി. മുല്ലശ്ശേരി ക്ഷേത്രത്തിൽ നടന്ന പായസ പ്രശ്നവും കൊടിമരം കാണാതായതും, പെട്ടന്നൊരു വലിയ സംഘർഷത്തിനു കാരണമായി. ഇതിന്റെ തുടർച്ചയായിരുന്നു മൂന്നു രാഷ്ട്രീയ പ്രവർത്തകർ കൊല്ലപ്പെട്ടത്. ഈ മനുഷ്യക്കുരുതിയുടെ മിച്ചമെന്താണ്? നോക്കുക, വഴിയരികിലെ ഭ്രാതൃതർപ്പണത്തിനുശേഷം ഉപവാസത്തിലേക്കു പോകുന്ന ഈ സഹോദരിയെ പിന്തുടർന്നാൽ നമ്മളെത്തുന്നത് മുണ്ടയ്ക്കൽ സുമാഭവനെന്ന കുടിലിന്റെ ഏഴു സെന്റിനാൽ ചുറ്റപ്പെട്ട നിത്യദുഃഖങ്ങളിലേക്കാണ്. അച്ഛനുപേക്ഷിച്ച മൂന്നു മക്കളുമായി റാക്കിന്റെ കരച്ചിലിനോടൊപ്പം ജീവിതത്തിന്റെ കരച്ചിൽ കേട്ട



രാജേഷ്



രാജേഷിന്റെ അമ്മ ബേബി

*രക്തസാക്ഷിത്വം അനിവാര്യമായ നമ്മുടെ രാഷ്ട്രീയ രക്തസാക്ഷിത്വത്തിന്റെ നീക്കിയിരുപ്പ് അനാഥമായ അനേകം ജനങ്ങളുടെ നിത്യദുഃഖവും ദാരിദ്ര്യവും, മനോവിഭ്രമവുമാണ്*







ബേബിക്ക് ഏക ആശ്വാസം മൂത്ത മകൻ രാജേഷായിരുന്നു. അതുകൊണ്ടാണ് രാജേഷിനെ പഠിപ്പിക്കാൻ ബേബി മുതിർന്നത്. കയറുപിരിച്ചു കിട്ടുന്നതിന്റെ നല്ലൊരു ഭാഗം മകനെ പഠിപ്പിക്കാൻ അവർ മാറ്റിവച്ചു. രാജേഷ് തലയെടുത്താൽ താൻ രക്ഷപ്പെടുമെന്നു ബേബി കരുതി. അതുകൊണ്ട് രാജേഷിന് അവർ കൂടുതൽ ചോറു വിളമ്പി. 'ഖസാക്കിന്റെ ഇതിഹാസത്തിലെ ചാന്തുമ്മയെപ്പോലെ, മോൻ ബെക്കം വളരാൻ.'

എന്നാൽ ആസൂത്രിതമായൊരു കൊലപാതകമായി മരണം രാജേഷിനെ തട്ടിയെടുത്തത് ആകസ്മികമായാണ്. ബേബിയുടെ സ്വപ്നങ്ങളെപ്പോലെ ആ കുടുംബം പൊലിഞ്ഞുപോവുകയായിരുന്നു. നമ്മൾ നേരത്തേ കണ്ട ശ്രാദ്ധസ്ഥലത്ത് പച്ചയോലകൊണ്ടു മൂടിയിട്ട മകന്റെ ശരീരം ഈ അമ്മ തിരിച്ചറിഞ്ഞത് മോനുടുത്തിരുന്ന കാവിമുണ്ട് കണ്ടായിരുന്നു. പുലരാൻ നാഴികകൾ ബാക്കിയുള്ളപ്പോൾ അപകടത്തിൽപ്പെട്ട് ആശുപത്രിയിലായ മകനെ കാണാൻ ധൃതിപിടിച്ചിറങ്ങിയ അമ്മയാണ് പച്ചയോലയാൽ മൂടിയിട്ട മകന്റെ ശരീരവും അതിനു കാവൽ നില്ക്കുന്ന പൊലീസുകാരനെയും കണ്ടു മടങ്ങിയത്. അരണ്ട വെളിച്ചത്തിൽ കണ്ട ആ ദൃശ്യമാണ് പ്രകാശം പേടിപ്പെടുത്തുന്ന മാനസികാസ്വാസ്ഥ്യത്തിലേക്കു ബേബിയെ തള്ളിയിട്ടത്. നീണ്ട മൂന്നുവർഷം താനെവിടെയായിരുന്നു എന്നറിയാതെ ഈ അമ്മ ഇന്നും കുഴങ്ങുകയാണ്. വെളിച്ചം കടക്കാത്ത മുറിയിൽ പകലെന്നോ രാവെന്നോ ഇല്ലാതെ തലവഴിയേ തുണി മൂടിയിരുന്നതായി ഓർക്കുന്നു. ഇത് അപകടമാണെന്നു കണ്ടപ്പോൾ ചിലരൊക്കെ ബേബിയെ വെളിച്ചം കാണിക്കണമെന്ന് ഉപദേശിച്ചു. പകൽവെളിച്ചത്തിൽ കാണുന്ന മനുഷ്യരൂപങ്ങളിൽ ഒളിപ്പിച്ചുവച്ചിരിക്കുന്നതായി തോന്നിച്ച കൊലക്കത്തി ഇവരെ ഏറെ അസ്വസ്ഥരാക്കി. ഒരാക്രമണം ആരിൽനിന്നും പ്രതീക്ഷിച്ച് അവർ പ്രതിരോധിച്ചു തുടങ്ങി. കണ്ണിൽ കണ്ടവരെയെല്ലാം കല്ലെറിഞ്ഞു. എല്ലാവരും ശത്രുക്കളായ ഒരു ഘട്ടം. ഇന്നു ബേബി പറയുന്നു, "ഞാനങ്ങനെയൊക്കെയായിരുന്നുവെന്ന് ഇപ്പോൾ എല്ലാവരും പറയുന്നു. എനിക്കൊന്നും ഓർമ്മയില്ല. ആരൊക്കെയോ എന്നെയും കൊല്ലാൻ വന്നതായി ഞാൻ കണ്ടു. ഞാനുംകൂടി മരിച്ചാൽ എന്റെ രണ്ടു മക്കളും അനാഥരാവും. അതുകൊണ്ടാണ് ഞാനിതൊക്കെ ചെയ്തത്."

ഏതൊരു രക്തസാക്ഷിയുടെ അമ്മയ്ക്കുമുണ്ടാവും ഒരിക്കലും ആവർത്തിക്കാത്ത ഒരു രാത്രി. ബോധത്തിൽ ഇരുട്ടുമൂടിയ ആ രാത്രി ഒരശനിപാതമായി അവർ ഓർക്കുന്നു.

അത്തത്തിന്റെ തലേന്ന് അത്താഴം കഴിഞ്ഞ് കോഴിനട ക്ഷേത്രത്തിൽ അത്തപ്പൂക്കളമൊരുക്കാൻ പോയതായിരുന്നു രാജേഷ്. രാത്രി വളരെ വൈകിയാണ് മറ്റെല്ലാവരും ഉറങ്ങിയത്. പാതിരാത്രിയോടടുത്ത് ഒരു പൊലീസുകാരൻ രാജേഷിന്റെ വീടുതേടി വന്നു. വീട്ടിൽ ആണുങ്ങളാരെങ്കിലും ഉണ്ടെങ്കിൽ വരണമെന്ന് അയാൾ ആവശ്യപ്പെട്ടു. ബേബി തൊട്ടടുത്തു താമസിക്കുന്ന സഹോദരനെ വിളിച്ചു. പൊലീസുമായിപ്പോയ സഹോദരൻകുറേക്കഴിഞ്ഞു തിരിച്ചു വന്നു. കോഴിനടക്ഷേത്രത്തിൽ അടി നടന്നു എന്നും രാജേഷിനു ചെറുതായി പരിക്കുപറ്റിയെന്നും മുരുക്കുംപുഴയിലുള്ള 'ഗായത്രി ആശുപത്രി'യിൽ പ്രവേശിപ്പിച്ചു എന്നും പറഞ്ഞു. ഗായത്രി ആശുപത്രിയിലെത്തിയ ബേബിയെ വാച്ചർ തടഞ്ഞുനിർത്തി. 'അവനിപ്പോൾ പൂന്തോട്ടത്തിൽ എത്തിക്കാണും.' എന്നു പറഞ്ഞു. പൊരുളറിയാതെ നിലവിളിച്ച ബേബിയെ ആരോ സമാധാനപ്പെടുത്തി മകനെ മെഡിക്കൽ കോളേജിൽ കൊണ്ടുപോയതായി പറഞ്ഞു. പിറ്റേന്നു പുലരുംമുമ്പ് മെഡിക്കൽ കോളേജിലേക്കു പോയ വഴിയിലാണ് മകന്റെ ശരീരം ബേബി കാണുന്നത്.

32 ദിവസം രണ്ടു ഘട്ടങ്ങളിലായി തിരുവനന്തപുരം മെഡിക്കൽ കോളേജിൽ ബേബി ചികിത്സയിലായിരുന്നു. ഒരു മകനെ ബലികൊടുത്ത ഈ അമ്മയ്ക്കു സഹായത്തിനുണ്ടായിരുന്നത് അവശേഷിച്ച രണ്ടു മക്കൾ മാത്രം. ആശുപത്രിയുടെ ഈതറിൻ മണത്തിൽ. ഇടനാഴിയുടെ രാവേറിയ മൗനങ്ങളിൽ. നിശ്ശബ്ദതയിൽ പെട്ടെന്നുയരുന്ന മരണവിളികളിൽ. വിശപ്പിൽ. വേദനയിൽ മൂത്ത മകന്റെ സാന്നിദ്ധ്യം ഈ അമ്മ ആഗ്രഹിച്ചു. അപ്പോഴെല്ലാം താൻ കണ്ട മാംസത്തുണ്ടുകൾ തന്റെ മകന്റേതാണെന്ന യാഥാർത്ഥ്യം അവരെ കൂടുതൽ രോഗിയാക്കി. ഒന്ന് എത്തിനോക്കാൻപോലും ആരും കൂട്ടാക്കിയില്ല. മകൾ സുമയുടെ തുന്നൽമെഷീനിൽ വിളയുന്നതായിരുന്നു ഏക വരുമാനമാർഗം. പിന്നെയൊരു ആശ്വാസമായത് കാർഡിയോളജിസ്റ്റ് ഡോ. ഗിരിജയാണ്. പൂർവ്വകഥകളറിഞ്ഞ ഡോ. ഗിരിജ ബേബിക്കു പ്രത്യേക പരിചരണം നല്കി.

ആഴ്ചയിൽ 80 രൂപയുടെ മരുന്നാണ് ബേബിക്കു വേണ്ടത്. കുറേനാൾ അതിനും ആശ്രയിച്ചത് മകളുടെ തുന്നൽമെഷീനെത്തന്നെ. പിന്നെയുള്ളത് രക്തസാക്ഷിത്വത്തിനു വിലയായി നല്കിയ 20000 രൂപയുടെ പലിശയാണ്. ക്രമേണ തയ്യൽമെഷീൻ മൂടിയിട്ടു. ചുറ്റും തയ്യൽക്കാരികൾ കൂടിവന്നു. ഗത്യന്തരമില്ലാതെ ബേബി വീണ്ടും കയറിടാൻ പോവുകയാണ്. നടക്കാൻ വയ്യാത്തതുകൊണ്ട് ഒരിടത്തിരുന്ന് റാട്ട കറക്കുന്നു. ഇളയ മകൻ സന്തോഷ് തിരുവനന്തപുരത്ത് 'ലെയ്ത്ത് മെഷീൻ' പഠിക്കാൻ പോകുന്നു. ഈ മകനിലാണ് ബേബിയുടെ പ്രതീക്ഷ.

ബേബിയുടെ മുന്നിലുള്ള വലിയ ദുഃഖം പ്രായപൂർത്തിയായ മകളാണ്. 'പൊന്നില്ലെങ്കിലും, മണ്ണില്ലെങ്കിലും വിവാഹം കഴിക്കാൻ തയ്യാറായി വരുന്നവരുണ്ട്. എന്നാൽ രക്തസാക്ഷിയുടെ സഹോദരിയാണെന്നറിയുമ്പോൾ പലരും ഓടി രക്ഷപ്പെടുകയാണ്.' അയൽക്കാർ പറയുന്നതാണിത്. ഈ ദുര്യോഗം അനുഭവിക്കുന്ന എത്ര പെൺകുട്ടികളാണ് കേരളത്തിലുള്ളത്? സഹോദരന്റെ ജീവനോടൊപ്പം, സ്വന്തം ജീവിതവും ഹോമിക്കുന്ന ഇവരെ സഹായിക്കുവാൻ ഏതെങ്കിലുമൊരു സഖാവിനോ, സ്വയം സേവകനോ, ഗാന്ധിയനോ കഴിയുമോ? പ്രധാനമന്ത്രിക്കസേരയ്ക്കും, മുഖ്യമന്ത്രിപദത്തിനും പിറകെ മനക്കോട്ടകൾ കെട്ടുന്ന നമ്മുടെ സൈദ്ധാന്തിക സിംഹാസനങ്ങളുടെ ഉപകരണങ്ങളായി തരംതാഴുന്ന അണികൾക്കു ശ്രീരാമനും, സതിമാതാവിനും സ്തുതിപാടാനല്ലാതെ വേറെന്തിനറിയാം? നമ്മുടെ സമൂഹത്തിൽ ബേബിമാരുടെ എണ്ണം കൂടിക്കൊണ്ടിരിക്കുന്നു. അനുഭവം നിറഞ്ഞ ഒരു കർമ്മകാണ്ഡം പൂർത്തിയാക്കി മറ്റൊരു കർമ്മകാണ്ഡം കാത്തിരിക്കുന്ന അമ്മമാരുടെ.

* * * * * * *

ഏഴുവർഷത്തിനുശേഷം കോഴിനടക്ഷേത്രത്തിനടുത്ത് പാലക്കട വീട്ടിലെ ശ്മശാനമൂകതയിലിരുന്നു നാരായണപിള്ളയും, ശാന്തമ്മയും ആ ചിങ്ങപ്പുലരി ഓർക്കുകയാണ്. സ്വന്തം മകന്റെ ക്രൂരമായ കൊലപാതകം ഏറ്റുവാങ്ങിയ ആ വെളുപ്പാൻകാലം മുതൽ ഇന്നോളം സന്തോഷമെന്തെന്ന് അറിഞ്ഞിട്ടില്ലാത്ത ഈ വൃദ്ധദമ്പതികളുടെ നിശ്ശബ്ദമായ സഹനവും വേദനയും കേരളം മുഴുവൻ ഏറ്റുവാങ്ങിയ മാതൃ-പിതൃദുഃഖത്തിന്റെ നെരിപ്പോടാണ്. നഷ്ടപ്പെട്ടു

*ഒരു കുടുംബത്തിന് താങ്ങാവേണ്ട ചെറുപ്പക്കാരെ തുണ്ടംതുണ്ടമാക്കുന്ന കൊലപാതക രാഷ്ട്രീയത്തിന് ഇപ്പോഴും യൗവ്വനമാണ്. ഇവിടെ മാനവികതയുടെ ശ്രാദ്ധം പൂർത്തിയാവുകയാണ്. ഒരു കുടുംബം തകരുന്ന ദുരന്തയാഥാർത്ഥ്യവും*



നാരായണപിള്ളയും ശാന്തമ്മയും

ന്നത് മക്കളാണെങ്കിൽ ആ നഷ്ടം അച്ഛനും അമ്മയ്ക്കും മാത്രമാണ്. നമ്മുടെ പ്രത്യയശാസ്ത്രങ്ങളുടെ നീതിബോധം ഇനിയും തിരിച്ചറിയാത്ത ഒരു യാഥാർത്ഥ്യമാണിത്.

നാരായണപിള്ളയുടെയും ശാന്തമ്മയുടെയും മകനായ വേണുഗോപാലിന് കൊല്ലപ്പെടുമ്പോൾ ഇരുപതു വയസ്സായിരുന്നു. വീടിനോടു ചേർന്ന് ഒരു ചായക്കടയായിരുന്നു നാരായണപിള്ളയുടെ വരുമാനമാർഗ്ഗം. പ്ളംബറായിരുന്ന വേണു കടയിൽ അച്ഛനെ സഹായിക്കുമായിരുന്നു. ഒരു സഹോദരിയുള്ളത് അടുത്ത് ഒരു ബാലവാടിയിൽ കുട്ടികളെ പഠിപ്പിച്ചു പോന്നു. സുഹൃത്തുക്കൾ നിർബന്ധിച്ചാണ് വേണു രാഷ്ട്രീയപ്പാർട്ടി അംഗമായത്. പിന്നീട് അതിൽനിന്നു വിട്ടുപോരാൻ വയ്യാത്ത ഒരു സ്ഥിതിവിശേഷത്തിലായി. 'അടിക്കും വഴക്കിനുമൊന്നും പോവാത്ത ഒരു സാധുവായിരുന്നു എന്റെ സഹോദരൻ. എന്നിട്ടും അവനീ ഗതി വന്നു.' ഒരു സഹോദരികൂടി വിതുമ്പുകയാണ്.

ഒരു പിത്തളച്ചെല്ലം മാറോടു ചേർത്തു കരയുന്ന, പലപ്പോഴും സ്വബോധം നഷ്ടപ്പെടുന്ന ഈ അമ്മയോടു നമുക്ക് എന്തു സമാധാനമാണു പറയാനുള്ളത്? വേണു വെട്ടേറ്റു മരിച്ച ആ രാത്രി ഇന്നും ഈ അമ്മയുടെ ബോധത്തിലേക്ക് ഒരു കരിഞ്ചേരയായി ഇഴഞ്ഞെത്തുന്നു. അമ്മയ്ക്കുള്ള പൈസ ഈ പിത്തളച്ചെല്ലത്തിലായിരുന്നു വേണു ഇട്ടിരുന്നത്. മരിച്ച ദിവസവും വേണു അമ്മയ്ക്ക് അൻപതു രൂപ ചെല്ലത്തിലിട്ടു. അച്ഛന് പത്തുരൂപയും കൊടുത്ത് വേണു ചോറു ചോദിച്ചു. അമ്മ ജോലിയിലായിരുന്നതുകൊണ്ട് തന്നത്താൻ ചോറു വിളമ്പി പകുതി കഴിച്ച് എഴുന്നേറ്റു. പില്ലറമുക്കിലുള്ള അമ്മൂമ്മയുടെ വീട്ടിലായിരുന്നു വേണു രാത്രി കിടന്നിരുന്നത്. അവിടെപ്പോകാനായി അമ്മയോടു യാത്ര ചോദിച്ചു. പതിവില്ലാതെ മൂന്നുപ്രാവശ്യം യാത്രചോദിച്ചതുകൊണ്ട് അമ്മ കളിയാക്കിയാണു പറഞ്ഞയച്ചത്. രാത്രി പലപ്രാവശ്യം ബഹളം കേട്ടു. ആരും അത്ര കാര്യമാക്കിയില്ല. പിറ്റേന്ന് അതിരാവിലെ രാജേഷിന്റെ മരണം എല്ലായിടത്തും അറിഞ്ഞു. വേണുവിനെ കാണാനില്ലെന്നും. അത്താഴം കഴിഞ്ഞുപോയ വേണു പില്ലറമുക്കിലെ അമ്മൂമ്മവീട്ടിൽ എത്തിയിരുന്നില്ല. നാരായണപിള്ളയും വേറെ ചിലരും പുലരുന്നതുവരെ തിരഞ്ഞു. അവസാനം പില്ലറമുക്കിനടുത്ത് വയലിൽ വേണുവിന്റെ കള്ളിമുണ്ട് കണ്ടു. കുറച്ചപ്പുറത്ത് വേണുവിന്റെ നഗ്നശരീരം ചെളിയിൽ ചവിട്ടിത്താഴ്ത്തിയിരിക്കുകയായിരുന്നു. അത് ആദ്യം കണ്ടത് അച്ഛനാണ്. അതോർക്കുമ്പോൾ ഇന്നും നാരായണപിള്ള നടുങ്ങുന്നു. എത്രയോ രാത്രികൾ ചെളിപുരണ്ട മകന്റെ മൃതരൂപം ഈ അച്ഛനെ ഞെട്ടിയുണർത്തിയിട്ടുണ്ട്. ഇനിയും എത്ര രാത്രികൾ ഉണർത്താനിരിക്കുന്നു. മകന്റെ ആകസ്മിക കൊലപാതകം ഏറെ തളർത്തിയത് ശാന്തമ്മയെയാണ്. ഓർമ്മയുടെ ചാലുകൾ അവർക്കു നഷ്ടപ്പെട്ടു. അടുക്കളയിൽ അരിക്കു പകരം മണലും കരിയിലയും വെന്തു. പിത്തളപ്പാത്രത്തിൽ വേണു പൈസയിടാത്തതെന്തെന്ന് അന്വേഷിച്ചു. മരിച്ചുപോയ മകനു ചോറു വിളമ്പി കാത്തിരുന്നു. ബോധം നഷ്ടപ്പെട്ട് ഒരു രാത്രി ഇറങ്ങി നടന്ന അവർ വലിയൊരു കുഴിയിൽ വീണു മാസങ്ങളോളം കിടക്കയിലായി. ഡോ. കാവേരിയാണ് ചികിത്സിച്ചത്. വേണുവിന്റെ രക്തസാക്ഷിത്വത്തിനു വിലയായി കൊടുത്തതിന്റെ മൂന്നിരട്ടി അവരുടെ ചികിത്സയ്ക്കായി. ഇന്നും പൂർണ്ണമായൊരു രോഗമുക്തി ശാന്തമ്മയ്ക്കു സങ്കല്പാതീതമാണ്. ഈ വൃദ്ധദമ്പതികളുടെ നിരാലംബതയ്ക്കു പ്രബുദ്ധ കേരളം നല്കുന്ന മറുപടിയെന്താണ്? ഹിന്ദുരാഷ്ട്രത്തിനുവേണ്ടിയുള്ള ധീരബലിയെന്നോ? എന്തൊരു വൈരുദ്ധ്യം.

(അടുത്തലക്കത്തിൽ അവസാനിക്കും)










## നീലമ്പേരൂർ മധുസൂദനൻ നായർ



### 1. പാഠം

നിലവിളി നിറഞ്ഞ മനസ്സ്
മറുവിളി മറന്നയാകാശം

ആകാശം വിടർന്നത്
എന്നാണെന്നറിവില്ല
മനസ്സു നിലവിളിയായത്
ഇന്നാണെന്നറിയാം.

ഞാനുണരും മുൻപ്
മനസ്സുണർന്നിരുന്നു
എന്നു പാഠം.
അതിനാൽ
ആകാശം വിടർന്നിരുന്നുവെന്നും
ആകാശം വിടർന്നിരുന്നതിനാൽ
മനസ്സുണർന്നിരുന്നുവെന്നും
തുടർ പാഠം.
മറിച്ചും!

എന്റെയാകാശം
തുറക്കാത്തതായിരിക്കുന്നു
എന്നനുഭവപാഠം.
അതിനാൽ
എന്റെ മനസ്സടഞ്ഞിരിക്കുന്നുവെന്നും!

അറിവിതിതുവരെ
എവിടെയായിരുന്നു?
എവിടെയായിരുന്നു?



പാഠം മുറിയുന്നു.
അറിവു മുറിയുന്നു.
മുറിവിൽ വിരലമർത്തി
ഞാൻ നിലവിളിക്കുന്നു.

എന്റെ നിലവിളിയേറ്റുവാങ്ങാൻ
എന്റെയാകാശമെവിടെ?
ആകാശമെവിടെ?

### 2. അനുബന്ധം

ഈ നിലവിളി നിർത്താം.
ആകാശവും മനസ്സും മറക്കാം
ആഴിയും തീരവും മറക്കാം.

മുറിവ്
ഉണങ്ങാത്തതിനാലല്ല;
പിന്നെയോ,
നഷ്ടപ്പെട്ടയാകാശത്തിന്റെ
ഭൂമിയായതിനാൽ!

നഷ്ടപ്പെട്ടതിനെച്ചൊല്ലി
നിലവിളിച്ചിട്ടെന്തു ലാഭം?
ലാഭത്തിനെത്രയോ
ആകാശങ്ങൾ വേറെ!
തീരങ്ങൾ വേറെ!

സ്വയം നഷ്ടമായാലെന്ത്
സ്വന്തമാകുമല്ലോ ലാഭം!

ചന്തയിലാൾക്കൂട്ടം
ആൾക്കൂട്ടത്തിലാരവം
ആരവത്തിലാകാശം
ആകാശത്തിനു മരണം!

ചന്തയിലാൾക്കൂട്ടത്തി-
ലാരവത്തിലാകാശത്തിനു മരണം!
ആകാശത്തിനു മരണം!




## ഒ. വി. ഉഷ



പകലറുതിയാണ്
ഇനിയെന്തു ബാക്കി?
മങ്ങുന്ന വെളിച്ചവും
പടി കയറിവരുന്ന ഇരുട്ടും
ഞാനും....

കൊണ്ടുവന്നതും കൂട്ടിവെച്ചതും
എവിടെ?
കാണുന്നില്ല.

കൂട്ടിയതും കിഴിച്ചതും
നീക്കിമാറ്റി
ഇരുട്ടു കൈയടക്കിയ
ഈ മുറിവിട്ടിറങ്ങുക.

ഇതാ, പുറത്ത്
പുല്ലിൽ മഞ്ഞിറങ്ങുന്നു.
കാലുകളിൽ
പുല്ലിന്റെ പതുപ്പും
മഞ്ഞിന്റെ തണുപ്പും
തരിച്ചുകയറുന്നു.

ഇനി ഇവിടെ കിടക്കുക-
മുകളിലെ ഇരുൾക്കയങ്ങളിൽ
മിടിക്കുന്ന വെളിച്ചത്തരികളെ കണ്ട്
ലഹരി പിടിക്കുക-

ഇഴജന്തുക്കളരിച്ചാലും
എലി കരണ്ടാലും എന്ത്!
മഞ്ഞിന്റെ വെളുത്ത പുതപ്പ്



മൂടിവരുമ്പോൾ
ആരോ മൂളുന്ന
പതിഞ്ഞ താരാട്ടു കേൾക്കുക
ഉറക്കത്തിന്ന് സ്വയം നേർന്നുകൊണ്ട്
ഉണർച്ചയുടെ കെട്ടറുക്കുക-
എല്ലാം അവന്റെ സ്വന്തം.

# ചെരിപ്പുകൾ

കെ. ജയചന്ദ്രൻ



**ചെ**രിപ്പുകൾ നന്നാക്കുന്നയാൾ നല്ല തിരക്കിലായിരുന്നു. കാലത്തു നഗരം ഉണർന്നപ്പോൾ മുതൽ തുടങ്ങിയതാണ് ഈ തിരക്ക്. സാധാരണ ദിവസങ്ങളിൽ ഈ തിരക്കു കാണാറില്ല. നഗരത്തിന്റെ ഹൃദയഭാഗത്തുതന്നെ നേർവരയിൽ ഓരോ കിലോമിറ്റർ അകലത്തിൽ മൂന്നു ചെരിപ്പുകുത്തികൾ പണിയെടുക്കുമ്പോൾ തന്റെ അടുത്തു വന്നു പതിവായി ആളുകൾ തിരക്കുകൂട്ടുന്നതിനോട് അയാൾക്ക് അദ്‌ഭുതം തോന്നാതിരുന്നില്ല. അവസാനം സഹികെട്ടപ്പോൾ കൂട്ടംകൂടി അക്ഷമരായി നില്ക്കുന്ന ആളുകളോടു ക്യൂവായി നില്ക്കാൻ ചെരിപ്പുകുത്തി നിർദ്ദേശിച്ചു. അവർ അനുസരിച്ചില്ലെങ്കിൽ താൻ ഈ പണി നിറുത്തും എന്ന മട്ടിലായിരുന്നു അയാൾ. ചെരിപ്പു നന്നാക്കാൻ വരുന്നവർ ആവശ്യക്കാരായതുകൊണ്ടും അയാൾക്ക് ഈ ജോലി നല്ലവണ്ണമറിയാമെന്ന് അവർ വിശ്വസിച്ചിരുന്നതുകൊണ്ടും അയാളുടെ കല്പന വൈമനസ്യമൊന്നും കൂടാതെയാണ് അവർ അനുസരിച്ചത്.

ഓഫീസിൽ പോകാൻ കാലത്തു വീട്ടിൽനിന്ന് അല്പം താമസിച്ചിറങ്ങിയതുകൊണ്ട് ചെരിപ്പുകുത്തിയുടെ മുന്നിലുള്ള ആളുകളുടെ ക്യൂവിൽ മുന്നിൽ സ്ഥാനം നേടാൻ എനിക്കു സാധിച്ചില്ല. അഞ്ചോ ആറോ ആളുകളുടെ റിപ്പയർ കഴിഞ്ഞാൽ എന്റെ ഊഴമാകും. അതുകൊണ്ടു കാത്തുനില്ക്കുക തന്നെ.

വീട്ടിൽനിന്നു പുറത്തിറങ്ങിയപ്പോൾ ഭാര്യയോടു പറഞ്ഞതാണ് ഇന്നു നിന്റെ ചെരിപ്പുകൾ നന്നാക്കിക്കിട്ടിയിട്ടേ ഓഫീസിൽ പോകുന്നുള്ളൂ. പുതിയ ചെരിപ്പുകളാണ്, നിധിപോലെ സൂക്ഷിച്ചുവയ്ക്കുന്ന ചെരിപ്പുകൾ. അവൾ വീട്ടിൽ ചെരിപ്പുകൾ ധരിക്കാറില്ല. വല്ലപ്പോഴും എന്റെകൂടെ പുറത്തിറങ്ങുമ്പോഴാണ് അവൾ ചെരിപ്പുകൾ ഉപയോഗിക്കുന്നത്. അവൾക്ക് ഈ ചെരിപ്പുകളോട് അമിതമായ പ്രിയമുള്ളതായി എനിക്കു തോന്നിയിട്ടുണ്ട്. വിവാഹത്തിന്റെ രണ്ടാം വാർഷികത്തിനു സിറ്റിയിൽപ്പോയി വന്നപ്പോൾ ഞാൻ ഒരു സമ്മാനമായി വാങ്ങിക്കൊടുത്ത ഒരു ജോടിചെരിപ്പുകൾ. അന്നേ അവൾക്കു സമ്മാനം വളരെ ഇഷ്ടമായി. ഈ സമ്മാനത്തിൽ നിങ്ങളുടെ ഒരംശമുണ്ട്, അതിനുശേഷം അവൾ പലപ്പോഴും പറയും. തനിക്കൊരിക്കലും ഉൾക്കൊള്ളാനാവാത്ത ഹ്രസ്വമായ എന്തോ ഒന്ന് അവൾ പറയുന്നതിൽ ശേഷിക്കുന്നതായി തോന്നിയിട്ടുണ്ട്.

തിരക്കിൽ മുന്നിലുള്ള അംഗങ്ങളെല്ലാം ക്യൂവിൽനിന്ന് ഒഴിഞ്ഞുതുടങ്ങിയിരിക്കുന്നു. ഞാൻ അയാളുടെ മുന്നിലെത്തി ചെരിപ്പുകൾ ഏല്പിച്ചപ്പോൾ അവ തിരിച്ചും മറിച്ചും നോക്കി അയാൾ പറഞ്ഞു:

ഇതിനു റിപ്പയറൊന്നും ആവശ്യമില്ല.

സാധാരണ ചെരിപ്പു നന്നാക്കുന്നവർ റിപ്പയർ വേണ്ടാത്ത ചെരിപ്പുകൾപോലും റിപ്പയർ ചെയ്തു പ്രതിഫലത്തിനു തയ്യാറാകും. ഇയാൾ സത്യസന്ധനും ജോലിയിൽ കൂറുള്ള ചുരുക്കം പേരിൽ ഒരുവനും ആണെന്നു തോന്നി.

എന്റെ ഭാര്യയുടെ ചെരിപ്പുകളാണ്. റിപ്പയർ വേണമെന്നാണ് അവൾ പറഞ്ഞത്.

അയാൾ ചെരിപ്പുകൾ വീണ്ടും പരിശോധിച്ചു. എന്നിട്ടു പറഞ്ഞു:

സോള് ലേശം തേഞ്ഞിട്ടുണ്ട്. നേർത്ത ഒരു ടയർകഷണം അടിയിൽ ഉറപ്പിച്ചേക്കാം. പിന്നെ ഒരു കുഴപ്പവും കാണില്ല. ഇനി വന്നാൽത്തന്നെ ആറുമാസത്തെ ഗാരണ്ടി ഞാൻ തരുന്നു. സാർ ഒന്നും തരണ്ട. ഞാൻ റിപ്പയർ ചെയ്യാം.

അയാൾ പൂർവ്വാധികം ഊർജ്ജസ്വലതയോടെ റിപ്പയർ പണികൾ തുടങ്ങി. ടയർ ഷീറ്റുകൾ കുത്തിമുറിക്കുമ്പോൾ പഴയ ഏതോ ഹിന്ദിസിനിമയിലെ പാട്ടുകൾ അയാൾ മൂളുന്നുണ്ടായിരുന്നു. പണിതീർന്ന് ഏതാനും മിനിട്ടുകൾക്കകം അയാൾ ചെരിപ്പുകൾ മടക്കിയേല്പിച്ചു. സർ, ഇതു ഭാര്യയ്ക്കു കൊടുക്കണം. ഇനി റിപ്പയർ പോരെന്നു തോന്നിയാൽ വീണ്ടും കൊണ്ടുവരാമല്ലോ.

പോകാൻ നേരത്ത് അയാൾ ഇരുന്നിടത്തുനിന്നെണീറ്റ് സല്യൂട്ട് ചെയ്തു. ഞാൻ തെല്ല് അതിശയത്തോടെ അയാളെ നോക്കി.

സർ, കസ്റ്റമേഴ്സ് എനിക്കു വേണ്ടപ്പെട്ടവരാണ്. സാറിനെ ആദ്യമായി കാണുന്നു. എനിക്കു വിരോധികളില്ല. അതുകൊണ്ട് ഇവിടെ കഴിയുന്നു.

സാധാരണ ചെരിപ്പു നന്നാക്കുന്നവരിൽനിന്നു വിഭിന്നമായ, മാന്യമായ പെരുമാറ്റമായിരുന്നു ഞാൻ അയാളിൽ കണ്ടത്.

നീണ്ട ക്യൂവിൽ നില്ക്കേണ്ടി വന്നതുകൊണ്ട് ചെരിപ്പു റിപ്പയർ ചെയ്തു കിട്ടിയപ്പോൾ നേരം വളരെ വൈകിയിരുന്നു. റോഡ്സൈഡിലെ ഹോട്ടലിൽക്കയറി ലഘുഭക്ഷണം കഴിച്ചു പുറത്തിറങ്ങിയപ്പോൾ ഓഫീസിൽ ജോലികഴിഞ്ഞു മടങ്ങുന്ന സുഹൃത്തുക്കൾ എതിരേ വരുന്നു. അത്യാവശ്യമായി ഒരു സ്ഥലംവരെ പോകേണ്ടിവന്നു എന്നുള്ള മറുപടിയിൽ എല്ലാവരേയും നേരിട്ടു. ഇത്തരം കാര്യങ്ങളിൽ കള്ളം പറയാതെ വയ്യല്ലോ. കാര്യമൊട്ടു പറഞ്ഞാൽ, ഛേ, ഇങ്ങനെയൊന്നും ചെയ്യരുത്. ഭാര്യയ്ക്കു ചെരിപ്പു നന്നാക്കണമെങ്കിൽ എന്താ അവർക്കു പോയി നന്നാക്കിയാൽ എന്നായിരിക്കും മധുരമായ പരിഹാസം.

റിപ്പയർ ചെയ്ത ചെരിപ്പുകൾ സന്തോഷത്തോടെ വാങ്ങി ഭാര്യ പറഞ്ഞു:

കാലത്തു പുറത്തിറങ്ങിയപ്പോൾ ചെരിപ്പു റിപ്പയർ ചെയ്യുന്ന കാര്യം മറക്കും എന്നു ഞാൻ വിചാരിച്ചു.

കൊള്ളാം, നല്ല കാര്യമായി. നീ ഏല്പിച്ച ജോലി അത്ര പെട്ടെന്നു മറക്കുകയോ?

അവൾ തിരക്കിട്ടു പൊതിയഴിച്ചു. ചെരിപ്പുകൾ കാലിൽ ഇട്ടുനോക്കി. എന്നിട്ടു ചെറിയ അങ്കലാപ്പോടെ എന്നെ നോക്കി. അവൾ എന്നെ അവിശ്വസിക്കുന്നതുപോലെ.

ശരിക്കും പറയൂ, ഈ ചെരിപ്പുകൾ റിപ്പയർ ചെയ്തോ?

എത്രനേരം അയാളുടെ മുൻപിൽ ചരിഞ്ഞും ലംബമായും വർഷിച്ച വെയിൽകൊണ്ടു ക്യൂ നിന്നാണ് ഈ ചെരിപ്പുകൾ റിപ്പയർ ചെയ്തു വാങ്ങിയത്. അവൾക്കുവേണ്ടി ഓഫീസിൽ ഒരു ലീവു നഷ്ടപ്പെടുത്തി. ലീവെടുത്തതിനു കാരണമായി കള്ളത്തിനുമേൽ കള്ളം പറഞ്ഞു. എന്നിട്ടും... അവൾക്കിതൊന്നും ബോദ്ധ്യമായില്ലെന്നുണ്ടോ? ഉള്ളിൽ ചെറുതായി കലഹിച്ചു.

നീ എന്താണുദ്ദേശിക്കുന്നത്? റിപ്പയർ ചെയ്യാൻ നീയെന്ന ചെരിപ്പുകൾ ഏല്പിച്ചു. അവ റിപ്പയർ ചെയ്ത് ഞാൻ നിന്നെ മടക്കിയേല്പിച്ചു കഴിഞ്ഞു.

റിപ്പയർ ചെയ്ത ചെരിപ്പുകൾ അവൾക്ക് ഒട്ടും





ഇഷ്ടമായില്ലെന്നു തോന്നുന്നു. അവൾ അവ കാലിലിട്ട് മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നു നോക്കി. കുറേ നടന്നിട്ട് മേശയ്ക്കടുത്ത് മൂലയിൽ കസേരയിൽ വന്നിരുന്നു.

എന്റെ എത്ര നല്ല ചെരിപ്പുകളായിരുന്നു. നിങ്ങളിതു റിപ്പയർ ചെയ്യാൻ കൊടുത്ത് ഈ പരുവത്തിലാക്കിയോ?

അവൾ നന്നായി ക്ഷോഭിക്കുകയും പരിഭവിക്കുകയും ചെയ്തു. കുറേ വർഷങ്ങൾക്കുള്ളിൽ അവളിൽ ഇങ്ങനെയൊരു ഭാവപ്പകർച്ച ഞാൻ കണ്ടിട്ടില്ല. ക്ഷണനേരത്തെ അകൽച്ചയിൽ അവളുടെ കവിളുകൾ കനം വയ്ക്കുന്നു.

രാത്രി മുഴുവനും അവൾ അസ്വസ്ഥയായിരുന്നു. അവൾക്ക് തലവേദനയുണ്ടോ, പനിയുണ്ടോ, കാലുകഴയ്ക്കുന്നുണ്ടോ എന്നൊക്കെ ഞാൻ ചോദിച്ചു. തനിക്ക് ഒരസുഖവും ഇല്ല എന്നായിരുന്നു അവളുടെ മറുപടി. വീണ്ടും വീണ്ടും അവളുടെ അസ്വാസ്ഥ്യത്തിനു കാരണമന്വേഷിച്ചപ്പോൾ അവൾ പറഞ്ഞു:

എനിക്ക് എന്റെ കുട്ടികൾ നഷ്ടപ്പെടുന്ന വേദനയാ. ഈ ചെരിപ്പുകൾ എന്നിനി ശരിയായിക്കിട്ടും?

ഏതോ ആലസ്യത്തിൽ അവൾ മങ്ങുന്നതുപോലെ തോന്നി. ഞാൻ അവളുടെ നെറ്റിയിൽ കൈവച്ചു നോക്കി. അവൾക്കു പനിയുണ്ടെന്നു തോന്നിയില്ല. തോളിൽനിന്ന് അലക്ഷ്യമായി ഊർന്നുവീഴാൻ തുടങ്ങിയ സാരി അവൾതന്നെ നേരെയാക്കിയിട്ടു.

നമുക്കു കുട്ടികളില്ലെന്ന് നിനക്ക് അറിവുള്ളതാണല്ലോ. ഈ ചെരിപ്പിനെച്ചൊല്ലി നീയെന്തിനു വേവലാതിപ്പെടുന്നു? ഞാൻ അവളോടു ചോദിച്ചു.

എന്റെ കുട്ടികളായി ഞാൻ ഈ ചെരിപ്പുകളെ കാണുന്നു. നിങ്ങൾക്കിതിൽ വിരോധമൊന്നുമില്ലല്ലോ. എനിക്ക് എന്റെ ഇഷ്ടം.

അവൾ വിയർക്കുന്നുണ്ട്. ഒരു തോർത്തെടുത്ത് ഞാൻ അവളുടെ നെറ്റിയിൽപ്പൊടിഞ്ഞ വിയർപ്പുതുള്ളികൾ ഒപ്പിയെടുത്തു. വിശറിക്കാറ്റിൽ അവളുടെ അസ്വാസ്ഥ്യം കുറഞ്ഞതായി തോന്നിയപ്പോൾ ഞാൻ പറഞ്ഞു:

ഇതു നല്ല രസം. കുട്ടികളായി ചെരിപ്പുകളെ കാണുകയോ?

ഞാൻ പറഞ്ഞിട്ടില്ലേ, ഈ ചെരിപ്പുകളിൽ നിങ്ങളുടെ ഓരോ അണുവുമുണ്ട്. നിങ്ങൾ എന്റേതാകുന്നത് ഇവയിലൂടെയാണ്.

എനിക്ക് അവൾ പറയുന്നതിന്റെ പൊരുൾ എത്ര ആലോചിച്ചിട്ടും പിടികിട്ടുന്നില്ല. ചെരിപ്പുകൾ അവൾ അണിയുന്നതിനു പകരം അലമാരയിലെ ചതുര അറകളിൽ സൂക്ഷിച്ചുവയ്ക്കുന്നു. വിവാഹത്തിന്റെ പല വാർഷികങ്ങളിലും പലതരം സമ്മാനങ്ങൾ ഞാൻ അവൾക്കു വാങ്ങിക്കൊടുത്തിട്ടുണ്ട്. മൂന്നാം വാർഷികത്തിനു ഞാൻ വാങ്ങിക്കൊടുത്തത് വെൽവെറ്റ് ഉടുപ്പുകളണിഞ്ഞ ഒരു പാവക്കുട്ടിയെയാണ്. പെൺകുട്ടി ആദ്യകാലങ്ങളിൽ ഞങ്ങളുടെ ഒരാഗ്രഹമായിരുന്നു. താക്കോൽ കൊടുത്താൽ പാവക്കുട്ടി നിറുത്താതെ കരഞ്ഞുകൊണ്ടിരിക്കും. പാവക്കുട്ടിയുടെ കരച്ചിൽ കുറേക്കഴിഞ്ഞപ്പോൾ എനിക്കും വല്ലാതെയായി. അങ്ങനെ പാവക്കുട്ടിയെ ഞാൻ എന്റെ മേശയുടെ ഡ്രായറിൽവച്ചു പൂട്ടി. എനിക്കും അവൾക്കും വിഷമാവസ്ഥയിൽനിന്നു മോചനം. പിന്നീടും ഓരോ കൊല്ലവും ഞാൻ സമ്മാനങ്ങൾ വാങ്ങിക്കൊടുത്തുകൊണ്ടിരുന്നു. ഇത്രയേറെ സമ്മാനങ്ങൾ ഉണ്ടായിട്ടും ചെരിപ്പുകൾ സൂക്ഷിക്കുന്ന നിഷ്കർഷയോടെ അവൾ മറ്റൊന്നും സൂക്ഷിക്കാറില്ല.



നാളെ നീകൂടെ വാ, നമുക്കു ചെരിപ്പ് വീണ്ടും റിപ്പയർ ചെയ്യാം എന്നു പറഞ്ഞപ്പോഴാണ് അവളിൽ അല്പം ആശ്വാസം കണ്ടത്. ചെറുതായി ചിരിച്ചിട്ട് അവൾ ചോദിച്ചു:

എനിക്കു കുഞ്ഞുങ്ങൾ ഉണ്ടാകുമോ, നിങ്ങളുടെ കുഞ്ഞുങ്ങൾ?

ഞാൻ പ്രതീക്ഷയോടെ അവളെ നോക്കി.

ഞാൻ ചോദിച്ചതിൽ പരിഭവമൊന്നുമില്ലല്ലോ. എനിക്കു നിങ്ങളെ അത്ര ഇഷ്ടമാണ്.

എന്തിനു പരിഭവം, നീയും ഞാനും ആഗ്രഹിക്കുന്നതല്ലേ നീ ചോദിച്ചുള്ളൂ. നാം വയസ്സായിട്ടൊന്നുമില്ല. ഇനിയും സമയമുണ്ട്. ഇനിയും നമുക്കു കുട്ടികൾ പിറക്കാം.

അതുവരെ ഞാനീ ചെരിപ്പുകൾ സൂക്ഷിക്കും. നിങ്ങളുടെ ഗന്ധം ഈ ചെരിപ്പുകൾക്കുണ്ട്.

മാനസികമായി അവൾ തളരരുതെന്ന് എനിക്കു നിർബന്ധമുണ്ടായിരുന്നു. അതുകൊണ്ട് അവളെ മൃദുവായി തലോടിക്കൊണ്ടു ഞാൻ പറഞ്ഞു:

നേരം ഒരുപാടായി. രാത്രി നന്നേ ഇരുണ്ടു. വേഗം ഉറങ്ങിക്കോളൂ. നാളെ നമുക്കു ചെരിപ്പുകൾ നന്നാക്കാം.

കാലത്തുണർന്നപ്പോൾ അവൾ പഴയപോലെ ഉല്ലാസവതിയായി. അവൾ പതിവുജോലികളിൽ ഏർപ്പെട്ടു. കാപ്പിയും പലഹാരവുമുണ്ടാക്കി എനിക്കു തന്നു. ചെരിപ്പുകൾ തുടച്ചു വൃത്തിയാക്കി വീണ്ടും അലമാരയിൽ വച്ചു. ഓഫീസിൽ പോകാൻ സമയത്ത് വൈകിട്ടു മടങ്ങിവരാൻ താമസിക്കരുതെന്നും ചെരിപ്പു റിപ്പയർ ചെയ്യാൻ അവൾകൂടി വരുന്നെന്നും ഓർമ്മിപ്പിച്ചു. സ്കൂട്ടറിനടുത്തു വന്ന് യാത്രയാക്കിയപ്പോൾ പറഞ്ഞു: മറക്കല്ലേ.

വൈകിട്ടു ചെരിപ്പുനന്നാക്കാൻ അയാളുടെ അടുത്ത് ആരുംതന്നെ ഇല്ലായിരുന്നു. അതുകൊണ്ട് അയാളുടെ മുന്നിൽ ഞങ്ങൾക്കു ക്യൂ നില്ക്കേണ്ടി വന്നില്ല. തലേന്നു കണ്ടത് അയാൾ മറന്നിരുന്നില്ല. അവൾ സാരി അല്പം പൊന്തിച്ച് കാലുകൾ നീട്ടിക്കാണിച്ചു. ചെരിപ്പുകുത്തി അവളുടെ പാദങ്ങൾ സ്പർശിച്ച് ചെരിപ്പുകൾ ഊരിയെടുത്തു. അയാൾ അവ സൂക്ഷ്മതയോടെ കുറേനേരം പഴയതുപോലെ തിരിച്ചും മറിച്ചും നോക്കി. ചെരിപ്പുകൾക്കടിയിൽ ടയറുകൾ കീറി നേർത്ത രണ്ടുകഷണങ്ങൾകൂടി തുന്നിപ്പിടിപ്പിച്ച് റിപ്പയർ ചെയ്തുകൊടുത്തപ്പോൾ അവൾ പറഞ്ഞു:

ഞാൻ രണ്ടുദിവസം ഈ ചെരിപ്പ് ഇട്ടുനോക്കട്ടെ. എന്നിട്ടു പറയാം ഇനിയും റിപ്പയർ വേണോ എന്ന്.

അവൾ പേഴ്സ് തുറന്ന് ചെറിയ ഒരു നാണയം അയാളെ ഏല്പിച്ചു:

വാങ്ങിക്കോളൂ, ഒരു സന്തോഷം.

അയാൾ ആ നാണയം വാങ്ങാതെ കൈകൊണ്ടു വേണ്ടെന്ന് ആംഗ്യം കാണിച്ച് മാറി ഇരുന്നപ്പോൾ അവൾ അല്പം ശാസനയോടെ പറഞ്ഞു:

വാങ്ങാനല്ലേ പറഞ്ഞത്. പോരെങ്കിൽ പറഞ്ഞോളൂ.

ചെരിപ്പുകുത്തി അനുസരണയോടെ അവൾ കൊടുത്തതു വാങ്ങി എത്രയെന്നുപോലും നോക്കാതെ കീശയിലിട്ടു.

മടക്കയാത്രയിൽ അവൾ പറഞ്ഞു:

അയാൾ റിപ്പയർചെയ്തു തന്നിട്ടും ഇപ്പോഴും എന്തോ ഒരു കുഴപ്പമുണ്ട്. നോക്കൂ, എന്റെ നടത്തം. പഴയതുപോലെ ശരിയാകുന്നില്ല. എവിടെയോ ഒരു കുഴപ്പമുണ്ട്.

ഞാൻ ഒന്നും പറഞ്ഞില്ല. കുഴപ്പമുണ്ട് എന്നവൾ പറഞ്ഞതിനോട് എനിക്കു യോജിക്കാനും കഴിഞ്ഞില്ല. കുഴപ്പം ഒരുവേള അവൾ ചെരിപ്പുകൾ റിപ്പയർ ചെയ്യുന്നതിനെക്കുറിച്ചു സങ്കല്പിക്കുന്ന രീതിയിലാവാം. എങ്കിലും ഇത്തരം സങ്കല്പങ്ങളിൽ അവൾ വച്ചുപുലർത്തിയിരുന്ന മനസ്സിന്റെ പ്രക്ഷീണതയെ ചോദ്യംചെയ്യാൻ ഞാൻ തയ്യാറായില്ല.



ബസ്സുകളുടേയും കാറുകളുടേയും തിരക്കിലൂടെ സ്ക്കൂട്ടറോടിച്ച് ഒരു വളവിലെത്തിയപ്പോൾ ചരിഞ്ഞ് എന്റെ തോളിലെ പിടിത്തം മുറുക്കി അവൾ ചോദിച്ചു:

ഇനിയും ചെരിപ്പു നന്നാക്കാൻ എന്നെ കൊണ്ടുപോവില്ലേ. അയാളുടെ അടുത്ത്.

ഞാൻ പറഞ്ഞു:

ചെരിപ്പിനു റിപ്പയർ വേണമെന്നു നിനക്കു തോന്നുമ്പോഴൊക്കെ നമുക്ക് അയാളെ സമീപിക്കാം.

അവൾ കുറേനേരം ഒന്നും സംസാരിച്ചില്ല. വഴിയോരക്കാഴ്ചകൾ നോക്കിയിരിക്കുകയാവാം.

റോഡു രണ്ടായിപ്പിളരുന്ന കവലയിലെത്തിയപ്പോൾ അവിടെ സ്ഥാപിച്ചിരുന്ന പഴക്കംചെന്ന സ്മാരക സ്തംഭം ചൂണ്ടി അവൾ ചോദിച്ചു:

ഇവിടെ ആരും വരാറില്ലേ?

സാധാരണ സ്മാരകങ്ങളിൽ വിശേഷദിവസങ്ങളിൽ റീത്തു സമർപ്പിക്കാൻ വരുന്ന ബന്ധുക്കളെ, ആരാധകരെ ഉദ്ദേശിച്ചാണ് അവൾ ചോദിച്ചതെന്നു മനസ്സിലായി. അവളുടെ ഔത്സുക്യം കണ്ടു ഞാൻ പറഞ്ഞു:

ഇത് ഈ നഗരത്തിൽ വളരെപ്പണ്ടേ ഉള്ളതാണ്. യുദ്ധത്തിൽ മരിച്ച ചിലരുടെ ഓർമ്മ ഇവിടെ സൂക്ഷിക്കുന്നു.

അവരൊക്കെ ഇപ്പോൾ അച്ഛനും അപ്പൂപ്പനുമൊക്കെ ആയിക്കാണും, അല്ലേ?

അതൊന്നും അറിയില്ല. ഈ വഴിയോരത്ത് നമുക്കെതിരേ ഒരു യുദ്ധത്തിന് അവ തയ്യാറായി നില്ക്കുകയാണെന്നു കരുതിക്കോളൂ.

ഏയ്, അതൊന്നുമില്ല, പുണ്യം ചെയ്തവരാ അവർ.

ഞാൻ എന്തോ തമാശ പറഞ്ഞ മട്ടിൽ അവൾ ചിരിച്ചു. അവൾ അച്ഛന്റെ അപമൃത്യുവിനെക്കുറിച്ച് പണ്ടെന്നോ, ആദ്യനാളുകളിലാവാം, സൂചിപ്പിച്ചത് ഞാനോർത്തു. അന്നു പറയുമ്പോൾ അവളുടെ മുഖം വല്ലാതെ വാടുന്നതു കണ്ട് സംഭവത്തെപ്പറ്റി കൂടുതലൊന്നും ചോദിച്ചില്ല. പിന്നെയൊട്ട് ഇതുവരെ അതൊക്കെ മറവി മൂടിക്കിടക്കുന്നു.

ഒരാഴ്ച വേനലും മഴയും ഇടകലർന്ന ഒരു കാലാവസ്ഥയായിരുന്നു. ഈ കാലാവസ്ഥയുള്ളപ്പോൾ അവൾ അസുഖങ്ങളെക്കുറിച്ചൊന്നും എന്നോടു പറയാറില്ല. തുടർച്ചയായ വേനൽ വരട്ടെ, അല്ലെങ്കിൽ കുറേ ദിവസങ്ങളിൽ തോരാതെ മഴ നിഴൽവിരിക്കട്ടെ, അപ്പോഴൊക്കെ അവൾ. അവൾക്കുണ്ടെന്ന് അവൾക്കു തോന്നുന്ന മെയ്യസുഖങ്ങളെക്കുറിച്ചു തുടർച്ചയായി വേവലാതിപ്പെട്ടുകൊണ്ടിരിക്കും. അപ്പോൾ മനസ്സിനും അസുഖമുള്ളതുപോലെ. മഴദിനങ്ങളിൽ മൗനത്തിന്റെ ആവരണങ്ങളിട്ട് അവൾ നിശ്ശബ്ദയായിരിക്കുമ്പോൾ ചോദിക്കും:

നീയെന്താ, ഇത്ര ആലോചിച്ചുകൂട്ടുന്നത്?

എന്റെ പഴവീടു മുഴുവൻ ഇപ്പോൾ വെള്ളത്തിലായിക്കഴിഞ്ഞിരിക്കും. മോന്തായംവരെ, അവൾ പറയും.

അവളുടെ പഴയ വീടിനെക്കുറിച്ച് ആരും പറഞ്ഞുകേട്ട അറിവ് എനിക്കില്ല.

നിന്റെ പഴയ വീടോ?

ഏതു വീട്?

അതേന്ന്, മുത്തമ്മയ്ക്കു പ്രായം കുറേയായി. മുത്തമ്മയും കട്ടിലും നീരിൽ മുങ്ങിക്കാണും, ഉറപ്പാ.

പിന്നെയും കുറേനേരം അവൾ മൗനത്തിന്റെ പല്ലവിയിൽ കുഴമറിയും.

യുദ്ധത്തിനു മുറയൊന്നുമില്ല. അച്ഛനെ അവർ പിടിച്ചുകൊണ്ടുപോയതാണ്.

വാക്കുകൾ മുറിയുമ്പോൾ അവൾക്കു വിഷാദം. ഞാനൊന്നും ചോദിക്കാതെ മുറിയിൽനിന്നു പുറത്തുപോകും. അപ്പോഴൊക്കെ അവളുടെ മനസ്സ് സ്വസ്ഥമായ ഒരവസ്ഥയിലെത്താൻ ഞാൻ ആരും കാണാതെ പ്രാർത്ഥിച്ചു കൈകൾ കൂപ്പും. എനിക്ക് ഈ പ്രാർത്ഥനയിൽ വിശ്വാസമുണ്ട്.





അടുത്ത തവണ ചെരിപ്പ് റിപ്പയർ ചെയ്തപ്പോൾ അയാൾ നേരത്തേ ചെരിപ്പിനോടൊപ്പം തുന്നിച്ചേർത്തിരുന്ന ടയർകഷണങ്ങളിൽ ഓരോ മുള്ളാണികൂടി വച്ചുകൊടുത്തു. അവൾ അവ ഇട്ടുനോക്കി ഒരുവിധം യോജിച്ചു. കുറച്ചുദിവസം കഴിഞ്ഞ് അവൾ പറഞ്ഞു:

ആ ചെരിപ്പുകുത്തി എത്ര നല്ലവനാ. എന്റെ പാദങ്ങളിൽ നഖംകൊണ്ട് ഒരു പോറലുപോലും ഏല്പിക്കാതെയാണ് അയാൾ ചെരിപ്പുകൾ വലിച്ചെടുത്തത്.

അയാളുടെ ജോലിയിൽ അയാൾ അത്ര മിടുക്കനാണ്. ഞാൻ പറഞ്ഞു.

ചെരിപ്പുകുത്തിയെക്കുറിച്ചു നല്ല വാക്കുകൾ പറയാൻ ഞാൻ ശീലിച്ചുതുടങ്ങി. അവൾക്കും അത് ഇഷ്ടമായിരുന്നു. പ്രത്യേകിച്ച് ആമുഖമൊന്നുമില്ലാതെ അവൾ പറഞ്ഞു:

നിങ്ങൾ അടുത്ത ജന്മത്തിൽ ഒരു ചെരിപ്പുകുത്തിയാവട്ടെ.

നല്ലവണ്ണം മഴപെയ്യുന്ന ഒരു ദിവസമായിരുന്നു അത്. മഴദിനം എന്നു പറഞ്ഞാലും തെറ്റില്ല. മഴയുടെ തണുപ്പകറ്റാൻ അവൾ കമ്പിളിപ്പുതപ്പുമൂടി ഇരിക്കുകയായിരുന്നു.

എന്തിന് അടുത്ത ജന്മം, ഈ ജന്മത്തിൽത്തന്നെ ഞാൻ അയാളുടെപണി ഏറ്റെടുക്കാം.

പറഞ്ഞതു തമാശകലർന്ന സ്വരത്തിലാണെങ്കിലും പെട്ടെന്ന് പണ്ടെങ്ങോ ഡയറിയുടെ പഴയ താളുകളിൽ കുറിച്ചിട്ട കസാൻദ്സാക്കീസിന്റെ ആത്മാഖ്യാനം എനിക്കോർമ്മ വന്നു. വായനയുടെ നേരങ്ങളിൽ ഇടയ്ക്കൊക്കെ ഈ ഡയറി ഞാൻ മറിച്ചുനോക്കും.

I am the latest and most beloved grand child, aside from me they-my ancestors have no hope or refuge. Whatever remains for them to avenge, enjoy or suffer, only through me can they do this. If I perish they perish with me.

അവളുടെ മനസ്സിനു വേർതിരിക്കാനാവാത്ത കുളിർമ്മ കൈവന്നതുപോലെ എനിക്കു തോന്നി. അവൾ എന്നെ നോക്കി മൃദുവായി പുഞ്ചിരിച്ചു. മനസ്സിനു പരിപൂർണ്ണമായ സ്വാച്ഛന്ദ്യം കിട്ടുമ്പോഴാണ് അവൾ അങ്ങനെ പുഞ്ചിരിക്കാറുള്ളത്. ഈ സ്ഥിതി മാസങ്ങളോളം തുടർന്നു. ഇടയ്ക്ക് അവളെയും കൂട്ടി ഒഴിവുദിവസങ്ങളിൽ നഗരപ്രാന്തത്തിലെ കാഴ്ചകൾ കാണാൻ പോകും. കാഴ്ചകൾ, തീരവും തടങ്ങളും അവൾക്കു വളരെ ഇഷ്ടമാണ്.

കടൽപ്പുറത്തു കാറ്റുകൊണ്ടിരിക്കുമ്പോൾ നീരാവി പുതച്ച കാറ്റ് അവളോടു സ്വകാര്യം പറഞ്ഞത്രേ. വരുന്നോ ഞാൻ കൂട്ടിക്കൊണ്ടു പോകാം തിരമാലകളുടെ അടുത്ത്. നമുക്ക് ഉയർന്നു വരുന്ന തിരമാലകളിൽ ചാടിക്കയറാം. നൃത്തം ചെയ്യാം.

എന്നിട്ട് നീയെന്തു പറഞ്ഞു?

ചെരിപ്പുകൾ ശരിയായാൽ വരാമെന്നു പറഞ്ഞു.

റിപ്പയർ ചെയ്തു കിട്ടിയ ചെരിപ്പുകളുമായി അവൾ ചങ്ങാത്തത്തിലായെന്നു തോന്നുന്നു. നല്ല വേനൽ കഴിഞ്ഞ് വെയിലും മഴയും ഒപ്പം വന്ന ഒരുദിവസം. അവൾ അലമാര തുറന്ന് ചെരിപ്പുകളുടെ ഭംഗി നോക്കി ആസ്വദിക്കുന്നു.

അവൾ ചെരിപ്പുകളെ തലോടി. ആലംബത്തോടെ. ചെരിപ്പുകൾക്ക് അവൾ ഇഷ്ടപ്പെട്ട ഒരു ഗന്ധമുള്ളതുപോലെ. അവളുടെ കാലുകളിൽ ചെരിപ്പുകൾ താളാത്മകമായി നൃത്തംചെയ്തു. ഏതോ ഗാനത്തിന്റെ ഈരടികൾ അവൾ അവ്യക്തമായി ആലപിക്കുന്നുണ്ടായിരുന്നു. പൊടുന്നനേ അവളുടെ ചുവടുകൾക്കു ഘനസാന്ദ്രവും ഏകതാനവുമായ ചാലകോർജ്ജം കിട്ടിയതുപോലെ.

പുറത്തു വേനലിന്റെ കൂർമ്മത. ഒപ്പം മഴയുടെ നേർപ്പിച്ച സ്നിഗ്ദ്ധ സംഗീത ധ്വനി.

ഞാൻ നോക്കിനിന്നു.

അവളുടെ ചെരിപ്പുകൾക്കു ജീവൻ വച്ചിരിക്കുന്നു. വല്ലാത്ത ആർജ്ജവത്തോടെ, ഊർജ്ജപ്രസരണത്തോടെ അവ അവളുടെ പാദനിമ്നതയെ ഇക്കിളിപ്പെടുത്തുന്നു. നൃത്തത്തിന്റെ പരിസമാപ്തിയിൽ തളർന്ന് അവൾ ഒരു സ്തൂപം പോലെ നില്ക്കുകയായി.



ചെരിപ്പുകൾ അവളെ ഇക്കിളിപ്പെടുത്തിക്കൊണ്ടു മേലോട്ടു പറക്കുകയാണോ?

അവൾ ആർത്തിയോടെ അവയെ പിടിച്ചെടുക്കാൻ ശ്രമിച്ചു. അവളുടെ കൈകളിൽനിന്നു കുതറി മാറി അവ മേലോട്ടു പറക്കുകയും അവളിൽനിന്ന് അകലുകയും ചെയ്തുകൊണ്ടിരുന്നു.

ഇങ്ങു താഴെ മനസ്സിന്റെ കോട്ടകളിൽ അകപ്പെട്ട ഒരുവനെപ്പോലെ ഒരുമിച്ചുള്ള വേനലിലും മഴയിലും പെയ്യുന്ന ആലിപ്പഴവർഷം നോക്കി ഞാൻ നിന്നു. തണുത്തുടഞ്ഞു ചിതറിയ ഐസ് രൂപങ്ങളുടെ വിശ്രാന്തി. അകലെ പടയാളികളുടെ ഓർമ്മ സ്തൂപം മുകളിലേക്ക് ഉയർന്നുപോകുന്നു.

എന്റെ മനസ്സിന് ഉദ്ഭ്രാന്തി തെല്ലും ഇല്ലായിരുന്നു. എന്റെ ഒരംശം അവളിലുള്ളപ്പോൾ ഞാനെന്തിനു വേവലാതിക്ക് അടിപ്പെടണം? എത്ര നല്ലവനും ഗുണോദാരനുമാണ് ഞാനെന്ന ഞാൻ.

## സ്വാമി അവ്യയാനന്ദ

അതേ! ഈയൊരു പക്ഷി
ചിറകില്ലാപ്പക്ഷി
കൂടില്ലാപ്പക്ഷി
കതിരുകാണാപ്പക്ഷി
ആശയില്ലാപ്പക്ഷി

മാനസച്ചിറകേറിപ്പറക്കും പക്ഷി
മാനത്തിന്നഴകിലണയും പക്ഷി
മൗനത്തിൻ കൂടൊന്നു കൂട്ടും പക്ഷി
വാക്കിൻ കതിർക്കുല കൊക്കിലാക്കി
ദൂരെ, മാനത്തെ നീലിമ പൂകും പക്ഷി

ആശയില്ലെങ്കിലുമൊന്നുമാത്രം
ദഹരാകാശ ദേശത്തിൻ പൊന്നഴകിൽ
ദർശനച്ചിന്തുകൾ പാടിപ്പാടി
മാലോകർക്കാനന്ദം നൽകാനാശ!!

# വൈശ്യകം

സി. അനൂപ്

**നാം** ഇപ്പോൾ നടക്കുന്നത് അപ്പൂപ്പൻ കോവിൽ റോഡിലൂടെയാണ്. ശിവൻ പറഞ്ഞതനുസരിച്ചാണെങ്കിൽ ഈ വഴിയുടെ അവസാനമാണ് എലീനയുടെ വീട്. അവൻ പറഞ്ഞ സമയമാകാൻ ഇനിയും ഇരുപത്തൊന്നു മിനിട്ടുകൂടി ബാക്കിയാണ്. അതിനിടെ ചെയ്യാവുന്നതെന്തെന്നാണ് നാം ഇപ്പോൾ ആലോചിക്കേണ്ടത്. അടുത്ത വഴിയിലൂടെ നടന്നാൽ ഒരു ചാരായഷാപ്പുണ്ടെന്ന് അനുമാനിക്കാം. (ഇത് സാമാന്യയുക്തികൊണ്ട് ഞാൻ മനസ്സിലാക്കിയതാണ്. ആ വഴിയിലൂടെ തികച്ചും വേച്ചുവേച്ച ചുവടുകളോടെ ഒരു വൃദ്ധൻ നടന്നുവരുന്നതുകാണാം.)

സുൽഫിക്കറിന് അപ്പോൾ ആ വഴി പോകാൻ അല്പവും താത്പര്യം ഉണ്ടായിരുന്നില്ല. അവൻ അങ്ങനെയാണ്. ഒന്നു മനസ്സിൽ കരുതിയാൽ അതു നടപ്പാകുംവരെ അവന് മറ്റൊന്നിൽ ശ്രദ്ധിക്കാനാകുമായിരുന്നില്ല. ഇപ്പോൾ അവന്റെ മനസ്സിൽ എലീന എന്ന മുപ്പത്തൊന്നുകാരി മാത്രമേയുള്ളൂ. ശിവൻ പറഞ്ഞ വശ്യസൗന്ദര്യമുറ്റ അവൾ മാത്രമായിരുന്നു അവന്റെ ഗന്ധത്തിലും സ്പർശത്തിലുമെല്ലാം.

വഴിവിളക്കുകളുടെ മങ്ങിയ വെളിച്ചത്തിലൂടെ മദ്യലഹരിയിൽ വൃദ്ധൻ ആരെയൊക്കെയോ ശപിച്ചും ശകാരിച്ചും ഞങ്ങളെ കടന്നുപോയി. അയാൾ പോയിക്കഴിഞ്ഞപ്പോൾ വഴി വിജനമായി. ഞാനും സുൽഫിക്കറും അല്പനേരം തർക്കിച്ച് വൃദ്ധൻ നടന്നുവന്ന വഴിയുടെ തുടക്കത്തിൽ നിന്നു. ഒടുവിൽ എനിക്കൊപ്പം സുൽഫിക്കറും നടന്നു. ഷാപ്പുമുറികളിലൊക്കെയും അനിയന്ത്രിതമായ വാചാലത ഉയർന്നുകേൾക്കാം. ഒരിരിപ്പിടമില്ലാതെ നില്ക്കെ കറുത്തുകുറിയ ഒരാൾ ഞങ്ങളെ ഒരിടുങ്ങിയ മുറിയിലേക്കു കൂട്ടിക്കൊണ്ടുപോയി. സുൽഫിക്കർ തീർത്തും നിശ്ശബ്ദനായിരുന്നു. അവൻ പുറത്തേക്കു പോകാൻ തിടുക്കം കൂട്ടി. ഷാപ്പുവിട്ടിറങ്ങി നടക്കെ വേണ്ടിയിരുന്നില്ല, വേണ്ടിയിരുന്നില്ല എന്നു സുൽഫിക്കർ പതുക്കെ പറയുന്നുണ്ടായിരുന്നു. ഞാൻ തീപ്പെട്ടിയുരച്ച് വഴിയുറപ്പിക്കുമ്പോൾ സുൽഫിക്കർ പതുക്കെ പറഞ്ഞു. 'ഇപ്പോൾ അവൾ ഉറങ്ങിയിട്ടുണ്ടാകും.'

ദൂരെനിന്നും ഒരു സൈക്കിൾ കടന്നുവരുന്നു. ആരോ രണ്ടുപേർ എന്തൊക്കെയോ രഹസ്യംകണക്കെ സംസാരിക്കുന്നുണ്ട്. 'നമുക്കവരോട് വഴി ചോദിച്ചാലോ?' ഞാൻ സുൽഫിക്കറോടു ചോദിച്ചു. തെല്ലു ഭയപ്പാടോടെ അവൻ വേണ്ട. വല്ല ജാരന്മാരുമാകും എന്നുത്തരം പറഞ്ഞു. ശരിയാണ് ജാരന്മാരാണെങ്കി



ലും അല്ലെങ്കിലും അവരോടു വഴി ചോദിക്കുന്നത് ശരിയല്ല. അങ്ങനെ ചെയ്യുന്നത് അപകടമാണ്. ഇത്തരം കാര്യങ്ങൾ മറ്റാരും അറിയാൻ പാടില്ല. നഗരത്തിലെ സുപ്രധാനമായ രണ്ടു വിദ്യാർത്ഥി സംഘടനകളുടെ നേതാക്കളാണ് ഞങ്ങൾ. രണ്ടു സംഘടനകളിലാണെങ്കിലും ഞങ്ങൾ ഹോസ്റ്റലിൽ ഒരേ മുറിയിലാണ്. പരസ്പരം ഞാനും സുൽഫിക്കറും അതീവ സൗഹൃദത്തിലുമാണ്. കുറ്റങ്ങളും കുറവുകളുമറിഞ്ഞ് തമ്മിൽ സ്നേഹിക്കുന്നതുകൊണ്ടേ കാര്യമുള്ളു എന്നു പല രാത്രിസംഭാഷണങ്ങളിലും അവൻ പറഞ്ഞിട്ടുള്ളത് ഞാനോർത്തു.

ശിവൻ ഞങ്ങളുടെ പൊതു സുഹൃത്താണ്. മലയാള ചെറുകഥയിൽ ഗവേഷണം നടത്തുന്ന അവൻ എലീനയെ സന്ദർശിച്ചിട്ടില്ല. പക്ഷേ അവനൊപ്പം ഗവേഷണം നടത്തുന്ന ഒരാൾ എലീനയുടെ ഗന്ധമറിഞ്ഞിട്ടുണ്ട്. ഒരു രാത്രി വിദ്യാർത്ഥി സമ്മേളനത്തിനു പോസ്റ്റർ തയ്യാറാക്കിക്കൊണ്ടിരിക്കെയാണ് എന്നോടും സുൽഫിക്കറിനോടും ശിവൻ എലീനയെക്കുറിച്ചു പറഞ്ഞത്. അപ്പോൾത്തന്നെ എന്റെ കണ്ണിലേക്ക് സുൽഫിക്കർ രൂക്ഷമായി നോക്കുന്നത് ഞാൻ ശ്രദ്ധിച്ചു.

ഇതുവരെ രഹസ്യമായി വല്ലപ്പോഴും മദ്യപിക്കാൻ പോകുകയേ ഉണ്ടായിരുന്നുള്ളു. ചോളബാറിന്റെ അരണ്ടവെളിച്ചത്തിലിരുന്ന് ഞങ്ങൾ ഒരിക്കൽപ്പോലും രാഷ്ട്രീയ കാര്യങ്ങൾ സംസാരിച്ചിരുന്നില്ല. പ്രണയം, സാഹിത്യം, സിനിമ, സംസ്ക്കാരം ഇവയെക്കുറിച്ചൊക്കെ സുൽഫിക്കർ വാചാലനാകുന്നത് ചോളയുടെ തണുപ്പിലിരുന്നാണ്. ശിവൻ എലീനയെക്കുറിച്ചു പറഞ്ഞതിന്റെ പിറ്റേന്ന് സുൽഫിക്കർ നിർബന്ധിച്ചിട്ടാണ് ഇറങ്ങി പുറപ്പെട്ടത്. ഒടുവിൽ ലക്കുകെട്ട് തിരിച്ചുവന്ന് ഇടനാഴിയുടെ ഇരുട്ടും പിന്നിട്ട് മുന്നൂറ്റിപത്തൊൻപതാം നമ്പർ മുറി തുറക്കുമ്പോൾ സുൽഫിക്കർ ഒരാവേശത്തോടെ പറഞ്ഞു 'നമുക്ക് നാളെ എന്തായാലും പോകാം.' മറുപടി പറയാതിരുന്നപ്പോൾ എനിക്കും സമ്മതമാണെന്ന് അവൻ മനസ്സിലാക്കിയിട്ടുണ്ടാവണം.

നടന്നുനടന്ന് ശിവൻ പറഞ്ഞതുപോലെയുള്ള ഒരു വീടിനു മുന്നിലെത്തി. വീട്ടിറയത്ത് വെളിച്ചമുണ്ടായിരുന്നില്ല. അകമുറിയുടെ ജനൽച്ചെരിവിൽ മെഴുകുതിരി വെളിച്ചത്തിലിരുന്ന് ഒരു കുട്ടി നഴ്സറി റൈംസ് താളബദ്ധമായി വായിക്കുന്നു. 'ഇതാവാനിടയില്ല' ഞാൻ പറഞ്ഞു. 'നിനക്കെങ്ങനെ അറിയാം' സുൽഫിക്കർ അക്ഷമനായി. അവന്റെ കാഴ്ച നാലുപാടും എലീനയുടെ വീടു തിരഞ്ഞു.

ഒരു വൃദ്ധ വാതില്ക്കലുണ്ടാകും. പ്രത്യേകിച്ച് സന്ധ്യയായാൽ. അവരുടെ അനുവാദമാണ് ആദ്യം വേണ്ടത്. അമിതമായ തടിയുള്ളവരേയും, തീരെ മെലിഞ്ഞവരേയും, വികലാംഗരേയും വായ്നാറ്റമുള്ളവരേയും വൃത്തിഹീനമായി വസ്ത്രം ധരിച്ചവരേയുമൊക്കെ വൃദ്ധ അനുനയപൂർവ്വം തിരിച്ചയയ്ക്കുമെന്നാണ് ശിവനിൽ നിന്നും അറിയാനായത്. വൃദ്ധയുടെ ചതുരമായ ഇടപെടലിനു മുന്നിൽ ആരും തർക്കിക്കാറില്ല. എത്രയായാലും തിരിച്ചുപോകില്ലെന്നു തോന്നുന്നവരെ വൃദ്ധതന്നെ ചില പൊടിക്കൈകൾ ഉപയോഗിച്ച് സംതൃപ്തരാക്കി തിരിച്ചയയ്ക്കും.

ഞാനും സുൽഫിക്കറും അടുത്ത വീടിന്റെ മതിൽത്തുറസ്സിലേക്കു ചെന്നു. അവിടെ ഞങ്ങൾ പ്രതീക്ഷിച്ച വൃദ്ധയെ കാണാനായില്ല. ക്ഷീണിതനായ ഒരാൾ കയറ്റുകട്ടിലിൽ കിടന്ന് ശ്വാസമെടുക്കാൻ പണിപ്പെടുന്നു. അയാൾക്കരികെ ഭാര്യയാകാം, ഒരു സ്ത്രീ സ്പൂണിൽ കഞ്ഞികോരി അയാളുടെ നാവിലേക്ക് പകർന്നുകൊടുക്കുന്നു. അയാൾ അവ ഒന്നാകെ പുറത്തേക്കു തുപ്പുന്നു. അവർ വീണ്ടും സ്നേഹപൂർവ്വം അയാളുടെ ചുണ്ടിലേക്ക് ഏതോ പാനീയം പകരുന്നു. സുൽഫിക്കർ ആ കാഴ്ച കണ്ട് നിശ്ശബ്ദനായിനിന്നു. 'എടാ ഇതല്ല വീട്. ഈ നേരത്ത് ശിവൻ പറഞ്ഞ വൃദ്ധ മുറ്റത്തുണ്ടാവേണ്ടതല്ലേ.' സുൽഫിക്കർ തീർത്തും അസ്വസ്ഥനായി കാണപ്പെട്ടു. അവൻ അസഹിഷ്ണുതയോടെ പറഞ്ഞു 'നീ വെറുതെ നേരം കളഞ്ഞു. ശിവൻ പറഞ്ഞ സമയം എപ്പോഴേ കഴിഞ്ഞിരിക്കുന്നു. നിന്റെയൊരു....'

ഞാൻ മറുപടി പറഞ്ഞില്ല. സുൽഫിക്കർ തുടർന്നു–'നമുക്ക് ഉറപ്പായിട്ടും വഴി തെറ്റിയിരിക്കുന്നു. അപ്പൂപ്പൻ കോവിൽ റോഡിലെ എലീനയുടെ വീട്ടിലേക്കുള്ള വഴി ഇതാവില്ല.'

'നമുക്ക് നോക്കാം' ഞാൻ ശുഭാപ്തിവിശ്വാസത്തോടെ പറഞ്ഞു. സുൽഫിക്കർ ഒരു സിഗരറ്റെടുത്തു കൊളുത്തി.

'റബ്ബേ!' സുൽഫിക്കറാണ് ആ കാഴ്ച ആദ്യം കണ്ടത്. വിമാനത്താവളത്തിലേക്കുള്ള വഴിയിലൂടെ ഒരു കാർ ഞങ്ങൾക്കെതിരെയുള്ള തിരിവു പിന്നിട്ടു വരുന്നു. ഞങ്ങൾ പൊടുന്നനെ കണ്ട ഒരിടവഴിയുടെ ഇരുട്ടിലേക്കു നടന്നുമാറി. ഇതിനിടെ സുൽഫിക്കർ രഹസ്യം പറയുംപോലെ പറഞ്ഞു 'ആ കാറിൽ ഒരുപക്ഷേ അവളാവും.'

ഞങ്ങൾ ഇപ്പോൾ ഇടവഴിയുടെ പകുതിയിലായിരിക്കുന്നു. കാറിന്റെ ഹെഡ്ലൈറ്റ് വെളിച്ചം ഞങ്ങളേയും കടന്ന് അതിർപ്പടർപ്പിലൂടെ മിന്നിയൊഴിഞ്ഞു. കാർ ഒരു ഇരുനില വീടിന്റെ മുന്നിൽ വന്നുനിന്നു. ഞങ്ങൾ തൊട്ടടുത്തു കണ്ട മരനിഴലിലേക്ക് മാറി. കാർ വീട്ടുമുഖത്തു നിന്നപ്പോൾത്തന്നെ ഇരുട്ടു പടർന്നുനിന്ന അവിടമാകെ വെളിച്ചം നിറഞ്ഞു. മുൻവാതിൽ തുറന്ന് വൃദ്ധയായ ഒരു സ്ത്രീ പുറത്തേക്കു വന്നു. അവർ വെളുത്ത വസ്ത്രം ധരിച്ചിരുന്നു. കാർ ഡോർ തുറന്ന് വളകിലുക്കവും തീക്ഷ്ണഗന്ധവും വഹിച്ച് ഒരുവൾ പുറത്തിറങ്ങി. വെളിച്ചത്തിൽ അവളുടെ വസ്ത്രധോരണി കണ്ണഞ്ചിപ്പിക്കുന്നതായിരുന്നു.

'ഓ! പനീർപ്പൂവിന്റെ സുഗന്ധം' സുൽഫിക്കർ ഒരാവേശത്തോടെയാണ് അങ്ങനെ പറഞ്ഞത്. പരസ്പരം യാത്ര പറഞ്ഞശേഷം കാർ റിവേഴ്സിൽ പോകുമ്പോൾ സുൽഫികാർ അദ്ഭുതം കലർന്ന സ്വരത്തിൽ പറഞ്ഞു.

'അത് നമ്മൾടെ അഗസ്റ്റിനല്ലേ?'

'ഏത് അഗസ്റ്റിൻ' ഞാൻ ചോദിച്ചു.



'സ്വർണ്ണം' സുൽഫിക്കർ മറുപടി പറഞ്ഞു.

നഗരത്തിലെ പ്രമുഖ സ്വർണ്ണവ്യാപാരിയുടെ മകനാണ് അഗസ്റ്റിൻ. ഞങ്ങളുടെ സുഹൃത്ത്. ഞങ്ങൾക്കു മുന്നിലെത്തിയ അഗസ്റ്റിന്റെ കാറിനുള്ളിൽനിന്നും അപ്പാച്ചി ഇന്ത്യൻ സംഗീതം കേൾക്കാം. അഗസ്റ്റിന്റെ മുഖം മറച്ചുകൊണ്ട് ചില്ലുജാലകമുയർന്നു. കാർ അതിവേഗം പുറംവഴിയിലേക്കു പോയി.

'ഇത് എലീനയുടെ വീടാവില്ല. വേറേതെങ്കിലും....' ഞാൻ പറഞ്ഞു മുഴുമിക്കും മുൻപ് സുൽഫിക്കർ ഗേറ്റിനു ചെരിവിലുള്ള പേരു വായിക്കാൻ തുടങ്ങി. കറുത്ത പിൻനിറത്തിനു നടുവെ വെള്ള അക്ഷരം. ഇരുട്ടിൽ സുൽഫിക്കർ അത് വായിച്ചെടുത്തു. എലീന. എം.എസ്.സി. ബി.എഡ്. സോഷ്യൽ വർക്കർ. ഇനി സന്ദേഹത്തിനിടയില്ലല്ലോ എന്നമട്ടിൽ സുൽഫിക്കർ അകത്തേക്കു നടക്കാൻ തുടങ്ങി. അത്രനേരം തെല്ലും അസ്വസ്ഥത തോന്നാതിരുന്ന എന്നിൽ എന്തെന്നില്ലാത്ത ഒരവസ്ഥ വന്നുനിറഞ്ഞു. തിരിച്ചുപോകാമെന്നു പറഞ്ഞാൽ സുൽഫിക്കർ വരില്ല. ലക്ഷ്യം സാധിക്കാതെ പോയാൽ അവനിന്ന് ഉറക്കമുണ്ടാവില്ല. ഈ ശനിക്കിറങ്ങിപ്പുറപ്പെടേണ്ടിയിരുന്നില്ലെന്ന് മനസ്സിൽ തോന്നിയെങ്കിലും സുൽഫിക്കറിനോടു ഞാനതു പറഞ്ഞില്ല.

വൃദ്ധ വീടിനു മുന്നിലെ മെഴുക്കുനിറമുള്ള കസേരയിൽ വന്നിരുന്നു. അവർ ആദ്യം ആകാശത്തേക്കും പിന്നെ ഭൂമിയിലേക്കും നോക്കി. കൈവിരലുകൾ ഞെരിച്ച് അവർ കോട്ടുവായിട്ടു. വെറ്റിലയിൽ ചുണ്ണാമ്പുതേച്ച് മുറുക്കാൻ തുടങ്ങും മുൻപ് അവർ പുറംവാതിലിലേക്ക് അലക്ഷ്യമായി നോക്കി.

ഇവിടെനിന്നു നോക്കിയാൽ വൃദ്ധയ്ക്കു പിന്നിൽ ജാലകങ്ങൾക്കകമേ നിഴലനക്കം കാണാം. അമർത്തിപ്പിടിച്ച സംസാരവും ചിരിയും കേൾക്കാം. വൃദ്ധ കസേരയിൽ ചാഞ്ഞുകിടന്ന് നാലുംകൂട്ടി മുറുക്കിയിമ്പത്തിൽ പുറത്തേക്കു തുപ്പി. അവരുടെ കാതിലെ തോടയുടെ തിളക്കം വിശറി വീശുന്ന താളത്തിനൊപ്പം ചലിച്ചുകൊണ്ടിരുന്നു.

ഞങ്ങൾ വൃദ്ധയ്ക്കരികിലേക്കു നടന്നു. 'നമ്മൾ എങ്ങനെ തുടങ്ങും' ഞാൻ സന്ദേഹത്തോടെ സുൽഫിക്കറോടു ചോദിച്ചു. 'നീ എന്റെകൂടെ വാ. ഒക്കെ ഞാൻ സംസാരിക്കാം' സുൽഫിക്കർ അല്പം സ്വരമുയർത്തി പറഞ്ഞു. എനിക്ക് അവന്റെ വഴിയേ പോകുകയേ നിവൃത്തിയുണ്ടായിരുന്നുള്ളു. അവന്റെ ഞരമ്പുകൾക്ക് തീപിടിച്ചിരിക്കുകയാണ്.

ഇരുമ്പുഗേറ്റിന്റെ അകക്കൊളുത്തെടുത്ത് ഞങ്ങൾ വീട്ടുമുറ്റത്തേക്കു കടന്നു. വൃദ്ധയ്ക്കരികെ ഞങ്ങൾ നിശ്ശബ്ദരായി നിന്നു. സുൽഫിക്കർ ചെറുകെ ചുമച്ചപ്പോൾ വൃദ്ധ പെട്ടെന്ന് എണീറ്റിരുന്നു. അവർ വലിയ ടോർച്ചെടുത്ത് ഞങ്ങളുടെ മുഖത്തേക്കു തെളിച്ചു. '...' സുൽഫിക്കർ പ്രതിഷേധിച്ചു. വൃദ്ധ എന്നെയും വിട്ടില്ല. അവർ മുഖത്തേക്ക് ടോർച്ചുതെളിച്ചുകൊണ്ടു പറഞ്ഞത് എന്നെ വല്ലാതെ ജാള്യപ്പെടുത്തി.

'കൊച്ചു പയ്യൻ.'

വൃദ്ധ ഞങ്ങളെ അകത്തേക്കു ക്ഷണിച്ചു. സംഭ്രമം വിട്ടുമാറാതെയാണ് ഞാൻ അവർക്കരികെ ഇരുന്നത്. വൃദ്ധ സ്വരം താഴ്ത്തി അഭിമുഖമാരംഭിച്ചു.

'എവിടുന്നാ' വൃദ്ധ ചോദിച്ചു.

'സിറ്റീന്ന്' ഗൗരവത്തിൽത്തന്നെ ഞാൻ മറുപടി പറഞ്ഞു.

'അതല്ല ഞാൻ ചോദിച്ചത്. നിങ്ങൾടെ സ്വദേശം?' വൃദ്ധ.

'അങ്ങ് മാവേലിക്കരെ' ഞാൻ മറുപടി പറഞ്ഞു.

'രണ്ടുപേരും?' വൃദ്ധ.

'അതെ.' ഞാൻ.

'ഇവിടെന്തു ചെയ്യുന്നു?' വൃദ്ധ തുടർന്നും ചോദ്യങ്ങളാവർത്തിച്ചു.

'മെഡിക്കൽ റെപ്രസെന്റേറ്റീവ്സാ.' ഞാൻ ആദ്യമായി വൃദ്ധയോടു നുണ പറയാൻ തുടങ്ങി. ഇതുപോലുള്ള അവസരങ്ങളിൽ സത്യം പറയുന്നത് നല്ലതല്ലെന്ന് പുറപ്പെടുമ്പോൾത്തന്നെ സുൽഫിക്കർ എന്നെ ഓർമ്മിപ്പിച്ചിരുന്നു.

'എത്ര വയസ്സായി' വൃദ്ധ വിശദാംശങ്ങളിലേക്കു കടന്നു.

'ഇരുപത്തഞ്ച്' ഞാൻ പറഞ്ഞു.

'ബോംബേലു പോയിട്ടുണ്ടോ?' വൃദ്ധ ചോദിച്ചു.

'ഇല്ല കേരളത്തിനു പുറത്ത് ഞങ്ങൾ രണ്ടുപേരും പോയിട്ടില്ല.' സുൽഫിക്കറാണ് മറുപടി പറഞ്ഞത്.

'ഇതിനുമുൻപ്?' വൃദ്ധ നേരിയ പുഞ്ചിരിയോടെയാണ് അതു ചോദിച്ചത്.

'ഇല്ലില്ല. നല്ലപ്പഴാ.' സംഭ്രമിക്കാതെ ഞാൻ പറഞ്ഞു.

'പേര്' വൃദ്ധ സുൽഫിക്കറിന്റെ കണ്ണുകളിലേക്കു രൂക്ഷമായി നോക്കിയാണ് അങ്ങനെ ചോദിച്ചത്.

'സുൽഫിക്കർ' അവൻ പറഞ്ഞു.

വൃദ്ധയുടെ മുഖം സന്ദേഹം കൊണ്ടുനിറയുന്നതുപോലെ എനിക്കു തോന്നി.

'ബോംബേല്...?' ചോദ്യമവസാനിക്കുംമുൻപ് സുൽഫിക്കർ മറുപടി പറഞ്ഞു.

'ഇല്ല. ഞങ്ങൾ രണ്ടുപേരും...'

മറുപടി അവസാനിക്കുംമുൻപ് വൃദ്ധ അടുത്ത ചോദ്യത്തിലേക്കു കടന്നു.

ഒടുവിൽ വൃദ്ധ സുൽഫിക്കറെ നോക്കി പറഞ്ഞു.

'നീ അവിടെ ചെന്നിരിക്ക്.' എന്നെനോക്കി വൃദ്ധ തുടർന്നു. 'നീ എനിക്കൊപ്പം വരൂ.'

വൃദ്ധ എണീറ്റു നടന്നു. പിന്നാലെ ഞാനും. അതിനിടെ സുൽഫിക്കർ പോക്കറ്റിൽനിന്നും ശിവൻ പറഞ്ഞിരുന്ന രൂപ എണ്ണി വൃദ്ധയ്ക്കു നല്കി.

അകലെ വിമാനത്താവളത്തിലേക്കുള്ള വഴിയിലൂടെ ഭാരം വഹിച്ചുകൊണ്ടുള്ള ലോറികൾ പാഞ്ഞുപോകുന്ന ശബ്ദം ഇവിടെ കേൾക്കാം. വൃദ്ധ എന്നെയും കൂട്ടി നിരവധി വാതിലുകൾ പിന്നിട്ട് ഒരു മുറിയിലേക്കു കടന്നു. ഒരുനിമിഷം അസ്വാഭാവികമായ ഒരു ശബ്ദമുയർത്തിയശേഷം അവർ മുറിവിട്ട് പുറത്തേക്കു നടന്നു.

'സുൽഫിക്കർ' ഞാൻ വൃദ്ധ പോയ വശത്തേക്കു തിരിഞ്ഞ് ചോദിച്ചു. അവർ തിരിഞ്ഞുനിന്നു. അവരുടെ മുഖത്ത് എന്തെന്നില്ലാത്ത കോപം വന്നുനിറഞ്ഞു. പരുഷമായി വൃദ്ധ പറഞ്ഞു 'നീ നിന്റെ കാര്യം നോക്ക്.' മറ്റൊന്നും പറയാതെ ഞാൻ നില്ക്കെ ഇളംനീല നിറമുള്ള നൈറ്റ് ഗൗൺ ധരിച്ച ഒരു സ്ത്രീ വന്ന് വാതിലടച്ചു. അവൾ എനിക്കെതിരെ വന്നപ്പോൾ അല്പംമുന്നേ കാറിൽ നിന്നിറങ്ങുന്ന സ്ത്രീയിൽ നിന്നു

(ശേഷം 35-ാം പേജിൽ)

# മരണത്തിന്റെ വ്യാകരണ പുസ്തകം

## ബാബു ഭരദ്വാജ്

(കഴിഞ്ഞലക്കത്തിൽ നിന്നും തുടർച്ച)

### ഏഴ്

വാസുദേവൻ ഉച്ചയ്ക്കുതന്നെ തിരിച്ചെത്തി. ബെനഡിക്റ്റും പ്രസാദും വരാൻ ഇനിയും സമയമെടുക്കും. വാസുദേവന്റെ മുമ്പിൽ ഒന്നും ചെയ്യാനില്ലാത്ത ഒരു നീണ്ട മദ്ധ്യാഹ്നം ബാക്കി കിടക്കുന്നു.

ആ കിളി വന്നിരുന്നെങ്കിൽ, അവനാശിച്ചു. ഈ ബാൽക്കണിയിൽ വന്നിരുന്ന് അവനോടെന്തെങ്കിലും പറഞ്ഞിരുന്നെങ്കിൽ! കഴിഞ്ഞ ജന്മത്തിന്റെ പക നിറഞ്ഞ കണ്ണുകൾ അവന്റെനേരേ ഉയർത്തി എന്തെ



ങ്കിലും ചിലച്ചിരുന്നെങ്കിൽ. ഈ ഉച്ചവെയിലിൽ ഒരൊറ്റക്കിളിയും പേരമരങ്ങളുടെ തണുത്ത നിഴലിൽ മയങ്ങാനെത്തിയിട്ടില്ല. ഇതുപോലൊരു മദ്ധ്യാഹ്നത്തിൽ വർഷങ്ങൾക്കുമുമ്പ് മരങ്ങൾതോറും വലകൊരുത്ത് അവൻ കാത്തിരുന്നു. തത്തകളേയും മൈനകളേയും പേരറിയാത്ത പല പക്ഷികളേയും പിടിക്കാൻ. ആ തത്തകളും മൈനകളുമൊക്കെ ഇപ്പോൾ ഏതെങ്കിലും വീടുകളുടെ തളങ്ങളിൽ കമ്പിക്കൂടുകളിൽ ചിറകടിച്ചു പിടയുന്നുണ്ടാവണം. കൂട്ടാത്ത കൂടുകളും



ഇല്ലാത്ത ഇണകളും ഇടാത്ത മുട്ടകളും അവയെ പീഡിപ്പിക്കുന്നുണ്ടാവണം. പാരതന്ത്ര്യമല്ല അവയെ അസ്വസ്ഥരാക്കുന്നത്. പക്ഷിജന്മത്തിന്റെ നിറവേറാത്ത ജന്മവാസനകളാണ്. ആകാശം അവ മറന്നുകാണണം. ചില്ലകളും മാമരങ്ങളും മലകളും കാടും കാറ്റും മഴയും അവ മറന്നുകാണണം. കടലും പുഴയും അവ മറന്നുകാണണം. പക്ഷേ, അടിവയറ്റിൽ അള്ളിപ്പിടിച്ചുണരുന്ന മോഹം അവയ്ക്കു മറക്കാനാവുമോ? പ്രണയം അവ മറന്നുപോവുമോ? പാടിയ പാട്ടുകൾ വീണ്ടും അവ ഓർക്കില്ലേ? ഒന്നിച്ചു പാടിയ ഇണയെ അവ ഓർക്കില്ലേ? അവയ്ക്ക് അവയെത്തന്നെ മറക്കാനാവുമോ? മരിച്ചവയോ? അവ ഏതെങ്കിലും വീടുകളുടെ ചില്ലലമാരകളിൽ ഒരിക്കലും ചിറകടിക്കാൻ കഴിയാതെ, ഒരിക്കലും ചിലയ്ക്കാൻ കഴിയാതെ, ഉണങ്ങി വരണ്ടിരിക്കുന്നുണ്ടാവണം. പ്രണയം ആ എല്ലിൻകൂട്ടിൽ ഉണങ്ങിപ്പിടിച്ചിരിക്കുന്നുണ്ടാവണം.

അച്ഛൻ വാസുദേവനു പകർന്നുകൊടുത്ത ഏക പൈതൃകം ഈ പക്ഷിപിടിത്തത്തിന്റെ ആദ്യപകുതിയാണ്. അച്ഛൻ പക്ഷിനിരീക്ഷകനായിരുന്നു. ചെറിയ നൈലോൺവലകൾകൊണ്ടു പക്ഷികളെ പിടിക്കും. എന്നിട്ട് അവയുടെ കാലുകളിൽ ചെറിയ വളയങ്ങൾ ഇടുവിക്കും. ഈ വളയങ്ങളിൽ പല വിവരങ്ങളുമുണ്ടാവും. അവയെ മാനത്തിലേക്കുതന്നെ പറത്തിവിടും. പക്ഷികളുടെ സഞ്ചാരപഥവും ജീവിതരീതികളുമൊക്കെ പഠിക്കാനാണത്രേ. പക്ഷേ, വാസുദേവന്റെ ആകാശം പക്ഷികൾക്കു പറക്കാൻ പറ്റാത്തത്ര ഇടുങ്ങിയതായിരുന്നു. അവന്റെ ആകാശം വിടർന്നുവരുന്നതിനുമുമ്പ് കൂമ്പിപ്പോയതല്ലേ? അവൻ അവയെ കൂട്ടിലാക്കുകയും കൊന്ന് ഉണക്കിയെടുക്കുകയും ചെയ്തു. ജീനുകളുടെ പകർച്ചയിൽ എന്തെല്ലാം മാറിമറിയുന്നു.

പിന്നെ ലളിതയുടെ കിളിയോ? ലളിതയുടെ കിളിയെന്നല്ലാതെ അവനതിന്റെ പേരറിയില്ല. ലളിത, അവൻ ജോലിചെയ്തിരുന്ന ഹോട്ടലിന്റെ ഉടമസ്ഥന്റെ മകളായിരുന്നു. ഹോട്ടലിലെ ചില്ലറ ജോലികൾക്കുപുറമേ വീട്ടിലേക്കു വേണ്ട സാധനങ്ങൾ വാങ്ങുക തുടങ്ങിയ സകല ഗുലാബിപ്പണികളും അവന്റേതായിരുന്നു.

അന്നും വാസുദേവൻ ഒഴിവുള്ളപ്പോൾ കിളികളെ പിടിക്കാൻ പോകും. ചിലപ്പോൾ നല്ല കോളു കിട്ടും. തിങ്കളാഴ്ചത്തെ അന്തിച്ചന്തയിൽ വിറ്റാൽ നല്ല വില കിട്ടും.

ലളിത പലപ്പോഴായി അവന്റെ ഭൂതകാലം അവനിൽനിന്നു ചികഞ്ഞെടുത്തിരുന്നു. ഒരുനാൾ ലളിത അവനെത്തേടി ഹോട്ടലിൽ വന്നു. കുറേനാളായി അവർതമ്മിൽ കണ്ടിട്ട്. അവൾ അവനെ വെറുതേ കാണാൻ വന്നതല്ല. ലളിതയ്ക്കൊരു കിളി വേണം. അവൻ പരിഭ്രമത്തോടെ തലയാട്ടി. നേർത്ത ചുണ്ടുകളുടെ വക്കിലെവിടെയോ ഒരു ചിരി ഒളിപ്പിച്ചുകൊണ്ട് അവൾ പറഞ്ഞു: "അത്രേന്നും എളുപ്പല്ല. ഈ കിളി എല്ലാടത്തും കാണില്ല. എനിക്ക് എക്സിബിഷനു കൊടുക്കാനാ. ക്ലാസ്സിലെ എല്ലാരും ഓരോ കിളിയെ സ്റ്റഫ് ചെയ്യണന്നാ പറഞ്ഞത്. എന്റെ കിളി ആരും കൊണ്ടരാത്ത കിളിയാവണം. കാണാൻ നല്ല രസോണ്ടാവണം. ചുവന്ന ചുണ്ടും നീലനിറത്തിലുള്ള ചിറകുകളും തുടുത്ത പാദങ്ങളും വേണം. തിളങ്ങുന്ന കഴുത്ത്. നീണ്ട വാല്....." അവൾ ഒറ്റശ്വാസത്തിൽ പറഞ്ഞുതീർത്തു. അവളുടെ സ്വപ്നത്തിലെ കിളി ആരും കാണാത്തത്ര സുന്ദരിയായിരുന്നു. അവളുടെ തുടുത്ത ചുണ്ടുകൾക്കുമേൽ വിയർപ്പുതുള്ളികൾ പൊടിഞ്ഞു. സംസാരിക്കുമ്പോൾ അവൾ തന്റെ കൊച്ചുതല ഇടത്തോട്ടു ചരിച്ചുപിടിച്ചിരുന്നു. നേർത്ത വിരലുകൾകൊണ്ടു സൗമ്യമായി ആംഗ്യങ്ങൾ കാണിച്ചുകൊണ്ടാണ് അവൾ പറഞ്ഞത്. സംസാരിക്കുമ്പോൾ അവളുടെ ചുരുണ്ടു നിബിഡമായ മുടി അവന്റെ സ്ഥലകാലങ്ങളെ നിറച്ചുകൊണ്ടു പരന്നൊഴുകി. അതിൽ അവൻ കാലിട്ടടിച്ചു പിടയുന്നതുപോലെ അവനു തോന്നി. അവൾ പാദസരങ്ങൾ കുലുക്കിക്കൊണ്ടു തിരിഞ്ഞു വന്നു. രണ്ടടി നടന്നതിനു ശേഷം അവൾ തിരിഞ്ഞുനിന്നു. അവന്റെ മുഖത്തേക്കുതന്നെ കണ്ണുനട്ടുകൊണ്ട് അവൾ വീണ്ടും ഓർമ്മിപ്പിച്ചു: "വേഗം വേണംട്ടോ.... ഒരാഴ്ചേംകൂടിയേ ഉള്ളു. ഞാനൊരു സാധനം തരണംണ്ട്...."

അന്നുരാത്രി ആ കിളി അവന്റെ മനസ്സിൽ വന്നിരുന്നു പാടി. നീലച്ചിറകിനുള്ളിൽ അതിന്റെ പ്രാണൻ ഒരു ഗാനമായി ഉരുകിയൊലിക്കുന്നത് അവൻ കണ്ടു. കിളിയായും ലളിതയായും അവന്റെയുള്ളിൽത്തന്നെ കിടന്നു.

അവൻ ആ കിളിയെത്തേടി അലയാൻ തുടങ്ങി. മലഞ്ചരിവുകളിൽ, മാന്തോപ്പുകളിൽ. ഒരിടത്തും അവൻ ആ കിളിയെ കണ്ടില്ല. അതിന്റെ പാട്ടു കേട്ടില്ല. ലളിതയുടെ കിളിയെ പിടിക്കാൻ ലളിതയുടെ മനസ്സിലേക്കുതന്നെ കയറണ്ടേ?

തത്തകളേയും മൈനകളേയും അവൻ അവയുടെ പാട്ടിനു വിട്ടു. അവന് ആ നീലക്കിളിയെ മതി. അതൊരു മീൻകൊത്തിയാവില്ല, മരംകൊത്തിയും. അവൻ കാടുകളുടെ ഉള്ളിലേക്കു കടന്നു. അവന്റെ അന്വേഷണം നീണ്ടുനീണ്ടുപോയി. ദിവസവും വൈകുന്നേരം ലളിത അവനെത്തേടിയെത്തി. മുഖം വീർപ്പിച്ചുകൊണ്ട് അവൾ തിരിച്ചുപോയി. ഒരുദിവസം പാതി സങ്കടത്തോടും പാതി ദേഷ്യത്തോടുംകൂടെ







അവൾ പറഞ്ഞു:

"എത്രീസായി വാസൂ... ഇനീം നിനക്കു പറ്റീല്ലേ? നീ ശരിക്കും നോക്കുന്നുണ്ടാവില്ല. ഇനി രണ്ടീസംകൂട്യേ ബാക്കീള്ളു. നിനക്ക് കഴീല്ലെങ്കി നേരത്തേ പറഞ്ഞൂടായിരുന്നോ? ഞാൻ വേറെ ആരേങ്കിലും നോക്കായിരുന്നല്ലോ?"

"രണ്ടീസംകൊണ്ടു ശര്യാക്കാം..."

അന്നു രാത്രി കിളി അവനെത്തേടി എത്തി. നീലച്ചിറകു വിരിച്ച് അതു വാസുവിനു ചുറ്റും പാറിനടന്നു. പ്രഭാതത്തിൽ ഒരു കിളിയുടെ പാട്ടുകേട്ട് അവൻ ഞെട്ടിയുണർന്നു. ശ്മശാനത്തിലെ കരിമ്പനക്കാടുകൾക്കിടയിലിരുന്ന് അതു പാടിക്കൊണ്ടിരുന്നു. അവൻ എഴുന്നേറ്റു. കരിമ്പനക്കാടുകളിൽനിന്നു നേർത്ത ഇരുൾച്ചിറകും വീശി രാത്രി പറന്നുപൊങ്ങാൻ തയ്യാറെടുക്കുകയാണ്. മഞ്ഞുവീണു കുതിർന്ന മണലിലൂടെ കാലുകൾ ധൃതിയിൽ പറിച്ചുവച്ചുകൊണ്ട് അവൻ കരിമ്പനക്കാടുകളുടെ നേരേ ഓടി. ഏതു കരിമ്പനയിലിരുന്നാണ് അതു പാടുന്നത്! പച്ചക്കരിമ്പനപ്പട്ടകൾക്കിടയിലിരുന്ന് അത് ആരെയോ പാടി വിളിച്ചുകൊണ്ടിരുന്നു. തന്റെ അരയിൽ ബന്ധിച്ച തെറ്റാലി അവൻ തപ്പിനോക്കി. കിളി പാടിക്കൊണ്ടേയിരുന്നു. കഴിഞ്ഞ പകൽ ഇരതേടിപ്പോയി മടങ്ങിവരാത്ത ഇണയെ വിളിക്കുകയായിരിക്കണം. അല്ലെങ്കിൽ പകലിനെ പാടിയുണർത്തുകയായിരിക്കണം. ഇപ്പോൾ അവന് അതൊന്നും ഓർക്കാൻ നേരമില്ല. അവൻ കുനിഞ്ഞൊരു കല്ലുപെറുക്കിയെടുത്തു. തെറ്റാലിയിൽ കോർത്തു. അവന്റെ കണ്ണ് ആ നീലപ്പുള്ളിയിൽ ഉടക്കിക്കിടന്നു. അവന്റെ കൈകൾ അതിവേഗത്തിൽ ചലിച്ചു. ഒരു വീണക്കമ്പി തകരുന്നതുപോലെ പക്ഷിയുടെ ശബ്ദം നിലച്ചു. ഒരു നീലത്തൂവാലപോലെ കാറ്റിൽ കറങ്ങിക്കറങ്ങി ആ കിളി താഴെ വന്നുവീണു. അതിന്റെ ചിറകുകൾ വിടർന്നിരുന്നു. കാലുകൾ ഞെട്ടിവിറച്ചിരുന്നു. അടയാത്ത കണ്ണുകളിൽ ദൈന്യഭാവവുമായി അത് അവനെ നോക്കി. പിന്നെ പതുക്കെ, വളരെപ്പതുക്കെ അതു മിഴികളടച്ചു. ഒരന്വേഷണമോ അർത്ഥനയോ ഒന്നുംകൂടാതെ.

അവൻ നേരേ മുതലാളിയുടെ വീട്ടിലേക്കാണു പോയത്. ലളിത പൂമുഖത്തുതന്നെ ഉണ്ടായിരുന്നു. അവളുടെ കണ്ണുകളും ചുണ്ടുകളും തിളങ്ങി. അവൾ ആ കിളിയെ ഏറെനേരം നോക്കിയിരുന്നു. പിന്നെ കണ്ണുകളുയർത്തി അവനെ കടാക്ഷിച്ചുകൊണ്ടു പറഞ്ഞു:

"വാസൂന് എന്താ സമ്മാനം വേണ്ടത്?...."

"എനിക്കൊന്നും വേണ്ട...."

അവൻ തിരിഞ്ഞു നടന്നു. ലളിത അദ്ഭുതത്തോടെ അവൻ പോവുന്നതും നോക്കിയിരുന്നു. അവളുടെ സ്വപ്നത്തിലെ കിളിയെ എയ്തുവീഴ്ത്തിയവൻ തിരിഞ്ഞു നോക്കാതെ നടന്നുപോകുന്നു.

പിന്നീടവൻ ലളിതയെ കണ്ടിട്ടില്ല. ലളിത പിന്നീടെപ്പോഴെങ്കിലും അവനെ ഓർത്തിരിക്കണം. സ്റ്റഫ് ചെയ്ത കിളിയെ അവൾ വേഗംതന്നെ മറന്നുപോയിക്കാണണം. അവളൊരു കൂട്ടിലെ കിളിയായ നാൾ അവനെ ഓർത്തുകാണുമോ?

### എട്ട്

ബാൽക്കണിയിൽ വെറും നിലത്തുകിടന്ന് വാസുദേവൻ ഉറങ്ങിപ്പോയി. കിളികളുടെ പടയണി കേട്ടാണ് അവൻ ഉണർന്നത്. പേരക്കൊമ്പുകളിൽ നിറയെ കിളികൾ. നിറുത്താതെ അവ ചിലച്ചുകൊണ്ടിരുന്നു. പ്രസാദും ബെനഡിക്റ്റും ഇനിയും തിരിച്ചെത്തിയിട്ടില്ല. അവരെവിടെയാണെന്ന് അവനൊരു രൂപവുമില്ല. ഒറ്റയ്ക്കാവുന്ന ഇത്തരം ഒരുപാടു നേരങ്ങൾ അവരുടെയെല്ലാം ജീവിതത്തിലുണ്ട്. മറ്റൊന്നും ചെയ്യാനില്ലാത്തതുകൊണ്ട് അവൻ കരിമ്പനക്കാടുകൾക്കിടയിലൂടെ വീരപ്പന്റെ കുടിലിലേക്കു നടന്നു. വീരപ്പന്റെ പൊങ്ങാട്ടി ചൂടിക്കട്ടിലിലിരുന്ന് കുട്ടിയെ മുലയൂട്ടുകയാണ്. അവളവനെ കണ്ടില്ല. വാസുദേവൻ മുരടനക്കി. അവൾ തലയുയർത്തി. അവളുടെ മുഖത്തു തുളുമ്പിനിന്നിരുന്ന വാത്സല്യത്തിന്റെ നിറം മാറി.

"വീരപ്പൻ...."

"അത്താൻ തണ്ണി ശാപ്പിട പോയിറ്ക്ക്... തിരുമ്പിവരാൻ റൊമ്പ നേരമാക്കും..... കണ്ണേ. കൊഞ്ചനേരം ഉക്കാര്...."

എന്തുചെയ്യണമെന്നറിയാതെ വാസുദേവൻ പരുങ്ങിനിന്നു. അവളുടെ അനാവൃതമായ മാറിടം അതിന്റെ എല്ലാ വശ്യതകളോടുംകൂടെ. കൊല്ലുന്ന ചിരിയോടെ അവൾ ഇടത്തേ മുലത്തടവും മുലക്കണ്ണും വലതു കൈത്തലംകൊണ്ടു തടവിക്കൊണ്ടിരുന്നു. അവളുടെ വലത്തേ മുലക്കണ്ണ് കടിച്ചീമ്പിക്കൊണ്ടിരുന്ന പൈതൽ മുലക്കണ്ണിൽനിന്നു ചുണ്ടുകൾ മാറ്റി അവന്റെ നേരേ നോക്കി പാൽച്ചിരി തൂവി. അവന്റെ കുഞ്ഞുവിരലുകൾകൊണ്ട് അവൻ അതിനെ ഞെരടിക്കൊണ്ടിരുന്നു.

"ഉള്ളേ പോകാം..." അവൾ മന്ത്രിച്ചു...

അവൾ അവന്റെ തെറ്റാലിയേറ്റു പിടഞ്ഞുവീണ നീലക്കിളിയായിരുന്നില്ല. മരണത്തിന്റെ വിശ്രമസ്ഥലികളിൽനിന്ന് അവന്റെനേരേ കൈനീട്ടിയ ജീവിതമായിരുന്നു. ഒരുനിമിഷത്തെ ജീവിതം. അത് അവനു വേണമെങ്കിൽ വേണ്ടെന്നു വയ്ക്കാം.

തിരിച്ചു പോകുമ്പോൾ അവൻ മറ്റൊരു രാത്രിയെക്കുറിച്ചാണ് ഓർത്തുകൊണ്ടിരുന്നത്. മരണത്തിന്റെ സാന്നിദ്ധ്യം ശക്തമായി അനുഭവിച്ച ഒരു രാത്രി ജീവിതവും അതിന്റെ മോഹങ്ങളും തടഞ്ഞുനിറുത്താൻ പറ്റാത്ത ഒരു കുത്തൊഴുക്കായി അലച്ചെത്തിയതിനെക്കുറിച്ച്.

തെരുവിൽ അവരോടൊപ്പം തെണ്ടി നടന്നിരുന്ന രാജശേഖരൻ ലോറികയറി മരിച്ച ദിവസം അവർക്ക് അവന്റെ മരണത്തെക്കുറിച്ചു മറക്കാൻ മറ്റെന്തെങ്കിലും പറഞ്ഞുകൊണ്ടരിക്കേണ്ടി വന്നു. തണുത്ത സിമന്റു ബെഞ്ചിൽ മലർന്നുകിടന്നുകൊണ്ട് പ്രസാദ് പെണ്ണിനെക്കുറിച്ചു പറയാൻ തുടങ്ങി. ശരീരവും മനസ്സുമെല്ലാം അറിയാത്ത ഒരു നിമിഷത്തിൽ ഒരൊറ്റ ബിന്ദുവിൽ വലിഞ്ഞുമുറുകി നില്ക്കുന്ന അനുഭവം ഇടയ്ക്കൊക്കെ അവനുണ്ടാകാറുണ്ട്. ശരീരത്തിന്റെ മദ്ധ്യബിന്ദു തിളയ്ക്കുന്ന ഒരു അഗ്നിപർവ്വതമുഖമായും ചുഴിയായും മാറുന്ന സമയം. പ്രസാദ് പറഞ്ഞുകൊണ്ടിരുന്നപ്പോൾ അവൻ മരണത്തിന്റെ പ്രകമ്പനം കൊള്ളിക്കുന്ന തീക്ഷ്ണസൗന്ദര്യമാണ് വർണ്ണിക്കുന്നതെന്നു വാസുവിനു തോന്നി. നിറയെ നിലാവുള്ള ഒരു രാത്രിയായിരുന്നു അത്. ശ്മശാനത്തിന്റെ പൂഴിപ്പരപ്പ് മദാലസയായ ഒരു പെണ്ണിന്റെ നഗ്നസൗന്ദര്യംപോലെ തിളങ്ങിനിന്നു. തിളങ്ങുന്ന കണ്ണുകൾകൊണ്ടു ഭൂമി വിളിക്കുന്നതുപോലെ. വരൂ, എന്റെ ശരീരത്തിലേക്ക് അമരൂ. പ്രസാദ് അപ്പോഴും സംസാരിച്ചുകൊണ്ടിരുന്നു. പ്രസാദ് പറയുന്നതല്ല അവൻ കേട്ടുകൊണ്ടിരുന്നത്. ആ നിമിഷം ഒരു മരണംപോലെതന്നെയായിരിക്കുമെന്ന് അവനു തോന്നി. ജീവിതത്തിന്റെ വിത്തുകൾ വിതയ്ക്കുന്ന ആ നിമിഷത്തിൽ ജീവിതം ഉരുകിയൊലിച്ചു തീരുന്നതുപോലെ. മരണത്തിന്റെ അതിമധുരമായൊരു ആലിംഗനത്തിൽ എല്ലാം പൂഴ്ന്നുപോവുന്നു. പെണ്ണിനെപ്പറ്റി പറഞ്ഞുതീരുന്നതിനുമുൻപ് പ്രസാദ് ഉറങ്ങാൻ തുടങ്ങി. അവനിപ്പോൾ അവന്റെ സങ്കല്പത്തിലുള്ള പെണ്ണിനോടൊപ്പം മരിച്ചുകൊണ്ടിരിക്കുകയായിരിക്കണം. വാസുദേവന് ഉറക്കം വന്നില്ല. അവൻ സിമന്റുതറയിൽനിന്ന് എഴുന്നേറ്റു. അവന്റെ രക്തം തണുക്കുന്നതിനു പകരം പിന്നെയും ചൂടുപിടിച്ചുകൊണ്ടിരുന്നു. മരണത്തിന്റെ ആലിംഗനം ഒരു പെണ്ണിന്റെ ആലിംഗനംപോലെ വ്യഥ നിറഞ്ഞതായിരിക്കണമെന്ന് അവനു തോന്നി. നിലാവ് അവന്റെ ശരീരത്തിൽ വേലിയേറ്റങ്ങൾ ഉണ്ടാക്കി. അവന്റെ ശരീരം ഒരു കടൽപോലെ ഇരമ്പി. നിലാവിന്റെ വിളികേട്ട് പൂഴിമണ്ണും പരശ്ശതം ആത്മാവുകളും ഉണരുന്നതുപോലെ അവനു തോന്നി. അവൻ ആ പൂഴിമണ്ണിലേക്കു ജീവിതത്തിന്റെ വിത്തുകൾ വാരിയെറിഞ്ഞു. ജീവന്റെ ആദിസ്പന്ദമേറ്റ് മണ്ണു തുടിച്ചു. ജീവിതവും മരണവും മു



ഷാമുഖം നടത്തുന്നതുപോലെ അവനു തോന്നി.

## ഒൻപത്

പ്രസാദ് സന്ധ്യ മയങ്ങിയപ്പോൾ തിരിച്ചെത്തി. വാസുദേവൻ മുറ്റത്ത് ധ്യാനനിമഗ്നനായി നില്ക്കുകയാണ്. ബെനഡിക്റ്റിനെ കാണുന്നേയില്ല. അവൻ രാത്രിയേറെച്ചെന്നാൽ തുഴഞ്ഞെത്താതിരിക്കില്ല.

ഒടുക്കം പറമ്പിലെ കിളികളെല്ലാം പറന്നുപോയി. കരിമ്പനകളിൽ മൂങ്ങകൾ ഉണർന്നു. അവർക്കു ഞെരിച്ചുകൊല്ലാൻവേണ്ടി കൂടുകളിൽ കിളികൾ ഉറങ്ങി. വീടിന്റെ ഇരുണ്ട മച്ചകങ്ങളിൽ നരിച്ചീറുകൾ ചിറകടിക്കാൻ തുടങ്ങി. പ്രസാദ് കോണിപ്പടികൾ കയറി മുകളിലേക്കു പോയി. വാസുദേവനും ബാൽക്കണിയിലെത്തി. ഒടുക്കം ഇഴഞ്ഞിഴഞ്ഞ് ബെനഡിക്റ്റും തിരിച്ചെത്തി. ധ്യാനത്തിലും വെളിപാടുകളിലും നിശ്ശബ്ദമായ സംവാദങ്ങളിലും കറങ്ങിക്കറങ്ങി അവരുടെ രാത്രി ഒടുങ്ങിക്കൊണ്ടിരുന്നു. വാദ്യഘോഷങ്ങൾ കേട്ടാണ് അവർ ഉണർന്നത്. അവരുടെ ഗേറ്റിനപ്പുറത്ത് ഒരു ശവഘോഷയാത്ര. പ്രസാദാണ് ആദ്യം ഉണർന്നത്. ബെനഡിക്റ്റ് അപ്പോഴും കൂർക്കംവലിക്കുകയായിരുന്നു. വാസുദേവൻ ഒരു മയക്കത്തിന്റെ പടവുകൾ ഇറങ്ങിവരികയായിരുന്നു. പ്രസാദ് അവന്റെ തോളത്തു തൊട്ടപ്പോഴേക്കും അവൻ ഞെട്ടിയുണർന്നു. ബെനഡിക്റ്റിനെ കുറേ ഉരുട്ടേണ്ടിവന്നു. അവൻ ചോദ്യരൂപത്തിൽ അവരുടെ മുഖത്തേക്കു നോക്കി. അവന്റെ കണ്ണുകൾ ഉണർന്ന് കുറേനേരം കഴിഞ്ഞിട്ടേ അവന്റെ കാതുകൾ ഉണർന്നുള്ളു. മൂന്നുപേരും ഗെയ്റ്റിലേക്കോടി. പതുക്കെ അവർ ആ ഘോഷയാത്രയിൽ ലയിച്ചു.

വാസുദേവൻ തന്റെ അടുത്തു നടക്കുന്ന ആളോടു പറഞ്ഞു:

"റൊമ്പ കഷ്ടമായിരിക്ക്. നാൻ ഇപ്പം താൻ അറിഞ്ഞത്..."

"റൊമ്പമാന കഷ്ടം താൻ. നമ്മ ചെട്ടിയാര് തങ്കമാന ആൾ താൻ. എന്ന ഉടമ്പ്... ഫയൽവാൻതാൻ.....

"ഉമാനാഥ ചെട്ടിയാർക്ക് നാല്പത്തിയഞ്ച് വയത് തനേ.... പിറന്നാൾ നേത്ത് വെള്ളിക്കൊളമേ താൻ...." മറ്റൊരാൾകൂടി സംഭാഷണത്തിൽ ചേർന്നു.

മരിക്കുന്നെങ്കിൽ ഇങ്ങനെ സുഖമായി മരിക്കണമെന്നും ഇന്നലെ ഉച്ചയ്ക്ക് ഊണുകഴിഞ്ഞു ചാരുകസേരയിൽ കിടന്നു മയങ്ങുമ്പോൾ ഒരു എക്കിട്ട വന്നുവെന്നും ഉടനേതന്നെ കഥകഴിഞ്ഞെന്നും അവനറിഞ്ഞു. ഉമാനാഥ ചെട്ടിയാർക്ക് നിയമപരമായി ഒരു ഭാര്യയും നാലു പെൺകുട്ടികളും ഉണ്ടെന്നും വേറെ രണ്ടു ചിന്നവീടുകൾ നിലവിലുണ്ടെന്നും വാസുദേവനറിഞ്ഞു.

ജീവിതത്തിൽ ഉമാനാഥ് നടത്തിയ എല്ലാ തേരോട്ടങ്ങളേയും വെല്ലുന്നവിധത്തിൽ ആർഭാടത്തോടെ കൊട്ടും വാദ്യവുമായി ഘോഷയാത്ര കടന്നുപോയി. വാസുദേവൻ പതുക്കെ ആൾക്കൂട്ടത്തിൽനിന്നും പുറത്തുകടന്നു. അറിയേണ്ടതൊക്കെ അവൻ അറിഞ്ഞുകഴിഞ്ഞു. പക്ഷേ, അറിവുകളിൽ എപ്പോഴും ചില അർത്ഥവ്യത്യാസങ്ങൾ കാണും. പ്രസാദിന്റെയും ബെനഡിക്റ്റിന്റെയും അറിവുകൾ കൂടിച്ചേരുമ്പോൾ അതൊക്കെ പരിഹരിക്കപ്പെട്ടേക്കാം.

45 വയസ്സു തികഞ്ഞ് ഏതാനും നാളുകൾ കഴിഞ്ഞപ്പോൾ ഉമാനാഥ ചെട്ടിയാർ തന്റെ എല്ലാ സ്ഥാവര ജംഗമസ്വത്തുക്കളും എല്ലാ കർമ്മജൈവബന്ധങ്ങളും ഉപേക്ഷിച്ചിരിക്കുന്നു. ഒരു അനാഥാലയത്തിന്റെയും ഒരു കോളേജിന്റെയും ഒരു ആശുപത്രിയുടെയും ഒരു സംഗീതസഭയുടെയും ട്രസ്റ്റിയായിരുന്നു പരേതൻ. ഒരുപാടു വ്യാപാരശൃംഖലകളുടെ ഏറ്റവും അറ്റത്തെ കണ്ണിയായിരുന്നു അദ്ദേഹം. ജീവിച്ച ലോകത്തും ഇനി ജീവിക്കേണ്ട ലോകത്തും എല്ലാ സ്ഥാനമാനങ്ങളും അദ്ദേഹം നേരത്തേതന്നെ ഉറപ്പിച്ചിരുന്നു.

ചിരിച്ചും കരഞ്ഞും കർമ്മബന്ധങ്ങളെപ്പറ്റിയും വിധിയുടെ വിളയാട്ടങ്ങളെപ്പറ്റിയും ചില പ്രസ്താവനകൾ നടത്തി അവർ ആ ആൾക്കൂട്ടത്തിന്റെഭാഗമായി. ബെനഡിക്റ്റ് ഒരുനിമിഷംകൊണ്ട് വീരപ്പന്റെ കൈയാളായി. പ്രസാദിന്റെ ഇരുണ്ട രൂപം ആൾക്കൂട്ടത്തിനിടയിലൂടെ മിന്നിമറയുന്നത് ഒന്നുരണ്ടുതവണ വാസുദേവൻ കണ്ടു. അവനറിയാം, പ്രസാദ് ഉമാനാഥിന്റെ അടുത്ത ബന്ധുക്കളെ പഠിക്കുകയാണെന്ന്. അവരുടെ ബന്ധങ്ങൾ, ഇടപാടുകൾ, ജീവിത പരിസരങ്ങൾ. പ്രസാദ് തന്റെ മനസ്സിന്റെ സ്പർശിനികൾ നീട്ടി ഉമാനാഥിന്റെ ഭൂതകാലങ്ങളെ തോണ്ടിയെടുക്കുകയാണ്.

ശ്മശാനത്തിന്റെ മണ്ണിനു കീഴിൽ ഉമാനാഥിന്റെ ഭൗതികരൂപം മറഞ്ഞു. ആൾക്കൂട്ടം പിരിഞ്ഞുപോവാൻ തുടങ്ങി. വീരപ്പനോടൊപ്പം ഏറ്റവും ഒടുക്കമാണ് വാസുവും പ്രസാദും ബെനഡിക്റ്റും പിരിഞ്ഞത്. ഗെയ്റ്റിനരികിലുള്ള കാവൽച്ചാളയിലെത്തിയപ്പോൾ ബെനഡിക്റ്റ് മുരണ്ടു.

"തൊള്ളിവിട്ടു പോവാം. നിങ്ങളിവിടെ ഇരിക്ക്. ഞാനിപ്പം വരാം." എന്നിട്ടവൻ വീരപ്പന്റെനേരേ തിരിഞ്ഞുചോദിച്ചു.

"ഗ്ളാസ്സ് ഗ്ളീസ്സൊക്കെ കിടയ്ക്കുമാ...."

"ആമാ...." ബെനഡിക്റ്റ് എങ്ങോട്ടേക്കോ ഇഴഞ്ഞു.

"ഉക്കാര്.... ഉക്കാര്...." വീരപ്പൻ കാവൽച്ചാളയിൽനിന്നൊരു മുഷിഞ്ഞുനാറിയ പായ എടുത്ത് മണലിൽ വിരിച്ചു.

"രാത്രി ഇങ്കെ തൂങ്കാൻ ഭയമില്ലവാ...." പ്രസാദ് പേടി അഭിനയിച്ചുകൊണ്ടു ചോദിച്ചു.

"പേടി കീടിയൊന്നുമില്ലെ.... നാന് ഇങ്കെ തൂങ്കമാട്ടെ. മാടത്തിലേ പോയിടും. രാത്രി ഒരുത്തനും വരമാട്ടെ...."

പ്രസാദ് ഉള്ളാലെ ചിരിച്ചു. അവൻ ഇതൊക്കെ എത്രകാലമായി അറിയുന്നതാണ്. ബെനഡിക്റ്റ് വേഗംതന്നെ തിരിച്ചെത്തി. വെട്ടുഗ്ളാസ്സുകളിൽ കത്തുന്ന ജലം നിറഞ്ഞു. ഉമാനാഥിനുവേണ്ടി ആദ്യത്തെ പാനോപചാരം അങ്ങനെ നടന്നു.

(തുടരും)





ഗിരിശൃംഗങ്ങളിലെ ധനുസ്സ്കാണാൻ ഒരു യാത്ര

# കാഞ്ചൻജുംഗയുടെ തിങ്കൾ

ആഷാമേനോൻ

ന്യൂ ജൽപായ്ഗിരിയിൽനിന്നും പുലർച്ചെ സിലിഗുരിയിലേക്കുള്ള യാത്രയിൽ, പെട്ടെന്നു മനസ്സ് മൃദുലമായിത്തീരുന്ന ഒരു നിമിഷമുണ്ട്. ഉണർന്നുവരുന്ന സിലിഗുരിപ്പട്ടണത്തിന്റെ തെരുവീഥികളിൽ തൂക്കിയിട്ടിരിക്കുന്ന ചെണ്ടുമല്ലിപോലത്തെ പുഷ്പഹാരങ്ങൾ. ഏതോ ദക്ഷിണേന്ത്യൻ ക്ഷേത്രഗ്രാമത്തെ നിനവിൽ കൊണ്ടുവരുംവിധം. സിലിഗുരി ഒരു ക്ഷേത്രഗ്രാമമല്ല. ഗ്രീഷ്മകാലാഭയങ്ങളായ ദാർജ്ജിലിങ്ങ്, കാലിംപോങ്ങ്, ഗാങ്ടോക്ക് തുടങ്ങിയ നഗരങ്ങളിലേക്കുള്ള പടിവാതിലാണ്. പുറമേ, നേപ്പാളിൽനിന്നുമുള്ള അനധികൃതമായ ചരക്കുകൾ വന്നടിയുന്ന സ്ഥലംകൂടിയാണ്. സിലിഗുരിയിൽനിന്നും കുറച്ചപ്പുറമാണ് നക്സൽബാരി. ചെമന്ന ഒരു ഇടിമുഴക്കത്തിന്റെ വസന്തത്തിൽ നൃത്തോദ്യുക്തമായ മനസ്സുകളെത്ര? ഇടിമുഴക്കം നേർത്തു നേർത്തു പോകയും വസന്തം സുനിശ്ചിതമായൊരു ശിശിരത്തിനു വഴിമാറുകയും ചെയ്തതോടെ നൃത്തവും ആവേശവും വാർന്നുപോയി. അനാമികരായ ജഡങ്ങൾ ഏതെല്ലാമോ വയലുകളിൽ. ജലചക്രത്തിന്റെ ഭാഗമായിത്തീർന്നു. കതിർക്കുലകളിൽ സ്വപ്നങ്ങൾ മരവിച്ചുപോയി. സിലിഗുരിയിൽ. ഇപ്പോഴാർക്കുംതന്നെ ആ ചരിതങ്ങൾ ഓർക്കാൻ താത്പര്യമില്ലാതായിരിക്കുന്നു. പതുക്കെപ്പതുക്കെ വിപ്ളവവും വിരസമായി ഭവിക്കയാണ്. ദുർഗ്ഗാപൂജ കഴിഞ്ഞിരിക്കേ, ഇത്രയും പുഷ്പഹാരങ്ങളെന്തിനെന്ന് ആലോചിക്കുമ്പോഴേക്കും ബസ്സ് ടെർമിനലിൽ റിക്ഷ വന്നെത്തുന്നു. പതിനഞ്ചു രൂപയ്ക്കു പകരം ഇരുപതു രൂപ നല്കിയപ്പോൾ ഒരു നൽവചനം വൃദ്ധനായ റിക്ഷക്കാരനിൽനിന്നു വന്നു.

ദാർജ്ജിലിങ്ങിലേക്കുള്ള ബസ്സുകളും ജീപ്പുകളും നിരവധിയാണ്. സീസൺ അവസാനിക്കാറായിരിക്കുന്നു. ന്യൂജൽപായ്ഗിരിയിലെ റെയിൽവേ സ്റ്റേഷനിൽ വിനോദ വികസന വകുപ്പിന്റെ ഉദ്യോഗസ്ഥൻ തലേന്നു രാത്രി. സീസൺ കുറച്ചുനാൾകൂടിയേ ഉണ്ടാവുള്ളൂവെന്നു പറഞ്ഞിരുന്നു. സിയാൽദയിൽനിന്നു ന്യൂജൽപായ്ഗിരിവരെയുള്ള തീവണ്ടിയാത്രയിൽ പലരും. ഈ സമയത്ത് ദാർജ്ജിലിങ്ങിലേക്കു പുറപ്പെടുന്നതിന്റെ അന്തമില്ലായ്മയെക്കുറിച്ചു സൂചിപ്പിച്ചിരുന്നല്ലോ. ഹിമാലയൻ ഭൂവിഭാഗങ്ങളിൽ ആദ്യമായല്ല സഞ്ചരിക്കുന്നതെന്ന്. ഞാനവരോടു വ്യക്തമാക്കിയതൊന്നുമില്ല. എട്ടു ഡിഗ്രിയോ മറ്റോ ആവും ദാർജ്ജിലിങ്ങിലെ പകൽച്ചൂട് എന്നാണവർ പറഞ്ഞത്. രാത്രിയാവുമ്പോൾ അതു പൂജ്യത്തിലെത്തുമത്രേ. അതുംകഴിഞ്ഞൊരു കളിവാക്കും. ആപ് അകേലേ ജാ രഹേ ഹേ-സിർഫ് ഘൂമ്നേ കേലിയേ- രണ്ടേ രണ്ടു ദൃശ്യങ്ങൾ മാത്രം കാണുകയെന്നതാണ് ഈ യാത്രയുടെ ഉദ്ദേശ്യമെന്നൊക്കെ വേണമെങ്കിൽ അവരോടു പറയാമായിരുന്നു അങ്ങനെ അവരുടെ കരുതലുകളെ നിരർത്ഥകമാക്കുകയും. തനിച്ചുള്ള യാത്രയ്ക്കു യോജിച്ചവയല്ല, ഈ ഗ്രീഷ്മകാലാഭയങ്ങൾ എന്ന് അബോധത്തിൽ എനിക്കും തോന്നിയിരിക്കണം. അവനവനിലൂടെയുള്ള സഞ്ചാരത്തിന് അത് എത്രമാത്രം പ്രേരകമാവുമെന്നത് സന്ദേഹാത്മകമാണ്. സിയാൽദയിൽനിന്നും ന്യൂജൽപായ്ഗിരിവരെയുള്ള ഒരു പകലിന്റെ ശീതളിമയിൽ. എന്തായാലും അതൊന്നും പ്രശ്നമായതേയില്ല. പച്ചച്ച വയലുകളും വെള്ളക്കൊക്കുകളും മറ്റൊരു ദേശത്തൂടെയാണ് യാത്രചെയ്യുന്നതെന്ന ബോധം തരിമ്പും ശേഷിപ്പിച്ചില്ല. ഭോൽപൂർപോലത്തെ ഗ്രാമങ്ങൾ-ശാന്തിനികേതനത്തിലേക്ക് ഇവിടെയാണ് ഇറങ്ങുക- സൈന്ധവിപോലത്തെ ചന്തസ്ഥലങ്ങൾ ഇവയൊക്കെയും നാഗരികതയിൽനിന്നു മനസ്സിനെ അകറ്റിക്കൊണ്ടു പോകയായിരുന്നു. അല്ലെങ്കിൽ, അതു കൽക്കത്തയുടെ പൊതുസ്വഭാവമാകാം: ഇവിടെ മുഖരാഹിത്യമില്ല. എന്തുമാത്രം ജനസാന്ദ്രതയുണ്ടെങ്കിലും, മുഖങ്ങളുടെ രൂപരേഖകൾ ഒരു ഭീമാകാരമായ വാർപ്പിൽ നഷ്ടപ്പെടുന്നില്ല.

ഒരു ഹിമാലയൻ മയിൽ തത്തിത്തത്തിപ്പോവുന്നു. മഞ്ഞിന്റെ നേർമ്മയിലൂടെ, അതിന്റെ സപ്തവർണ്ണങ്ങൾ, അവയുടെ ബീജപ്രായത്തിൽ കാണാം. അതു വിജൃംഭിക്കേണ്ട കാലം മറ്റൊരിടത്താണല്ലോ.



ദാർജ്ജിലിങ്ങിലേക്കുള്ള സ്വകാര്യ ബസ്സ് തയ്യാറാണ്. ചായത്തോട്ടങ്ങൾക്കിടയിലൂടെ വളഞ്ഞുപുളഞ്ഞു പോവുന്ന എൺപതു കിലോമീറ്റർ നല്ലൊരു ഡ്രൈവ് വാഗ്ദാനം ചെയ്യുന്നു. സിലിഗുരിയിൽനിന്നുമുള്ള കളിത്തീവണ്ടിയുടെ പാളങ്ങൾ ഇടയ്ക്കിടെ ഈ പാതയെ സന്ധിക്കുന്നതു കാണാം. സിലിഗുരിയിലെ ഗ്രാമ്യത മുറ്റിയ റെയിൽവേ സ്റ്റേഷൻ ഇപ്പോൾ മനസ്സിലുണ്ട്. വൈകുന്നേരങ്ങളിൽ. അവിടെയിരുന്നാൽ പെട്ടെന്നൊരു സ്ഥലഭ്രാന്തി അനുഭവപ്പെട്ടേക്കും. പക്ഷികളുടെ നിലയ്ക്കാത്ത ശ്രുതിമാധുര്യങ്ങൾ പലപ്പോഴും ഒരു കാടകത്തെയാണ് ഓർമ്മിപ്പിക്കുക. നാലോ അഞ്ചോ വൃക്ഷങ്ങളിലെ ഇലച്ചാർത്തുകളിൽനിന്നാണ് ഈ ശ്രുതിമാധുര്യങ്ങളത്രയും. അസ്തമയം കഴിയുന്നതോടെ, അവ നിശ്ശബ്ദമായേക്കും. സിലിഗുരിയിൽനിന്നാണ് ദാർജ്ജിലിങ്ങിലേക്കുള്ള കളിത്തീവണ്ടി പുറപ്പെടുക. പയ്യെപ്പയ്യെപ്പോവുന്ന ആ തീവണ്ടി ഇവിടങ്ങളിലെ ഭൂട്ടിയാക്കുട്ടികളുടെ അദമ്യമായൊരു കൗതുകമാണ്. ബസ്സ് കാട്ടിലേക്കു കടക്കുമ്പോഴേക്കും ഒന്നു നിന്നു. വഴിമുറിച്ച്, ഒരു ഹിമാലയൻ മയിൽ തത്തിത്തത്തിപ്പോവുന്നു. മഞ്ഞിന്റെ നേർമ്മയിലൂടെ. അതിന്റെ സപ്തവർണ്ണങ്ങൾ. അവയുടെ ബീജപ്രായത്തിൽ കാണാം. അതു വിജൃംഭിക്കേണ്ട കാലം മറ്റൊരിടത്താണല്ലോ. മുൻപൊരിക്കൽ. നാഗർഹോളിലെ വൈൽഡ് ലൈഫ് സാങ്ച്വറിയിൽവച്ചു കണ്ട ഇന്ദ്രനീലംപോലത്തെ മയിൽപ്പീലികൾ ഒരിക്കലും മനസ്സിൽനിന്നു മായുകയില്ല. മയൂരനൃത്തം അതിന്റെ ഏറ്റം നൈസർഗ്ഗികതയിൽ അനുഭവപ്പെട്ട ആ മാത്രകളിൽ അനിർവാച്യമായൊരു തരംഗം മനസ്സിലേക്കു പാഞ്ഞതോർമ്മയുണ്ട്. അതിന്റെ ചുവടുകളിൽ വലിയ താളമില്ലെന്നതു വാസ്തവമാണ്. പക്ഷേ, പീലിക്കണ്ണുകളുടെ വിജൃംഭണം ഒരു സർഗ്ഗപ്രക്രിയയുടെ പൂർണ്ണതയാണു പകർന്നുതരിക. പ്രകൃതിയുടെ സ്ഥൂലതകളിൽപ്പോലും അതിന്റെ പ്രതിസ്പന്ദം നാം കേൾക്കാവും.

കർസിയോങ്ങ് എന്ന മലമ്പ്രദേശമെത്താൻ ഒന്നിൽക്കൂടുതൽ മണിക്കൂറെടുക്കുന്നു. ദാർജ്ജിലിങ്ങിനെക്കാൾ ഈ സ്ഥലം നിങ്ങൾക്ക് ഇഷ്ടപ്പെട്ടേക്കും. സാവകാശം വെയിൽ കാഞ്ഞുകൊണ്ട് ദിവസം ആരംഭിക്കുന്ന കർസിയോങ്ങ് വാസികൾ ഏറെക്കുറെ സൗമ്യചിത്തരാണ്. തീവണ്ടിയിൽ എന്നോടൊപ്പം കൂപ്പെയിൽ ഒരു കർസിയോങ്ങ് നേപ്പാളിയുണ്ടായിരുന്നു. അയാൾ എന്നെ ഏല്പിച്ച കത്ത് തപാൽപ്പെട്ടിയിലിടാൻ, അന്വേഷിച്ചുകൊണ്ടാണ് അവിടത്തെ സ്റ്റേഷനിലെത്തിയത് ടോയ് ട്രെയിനിലെ യാത്രക്കാർ നിർബാധം ഇറങ്ങി നടക്കുകയാണ്. തീവണ്ടിയുടെ വേഗം അതിനു പ്രോത്സാഹകമാണല്ലോ. കർസിയോങ്ങ് പിന്നിട് അല്പം ചെല്ലുന്നതോടെ, ദൂരെ ഒരു ശുഭ്രത പ്രത്യക്ഷീഭവിക്കുന്നു. ദാർജ്ജിലിങ്ങിലേക്കു സ്വാഗതം ചെയ്തുകൊണ്ടുള്ള ചിത്രങ്ങളിൽ നാം പലവുരു കണ്ട് മുഗ്ധരാവാറുള്ള കാഞ്ചൻജുംഗയുടെ രജതശൃംഗം. മറ്റു ഹിമാലയൻ ഗിരിശിഖരങ്ങളിൽനിന്നു പാടേ വേറിട്ടു നിലകൊള്ളുന്ന ഈ ശുഭ്രതയായിരുന്നല്ലോ. ദാർജ്ജിലിങ്ങിലേക്കുള്ള ഒന്നാമത്തെ പ്രേരണ. ഹിമാർദ്രമായ കാഞ്ചൻജുംഗയുടെ ഈ തിങ്കൾചേതനയിൽ ഒരു ഉറവ സൃഷ്ടി

ക്കുന്നു, ഇത്രയും വിദൂരസ്ഥമായിട്ടുകൂടി. അകത്തെവിടെയോ പ്രാചീന സ്മൃതികളിൽ ആണ്ടുകിടക്കുന്ന ഒരു ഹിമശിരസ്സ് ഏതോ പ്രസാദസ്പർശത്തിൽ ഉയിർക്കൊള്ളുന്നു. ഒരു ചൂഡാമണിപോലെ. മുഴുത്തിങ്കൾപോലെ. മഞ്ഞ് ശിരസ്സിൽ വഹിച്ചു മരുവുന്ന ശിവലിംഗപർവതത്തിന്റെ അഭൗമസ്വരൂപം ഇപ്പോഴും മനസ്സിൽ സ്പന്ദിക്കുന്നുണ്ട്. അതുപോലെ. കേദാർനാഥിലെ. പ്രാലേയത്തിന്റെ ഗോപുരമെന്നു തിരിച്ചറിയാവുന്ന ഗിരിനിരകളും. എങ്കിലും. അവയെക്കാളൊക്കെ വിദൂരസ്ഥമായ കാഞ്ചൻജ്ജംഗ ഹിമവൽസാന്നിദ്ധ്യത്തെ വ്യത്യസ്തമായൊരു വടിവിൽ നിർവചിക്കുന്നതെങ്ങനെയാണ്? അടുത്ത സീറ്റിലിരുന്ന്, വാക്മാനിൽ ഏതോ റോക്ക് സംഗീതം കേട്ടു മയങ്ങുന്ന ആസ്ട്രിയക്കാരനെ എനിക്കു തട്ടി വിളിക്കാതിരിക്കാൻ കഴിഞ്ഞില്ല. Don't sleep off before this magnificence; this is the peak of Kanjanjenga.. ഒന്നു ഞെട്ടിയുണർന്ന അയാൾ എനിക്കു നന്ദിപറഞ്ഞു: വാക്മാൻ ചെവിയിൽനിന്നു വിടുർത്തി, മറ്റൊരു സംഗീതത്തിനു കാതോർത്തു. ഹിമവാന്റെ നിരകൾ അങ്ങനെ അവസാനിക്കാതെ ചക്രവാളം നിറഞ്ഞുനില്ക്കുന്നതിനിടയ്ക്ക് ഈ ഖണ്ഡം മാത്രം, മഞ്ഞിന്റെ അചലജ്യോതിസ്സിൽ വെളിപ്പെടുകയാണ്. ഇരുപത്തെണ്ണായിരം അടിയുടെ ഔന്നത്യത്തിന്റെ പൊരുൾ പ്രതിഫലിപ്പിച്ചുകൊണ്ട്. അപ്രതിരോധ്യമായ ഈ തിങ്കളിന്റെ സൗന്ദര്യം പർവ്വതാരോഹകരെ വീണ്ടും വീണ്ടും കാഞ്ചൻജ്ജംഗയിലേക്കു വലിച്ചടുപ്പിക്കുന്നു. എന്തിന് എന്ന വ്യാവഹാരികമായ ചോദ്യത്തിന് അതവിടെ ഉള്ളതിനാൽ മാത്രമെന്ന അവ്യാവഹാരികമായ ഉത്തരം നല്കിക്കൊണ്ട്, അവരതിനു തുനിയുന്നു. ജീവന്റെ ഏറ്റവും അമൂല്യമായ സൗഭാഗ്യം ആ ആരോഹണമാണെന്നു വിശ്വസിച്ചുകൊണ്ട്.

കർസിയോങ്ങിൽനിന്നു കുറേ മുന്നോട്ടു പോവുമ്പോൾ ഒരു വഴി ഇടത്തോട്ടു തിരിയുന്നു. മിറിക് തടാകത്തിലേക്കു മുപ്പതോളം കിലോമീറ്ററേ ദൂരമുള്ളൂ. പർവതനിരകൾ മാത്രം കണ്ടുകണ്ട് കണ്ണു കഴയ്ക്കുന്നവർക്ക് ഈ തടാകം അഭികാമ്യമായൊരു വ്യതിയാനമാണ്. തടാകത്തിൽ ചീറിയടിക്കുന്ന തണുപ്പു സഹിച്ചുകൊണ്ട് ഒരു തോണിയാത്രയുമാവാം: വിനോദസഞ്ചാരികളുടെ ആരവങ്ങൾക്കിടയ്ക്ക് ശീതളമായൊരു മൗനം നിങ്ങൾക്കു ദീക്ഷിക്കാൻ കഴിയുമെങ്കിൽ. ദാർജ്ജിലിങ്ങ് എത്തുന്നതോടെ, കാഞ്ചൻജ്ജംഗ കൂടുതൽ മിഴിവോടെ. ഏതൊക്കെയോ പർവതാരോഹകരുടെ വിസ്മൃതമായ വഴിച്ചാലുകളോടെ ദൃഷ്ടീഭവിക്കുന്നു. ശിശിരത്തിനു തൊട്ടുമുൻപുള്ള പ്രകാശം മുഴുവൻ അതിലേക്കു വഴിയുകയാണല്ലോ. ഗ്ളാസ്സ് ജനാലകൾ ബന്ധിച്ച ബസ്സിൽനിന്നു പുറത്തിറങ്ങുമ്പോൾ നേരിയതല്ലാത്ത തണുപ്പ് അനുഭവപ്പെട്ടു തുടങ്ങുന്നു. ഒരു സെറ്ററും മഫ്ളറുംകൊണ്ടു ചെറുക്കാവുന്ന ശൈത്യമേ ഇപ്പോഴുള്ളൂ. പകൽ കഴിഞ്ഞ് അസ്തമയമാവുമ്പോഴേക്കും. നാലുമണിയോടെ. രസനാളി പെട്ടെന്നു താഴ്ന്നുപോവുന്നു.

ഒരുകാലത്ത് ബംഗാളിന്റെ ഗ്രീഷ്മകാല തലസ്ഥാനമായിരുന്ന ദാർജ്ജിലിങ്ങ് ഇപ്പോൾ വസതികൾകൊണ്ടു തിങ്ങിപ്പോയിരിക്കുന്നു. ഒരു സഞ്ചാരിയുടെ ശാന്തി ഭഞ്ജിക്കുംവിധം എന്നുതന്നെ പറയട്ടെ. സന്ദർശകരുടെ ഇരച്ചുകയറ്റത്തിൽ ഈ സുഖവാസകേന്ദ്രം വലിയുകയും മുറുകുകയും ചെയ്യുന്നു. അതു സുഗമമാക്കാനുള്ള ഒരു സംവിധാനവും ഇവിടില്ല. പ്ളാനിംഗിന്റെ അക്ഷന്തവ്യമായ അഭാവം, ഒരു ഞൊടിയിലാണ് നമുക്കു ബോദ്ധ്യമാവുക. യൂത്ത് ഹോസ്റ്റൽ സക്കീർ ഹുസൈൻ റോഡിലാണെന്ന് അറിയാമായിരുന്നു. പക്ഷേ, മൺപുറ്റുകളിൽനിന്നു പുഴുക്കൾപോലെ ഓരോ ഗലികളിൽനിന്നും അനവരതം ആളുകൾ ബഹിർഗമിച്ചുകൊണ്ടിരിക്കേ, ആരോടു ചോദിക്കാൻ? അവിടുത്തുകാരനെന്നു തോന്നിച്ച ഒരുവനോട് ആരാഞ്ഞപ്പോൾ ഉപേക്ഷയോടെ മറുപടി പറഞ്ഞു-ആപ്കോ ഊപർ ചൽനാ പഡേഗാ-മോലോട്ടുള്ള ഒരു ഗലിയിലേക്കു ചൂണ്ടിക്കാണിച്ചുകൊണ്ട്. അതു കൃത്യമാവില്ലെന്നറിഞ്ഞും വെറുതേ ആ വഴി ഒന്നു ശ്രമിച്ചുനോക്കി. വെട്ടിപ്പൊളിച്ച പശുക്കളുടെ മാംസം പ്രദർശിപ്പിച്ച മട്ടൺ സ്റ്റാളുകൾ പെട്ടെന്നു മനംപുരട്ടൽ ഉളവാക്കി. എന്തുകൊണ്ടോ ആ വിലക്ഷണത്വം അസുഖകരമാവുകയായിരുന്നു, വൈഷ്ണവ ഭോജനത്തെക്കുറിച്ച് എന്തോ ശാഠ്യങ്ങൾ ഉള്ളതിനാലാവാം, നിശ്ചയമില്ല. ഹിമവൽസന്നിധിയിലേക്കുള്ള ഇക്കഴിഞ്ഞ യാത്രകളിലൊന്നും സന്ധിക്കാനിടവരാത്ത ഒരു ദൃശ്യബിംബമായതിനാലുമാവാം. എന്റെ കൈവശമുണ്ടായിരുന്ന യൂത്ത് ഹോസ്റ്റൽ അസോസിയേഷന്റെ പ്രസിദ്ധീകരണത്തിൽ. നാല്പതിലധികം കിടപ്പാടങ്ങളുള്ള പ്രാസാദസദൃശമായ ഒരു കെട്ടിടമാണ്. ദാർജ്ജിലിങ്ങിലെ യൂത്ത് ഹോസ്റ്റൽ. അതു പ്രസിദ്ധീകരിച്ചതിനു ശേഷമുള്ള പത്തോ പതിനഞ്ചോ വർഷങ്ങളുടെ സന്ദർശകരുടെ തിമിർപ്പു ഞാൻ കണക്കിലെടുക്കാതെ പോയി. തലേന്ന്. ഞാൻ തങ്ങിയ ന്യൂജൽപായ്ഗിരിയിലെ ഹിൽഡോൺ ഹോട്ടലിൽനിന്ന്. ടെലഫോൺവഴി, ദാർജ്ജിലിങ്ങിൽ ഒരു പാർപ്പിടം ഏർപ്പാടു ചെയ്യാമെന്നു പറഞ്ഞത്. ആത്മവിശ്വാസത്തോടെ നിരസിച്ചതായിരുന്നു. ഗലികളിൽനിന്നും ഒലിച്ചുവരുന്ന ജനവൃന്ദം എന്റെ സങ്കല്പങ്ങളിൽ ഇല്ലായിരുന്നല്ലോ. ഹാവർസാക്കിൽ കരുതിയിരുന്ന അണ്ടിപ്പരിപ്പ്, ഒരു ഗ്ളാസ്സ് ചായയ്ക്കൊപ്പം കൊറിച്ചുകൊണ്ട് ആ സന്ദർശകരുടെ ഉത്സവം ആവുംവിധം നിർലേപതയോടെ നോക്കിക്കാണാൻ യത്നിച്ചു. ഈ ഉത്സവത്തിൽ സംബന്ധിക്കാനുള്ള മൊഴി എനിക്കു നഷ്ടമായിപ്പോയല്ലോ. ആ തിരക്കിൽ, ഇനിയും കുറേനേരം വർത്തിക്കയാണെങ്കിൽ, പുലർച്ചെ തൊട്ടുള്ള യാത്രയിൽവച്ചു സജീവമായ ഉറവകൾ അടഞ്ഞുപോയേക്കും.

ദാർജ്ജിലിങ്ങിൽനിന്നു ഗാങ്ടോക്കിലേക്കുള്ള പാതയിലൂടെ കുറച്ചുദൂരം നടക്കാമെന്നു വച്ചു. ലെബോംഗ്-എട്ടു കിലോമീറ്റർ എന്നൊരു നാഴികക്കല്ലും താണ്ടിച്ചെന്നപ്പോഴാണ് ഒരു നേപ്പാളിവൃദ്ധയുടെ പീടിക കണ്ടത്. ബുദ്ധസന്ന്യാസിമാരുടെ മഠങ്ങൾ ദാർജ്ജിലിങ്ങിലുണ്ടെന്നു കേൾവിപ്പെട്ടിരുന്നു. അവർക്കറിയാമോ എന്നു വെറുതേ ആരാഞ്ഞു. ഞാൻ നടന്നതിന്റെ എതിർദിശയിലാണതെന്നു പിന്നീടാണ്, ദാർജ്ജിലിങ്ങിൽനിന്നുള്ള മടക്കയാത്രയിൽ, മനസ്സിലായത്. ടൂംഗ് മൊനാസ്റ്ററി- അതിന്റെ പശ്ചാത്തലത്തിൽ വീണ്ടും കാഞ്ചൻജ്ജംഗയുടെ ശുഭ്രശിരസ്സ്- മുൻവശത്ത്. തഥാഗതനു സമീപം രണ്ടു മാൻകിടാങ്ങളുടെ ശില്പമാണുള്ളത്. സൗമ്യത മൂർത്തീഭവിച്ച ഹരിണങ്ങളിൽ, അകത്തെ പ്രാർത്ഥനാചക്രങ്ങളിൽ ദ്രവീഭവിച്ചു കിടക്കുന്ന കാലം. തിബത്തിനെ ചൂഴ്ന്നു നില്ക്കുന്ന നിഗൂഢത ആ സന്ന്യാസിമഠത്തിനപ്പുറമാണല്ലോ. ലെബോംഗിലേക്കുള്ള ഈ വഴിയിൽ ഒരാൾത്തിരക്കുമില്ലെന്ന് പെട്ടെന്നാണു ശ്രദ്ധിച്ചത്. അല്പദൂരം കൂട്ടിനു കിട്ടിയ അമിത് എന്ന ബാലികയുമായി ദാർജ്ജിലിങ്ങിന്റെ ഏറ്റവും ജനരഹിതമായ വഴികളിലൂടെ അങ്ങനെ നടന്നുനീങ്ങുമ്പോൾ, പതുക്കെപ്പതുക്കെ മനസ്സ് ഒരു തരംഗത്തിൽ ആഴുകയാണ്. മൂവായിരത്തോളം കിലോമീറ്റർ അകലെനിന്ന്. തനിച്ച് ഇവിടെയെത്തിയത് കാഞ്ചൻജ്ജംഗയുടെ ഹിമകോമളമായ ശിരസ്സു കാണാൻവേണ്ടി മാത്രമാണല്ലോ. പിന്നെ, ടൈഗർ ഹിൽസിൽനിന്നും പുലർച്ചെയ്ക്കു തൊട്ടുമുൻപ് ഉദയത്തിന്റെ കാന്തിമയമായ പ്രതീതിയെന്തെന്ന് ഉൾക്കൊള്ളാനും, അതേ ഉദയത്തിന്റെ പ്രതീതിയെന്നാണ് ഇതിനെ വിശേഷിപ്പിക്കുവാൻ തോന്നുന്നത്. ഫാൾസ് ഡാൺ എന്ന ആംഗ്ളേയപദത്തിൽ ഒരു കളവ് ഉൾച്ചേർന്നിട്ടുണ്ട്. ഒരു ശൃംഗത്തിൽനിന്നു മറുശൃംഗത്തിലേക്കു വ്യാപിക്കുന്ന പ്രകാശശൃംഖലയാണ് പക്ഷികൾ പ്രഭാതാഞ്ജലിക്കൊരുങ്ങുമെന്നും, പെട്ടെന്ന്. അതു തിരോഭവിക്കുന്നതിനാൽ, അവ മൂകരായിപ്പോവുമെന്നുമാണു ശ്രുതി. വളരെ വർഷങ്ങൾക്കു മുൻപ്, സർവജ്ഞപീഠത്തിൽ. ഈ ഉദയപ്രതീതിയും കാത്ത് ഒരു രാത്രി മുഴുവൻ രാമാനന്ദനോടൊപ്പം ചെലവഴിച്ചത് മറക്കുകയില്ല. ഒക്ടോബറിലെ മേഘങ്ങളിൽ ജലകണികകൾ ഏറെ ഉണ്ടായിരുന്നിരിക്കണം; അന്നു പുലർച്ചെയിൽ, സൂര്യോദയം ദൃശ്യമായതേയില്ല. എന്നെക്കാൾ വിഷാദവാനായത് രാമാനന്ദനാണ്. കിഴക്കൻ ചക്രവാളത്തിൽ പെട്ടെന്നു പടരുന്ന വെളിച്ചത്തിന് വജ്ജത്തിന്റെ സ്ഫുരണമാണുണ്ടാവുക; ഉടനേതന്നെ അത് ഇരുട്ടിലേക്കു മറഞ്ഞുപോകയും ചെയ്യുമല്ലോ.

അനശ്വരതയുടെ പ്രകാശമായി അതിനെ എങ്ങനെയാണു സ്വീകരിക്കുകയെന്നു മനസ്സിലാവുന്നില്ല-Diamond ring of eternity. ഒരു ക്ഷണം, കൊടുമുടികളിൽ ദൃശ്യമാവുന്ന പ്രഭാധനുസ്സ് അങ്ങനെയൊരു ഇന്ദ്രിയാതീതമായ അനുഭവം പ്രദാനം ചെയ്യുന്നുണ്ടാവുമോ? മനുഷ്യമനസ്സിന്റെ പ്രകാശാഭിഗതി ഇവിടെ നിർണ്ണായകമാണ്. വെളിച്ചത്തിനല്ലാതെ, ഇരുട്ടിനു കാർമുകങ്ങളില്ലല്ലോ. അതിന്റെ ക്ഷണികത്വം ഇവിടെ പ്രശ്നമാവുന്നേയില്ല. ഓരോ പ്രതിഭാസവും അതിന്റെ ക്ഷണികഭാസ്സിലൂടെയാണ് ജീവനാളുന്നതെന്ന പരമാർത്ഥം ധരിച്ചുകഴിഞ്ഞ ഒരു ചേതനയ്ക്ക് അത്തരം നിഷേധങ്ങൾ കാമ്യമല്ലല്ലോ. നാളം അഗ്നിവൃത്തമായി ഗോചരീഭവിക്കുന്നതു ചലനം നിമിത്തമാണ്, അലാതവലയസങ്കല്പത്തിൽ. ആ ചലനം യഥാർത്ഥമാണുതാനും. ജന്മാന്തരങ്ങളുടെ ഗതിയിലും ഇത്തരമൊരു ചലനത്തിനു പരമാർത്ഥികതയുണ്ട്. അതു നിലയ്ക്കുമ്പോൾ തുടർച്ച നില്ക്കുന്നു: ഒരു മാത്രയിൽ. അതെത്ര പ്രകാശഭരിതമായിക്കൊള്ളട്ടെ. തടഞ്ഞുനില്ക്കേണ്ടതല്ല ജീവിതം. നിർവാണപദത്തിൽ എത്തുന്നതുവരെയും. അവിടെത്തിച്ചേർന്ന മനുഷ്യരെക്കുറിച്ചല്ലല്ലോ, നാം ആഖ്യാനത്തിനു മുതിർന്നത്. അവിടെത്തിച്ചേരാൻ ആഗ്രഹമുള്ള മനുഷ്യരെക്കുറിച്ചുകൂടിയല്ല! അപ്പോൾ, ഈ ഗിരിശൃംഗങ്ങളിലെ ധനുസ്സ്, അനശ്വരതയുടെ വാക്കായി ബോദ്ധ്യപ്പെടാത്തത് മറ്റൊരു കാരണംകൊണ്ടാണ്. വീണ്ടും അത് ഇരുട്ടിലേക്കു വഴുതുക നിമിത്തം. പ്രഭാതത്തിന്റെ പ്രത്യക്ഷമെന്ന നിലയ്ക്ക് അതു കണ്ണുകളിൽ ദീപ്തിയായി നിറയുന്നുണ്ടാവണം. പക്ഷേ, അതു മാറുമ്പോൾ, ഒരു അയഥാർത്ഥതയെക്കുറിച്ചാണു ചിന്തിച്ചുപോവുക. **ഇവയത്രയും വെറും ചിന്തകളാണുതാനും. അമിത്, മറ്റേതോ വഴിക്കു പിരിഞ്ഞുപോയിരിക്കുന്നു. രണ്ടു ഫോട്ടോഗ്രാഫുകൾക്കു മുഖം** തന്ന അവളോടു ഞാൻ നന്ദി പറഞ്ഞില്ല.

> **ഓ**രോ പ്രതിഭാസവും അതിന്റെ ക്ഷണികഭാസ്സിലൂടെയാണ് ജീവനാളുന്നതെന്ന പരമാർത്ഥം ധരിച്ചുകഴിഞ്ഞ ഒരു ചേതനയ്ക്ക് അത്തരം നിഷേധങ്ങൾ കാമ്യമല്ലല്ലോ. നാളം അഗ്നിവൃത്തമായി ഗോചരീഭവിക്കുന്നതു ചലനം നിമിത്തമാണ്, അലാതവലയസങ്കല്പത്തിൽ. ആ ചലനം യഥാർത്ഥമാണുതാനും

എനിക്കു ടൈഗർ ഹിൽസിൽ പോവാനൊത്തില്ല, ഏതായാലും. കഴിഞ്ഞ രണ്ടുമൂന്നു ദിവസങ്ങളിൽ, പുലർച്ചെ ശൈത്യം അതികഠിനമായിരിക്കുന്നു. ജീപ്പുകൾ പോവുമെങ്കിൽത്തന്നെ ആളുകളില്ല. ദാർജ്ജിലിങ്ങിൽ ദിവസം തുടങ്ങുന്നത് എട്ടുമണിക്കാണ്. ശിശിരത്തിന്റെ പല്ലുകൾക്കു മൂർച്ച കൂടിക്കൂടി വരികയാണ്. ഓരോ മണിക്കൂറുമെന്നോണം. തിന്നും കുടിച്ചും ഉല്ലസിച്ചും കഴിയുന്ന സന്ദർശകർക്കിടയിൽ, പെട്ടെന്നു നഷ്ടപ്പെട്ടുപോവുകയാണ്. ഇങ്ങോട്ടു പുറപ്പെടുമ്പോൾ രണ്ടു പ്രേരണകളെക്കുറിച്ചു സൂചിപ്പിച്ചല്ലോ. കാഞ്ചൻജ്ജംഗയുടെ ഹിമസന്നിഭമായ ശിരസ്സ്: അതിലൂടെ ഒരു ഞൊടി പ്രസരിച്ചുപോവുന്ന വജ്ജവലയം. ഹിതകാരിയല്ലാത്ത കാലാവസ്ഥയിൽ ഒന്നെങ്കിലും സാദ്ധ്യമായല്ലോ. ശിശിരത്തിന്റെ ചെറിയൊരു സ്വഭാവം ആകാശത്തു പ്രത്യക്ഷപ്പെട്ടാൽ മതി, ഈ രജതാചലം മുഴുവൻ അദൃശ്യമായിത്തീരും. അനുകൂലമായ കാലാവസ്ഥയിൽത്തന്നെ. ദാർജ്ജിലിങ്ങിൽ വന്നു താമസിക്കുന്നവർക്ക് ടൈഗർ ഹിൽസിലെ ശോഭാവലയം കാണാൻ കഴിയാതെ വരുന്നത് ഒരു ആശ്ചര്യമല്ലെന്നു പിന്നീടു കണ്ടുമുട്ടിയ ചില യാത്രക്കാർ എന്നോടു പറഞ്ഞല്ലോ. മടക്കയാത്രയിൽ.

എന്തുകൊണ്ടോ. ഇച്ഛാഭംഗങ്ങൾ ഇത്തരം യാത്രകളിൽ ഉളവാകാതിരിക്കാൻ ഞാൻ അനുശീലിച്ചുകഴിഞ്ഞിരിക്കുന്നു. ഓരോ മാത്രയും ഓരോ ഘടനയാണ്. ചിലപ്പോൾ വേദനയുടെ. ചിലപ്പോൾ ഉദ്വേഗത്തിന്റെ. ചിലപ്പോഴാവട്ടെ. ഹിമാകാരമായ വിസ്മയത്തിന്റെയും. എന്നോടൊപ്പം തീവണ്ടിയിൽ. ആപൽക്കരമായൊരു ശസ്ത്രക്രിയ കഴിഞ്ഞ് നാട്ടിലേക്കു മടങ്ങുന്ന യുവാവ്. ഒരുനിമിഷം വേദനിച്ചു ഞരങ്ങുന്നത്. കാഞ്ചൻജ്ജംഗയുടെ ശിരസ്സു കാണുന്നതിനു സമാന്തരമായ പാഠമാണ്. മുഹമ്മദ് യൂനസിന്റെ ഇടതു കാൽമുട്ടിൽ അർബുദവളർച്ചയാണ്. കഴിഞ്ഞ മൂന്നുവർഷത്തിനിടയ്ക്ക്, അഞ്ചാമത്തെ തവണയാണ്. ഈ ഇരുപത്തിനാലു വയസ്സുകാരനായ നിയമവിദ്യാർത്ഥി വെല്ലൂരിൽ വരുന്നത്. ഇപ്പോൾ റഷ്യൻ രീതിയിലുള്ള ഒരു ശസ്ത്രക്രിയാവിധിയാണ് അവലംബിച്ചിരിക്കുന്നത്. ഇനിയൊരിക്കൽ. കൽക്കത്തയിൽനിന്നു വെല്ലൂരിലേക്ക് ഇത്തരമൊരു യാത്ര വേണ്ടിവരില്ലെന്ന് ആ യുവാവും അമ്മയും പ്രാർത്ഥിക്കുന്നു. നിരപായമായ വ**ളർച്ചയായിട്ടുകൂടി. കാൽമുട്ടിന്റെ ചലനങ്ങൾ എന്നേക്കുമായി നിഷ്പന്ദമായിത്തീർന്നിരിക്കുന്നു.** എനിക്കു ജീവിക്കണമെങ്കിൽ. മുഹമ്മദ് യൂനസ്, തീവണ്ടിയിൽ ഓടിമറയുന്ന ദൃശ്യങ്ങൾ നോക്കിക്കൊണ്ടിരിക്കേ പറഞ്ഞു- ജീവിതത്തോടുള്ള കാഴ്ചപ്പാട് ആകെ മാറേണ്ടിയിരിക്കുന്നു. സാധിക്കാതെ പോവുന്ന കാര്യങ്ങളെക്കുറിച്ച് അല്പംപോലും എനിക്കു ദുഃഖിക്കാൻ വയ്യ. ഐ ക്യാൻ നെവർ അഫോർഡ് ടു തിങ്ക് ഇൻ എ നെഗറ്റീവ് ഡയറക്ഷൻ-വാട്ടീസ് പോസിബിൾ ഇൻ സച്ച് ആൻ ഇൻവാലിഡ് ലൈഫ്- ദാറ്റ് എലോൺ ടേൺഡ് ഔട്ട് ടു ബി മൈ പ്രൈം കൺസേൺ. സ്റ്റേറ്റ് ടീമിൽ ക്രിക്കറ്റ് കളിച്ചിരുന്ന മുഹമ്മദ് യൂനസ് അവസാനിച്ചുപോയെന്നു മെല്ലമെല്ലെ ഞാൻ ബോദ്ധ്യപ്പെടുകയായിരുന്നു. ഇപ്പോൾ. ക്രച്ചസ് ഇല്ലാതെ. വിധവയായ എന്റെ അമ്മയെ കഴിവതും ആശ്രയിക്കാതെ. ജീവിച്ചുപോവുന്നതെങ്ങനെയെന്നേ ഞാൻ ആലോചിക്കാറുള്ളൂ.

ജീവന്റെ സ്വയം ഊർജ്ജ്വസ്വലമാവാനുള്ള കഴിവിനെക്കുറിച്ച് (Self-organising principle) ഞാൻ എന്നാണു വായിച്ചത്? സാകല്യ ചികിത്സാക്രമത്തിന്റെ ആധാരം അതാണല്ലോ. മുഹമ്മദ് യൂനസിന്റെ വശ്യമായ മുഖവും ശബ്ദവും ഏറെക്കുറെ പ്രതിഫലിപ്പിച്ചതു മറ്റൊന്നല്ല. ദാർജ്ജിലിങ്ങിലേക്കുള്ള എന്റെ യാത്രയെ. അതിന്റെ സാന്ത്വനാത്മകതയിൽ മനസ്സിലാക്കിയത് ഈ യുവാവാണെന്ന് അടിവരയിടുകയാണ്. ഗ്രാജ്വേഷൻ കഴിഞ്ഞിരിക്കുമ്പോൾ, ആ സുഖവാസസ്ഥലത്ത് ഒരിക്കൽ ചെന്നത് അയാളോർമ്മിച്ചു. നഷ്ടബോധമേതുമില്ലാതെ. നിറുത്താതെ സംസാരിച്ചുകൊണ്ടിരുന്ന ആ യുവാവിന്റെ പ്രസരിപ്പിനു ഞാൻ വിധേയനാകയായിരുന്നല്ലോ. കഴിഞ്ഞ രണ്ടുമാസമായി ആരോടെങ്കിലും. സഹതാപത്തിന് ഇരയാവാതെ, സംസാരിച്ചിട്ട്. ഒന്നും മിണ്ടാതെ. അതൊക്കെയും കേട്ടിരുന്ന എന്നോട്. ഒരു സൂചനയും ഇല്ലാതെയാണ് യൂനസ് ചോദിച്ചത്- ആർ യൂ എ റൈറ്റർ, ബൈ എനി ചാൻസ്?

ഇവിടെ പ്രതീതികളേതുമില്ല-ജീവിതമൊട്ടാകെ ഒരു പ്രതീതിയായി നിങ്ങൾ കരുതുകയില്ലെങ്കിൽ. എവിടുന്നൊക്കെയോ സംയോജിപ്പിച്ച കോശങ്ങളുടെ ആകെത്തുകയായ യാഥാർത്ഥ്യം മാത്രം. ഹൗറാ സ്റ്റേഷനിൽ രാത്രി എട്ടുമണിക്കു സംസാരിച്ചു പിരിഞ്ഞ്. വീൽചെയറിൽ നിർവിഷാദം മുന്നോട്ടു ചരിക്കുന്ന യൂനസ് ജീവിതത്തിനു നല്കിയ തുറസ്സ് സ്ഥിസ്സാരമല്ല. ഇപ്പോൾ. ലെബോംഗിലേക്കുള്ള വഴിയിലെവിടെയോ. ദുർഗ്ഗമങ്ങളായ ഈ ശൃംഗങ്ങളുടെ ഹിമാകാരവും ശ്രദ്ധിച്ചു നിൽക്കെ. ഒരു സമീപനത്തിന്റെ സത്തായി അതു മനസ്സിൽ ഊറുകയാണ്. അത്തരം സമീപനത്തിൽ എപ്പോഴും വിശ്വങ്ങൾ മാത്രമേയുള്ളൂ. ജീവന്റെ തുടിപ്പിനോടുള്ള സമാദരവും.

വൂളൻ ഷാൾ നിവർത്തിക്കൊണ്ട് ഞാൻ തിരികെ നടന്നു. മിറിക് തടാകത്തിലേക്കുള്ള ബസ്സ് പന്ത്രണ്ടരയ്ക്കാണെന്നു പറഞ്ഞിരുന്നു.

## ഒരു കാലഘട്ടത്തിന്റെ ചാരുത നിറഞ്ഞ അദ്ധ്യായം

# നോർഫോക്കിലെ വാഴ്ത്തപ്പെട്ടവൾ

കള്ളിക്കാട് രാമചന്ദ്രൻ

ജാരനുവേണ്ടി ചെറ്റ പൊക്കിക്കൊടുത്തുവെന്ന ഒരു രാജകുമാരിയുടെ കുമ്പസാരമൊഴി കേട്ടപാടെ ഇംഗ്ലീഷ് ഭാഷയിലെ 'ലേഡി' എന്ന വാക്കിന്റെ പ്രൗഢി ഭൂമി പിളർന്ന് അന്തർദ്ധാനം ചെയ്തുവോ എന്നു സംശയം കൊള്ളവേ ലേഡി ലാവിനിയയുടെ സ്മരണ കുതിരയോടിച്ചുവരുന്നത് ചരിത്രം നിശ്ചയിച്ച ഒരു ഓർമ്മപ്പെടുത്തലാവാം. അന്യംനിന്നുപോയ കുലമഹിമയെക്കുറിച്ചുള്ള ഓർമ്മപ്പെടുത്തൽ. 'പെൺകിടാങ്ങൾ അവരുടെ അന്തസ്സ് സ്വയം കാത്തുസൂക്ഷിക്കേണ്ടതുണ്ട് എന്ന മൊഴികൾ ജെയിൻ ഓസ്റ്റിന്റെ കഥാപാത്രത്തിന്റെ നാവിൽനിന്നു പണ്ടെങ്ങോ ചോർന്നുവീണതാണോ എന്നു സംശയിച്ചുപോകുംവിധം പുരാതനമായിരിക്കുന്നു. മുപ്പതുകളിൽ ലാവിനിയ ഒരു 'യങ് ലേഡി'യായി പൂക്കളോടും പുൽമേടുകളോടും സല്ലപിച്ചുകഴിയവേയാണ് മേല്പറഞ്ഞ മൊഴികളുടെ അവതാരകയായത്. അരമനകളും പ്രഭുമന്ദിരങ്ങളുടെ അങ്കണങ്ങളും ടാബ്ലോയിഡ് ന്യൂസ് പേപ്പറുകൾക്കായി കഥകൾ സംഭരിച്ചു നൽകുന്ന ഉത്സവ വേളയിലാണ് ലേഡി ലാവിനിയ നാടുനീങ്ങിയത്. ലാവിനിയ മേരി ഫിറ്റ്സാലൻ ഹോവാർഡ്, നോർഫോക്കിലെ പ്രഭി ഡിസംബർ പത്തിന് തന്റെ എഴുപത്തിയൊമ്പതാം വയസ്സിൽ മൃത്യുവിനോടൊപ്പം യാത്രയാകവേ തിരുശേഷിപ്പായി ബ്രിട്ടീഷുകാർക്കു ലഭിക്കുന്നത് വാഴ്ത്തപ്പെടേണ്ട കഥകൾ മാത്രമാണ്.

ലാവിനിയയുടെ യൗവനസൗന്ദര്യത്തിൽ ചാർത്താൻ ഒരു കഥയുണ്ട്. ഏതോ വിരുന്നുസൽക്കാര വേളയിൽ നോർഫോക്കിലെ ഡ്യൂക്കിനെ ദർശിച്ച മാത്രയിൽ അടുത്തുനിന്നിരുന്ന തോഴിയോടു മൊഴിഞ്ഞുവത്രേ. എനിക്കു വേൾക്കാൻ തികച്ചും അനുരൂപനായ പുരുഷൻ. ഇക്കാലത്തായിരുന്നുവെങ്കിൽ ഈ ഒരു കഥമാത്രം മതിയാകും അപവാദത്തിന്റെ നീലരക്തം നിറയ്ക്കാൻ. പുരുഷന്മാരെ വേട്ടയാടിപ്പിടിക്കുന്ന പ്രഭുകന്യകകളും രാജകന്യകകളും മുപ്പതുകളിലെ നാട്ടുനടപ്പിന്റെ ഭാഗമായിരുന്നില്ലല്ലോ. കുടുംബങ്ങൾ പരസ്പരം ആലോചിച്ചുറച്ച ശേഷം തന്നെയാണ് ലാവിനിയയുടെ വേളി നടന്നത്.


ലേഡി ലാവിനിയ



പതിമൂന്നാം നൂറ്റാണ്ടിന്റെ ഒടുവിൽ സ്ഥാപിക്കപ്പെട്ടതാണ് നോർഫോക്കിലെ ഡ്യൂക്ക്ഡം. അതിലെ പതിനാറാം തലമുറക്കാരന്റെ അന്തഃപുരത്തിലാണ് ലാവിനിയ നമ്രമുഖിയായ നവവധുവായി പ്രവേശിച്ചത്. നോർഫോക്കിലെ ഡ്യൂക്കുമാർ കത്തോലിക്കാ മതവിശ്വാസികളായിരുന്നു. അക്കാരണത്താൽ ഇംഗ്ളണ്ടിലെ രാജനീതി പലപ്പോഴും അവരോടു ക്രൂരമായി പെരുമാറിയിട്ടുണ്ട്. ഹെൻട്രി എട്ടാമൻ പോപ്പിന്റെ ശാസന നിരസിച്ചതോടെ തുടങ്ങിയതാണ് ആ പീഡനകാലം. കത്തോലിക്കരുടെ മേൽ ഒറ്റുകൊടുപ്പുകാരായ വിദേശികൾ എന്ന ദുഷ്പേര് പതിപ്പിച്ചു. നോർഫോക്കിലെ രണ്ടു ഡ്യൂക്കുമാർ ശിരച്ഛേദനം ചെയ്യപ്പെട്ടു. എന്നിട്ടും ഡ്യൂക്ക്ഡം നിലനിന്നു. കാലം കഴിയുന്തോറും നോർഫോക്കിലെ ഡ്യൂക്കുമാരോടുള്ള ശത്രുതയുടെ തീവ്രത കുറഞ്ഞുകൊണ്ടിരുന്നു. ഇപ്പോൾ ഡ്യൂക്ക് രണ്ടു പദവികൾ അലങ്കരിക്കുന്നുണ്ട്. ഏൾ മാർഷലും. ചീഫ് ബട്ട്ലർ ഒഫ് ഇംഗ്ളണ്ടുമാണ് ആ പദവികൾ. ബ്രിട്ടീഷ് സിംഹാസനത്തിൽ പുതിയ അവകാശി അവരോധിതനാകുമ്പോൾ വേണ്ടുന്ന ഒരുക്കങ്ങൾ നടത്തേണ്ടത് ചീഫ് ബട്ട്ലർ ഓഫ് ഇംഗ്ളണ്ടാണ്.

നോർഫോക്കിലെ ഡ്യൂക്കിനു മുമ്പിൽ ശിരസ്സു നമിച്ചു നിൽക്കേണ്ട സാമൂഹ്യസ്ഥാനം മാത്രമുള്ള ഒരു ബാരൺ മാത്രമായിരുന്നു ലാവിനിയയുടെ പിതാവ്. പക്ഷേ കുടുംബം അതീവ സമ്പന്നമായിരുന്നു. ബ്രിട്ടനിലെ വ്യവസായ വിപ്ളവത്തിന്റെ പതാകവാഹകരിൽ ഈ കുടുംബത്തിലെ പഴയ കാരണവന്മാർക്കു സ്ഥാനമുള്ളത് ആഢ്യത്വം വർദ്ധിപ്പിക്കുന്നു. നെയ്ത്തിനെ വീടുകളിൽ നിന്ന് വ്യവസായശാലയിലേക്കു മാറ്റിയ സ്പിന്നിങ് മെഷീൻ കണ്ടുപിടിച്ച റിച്ചാർഡ് ആർക്ക്റൈറ്റിന്റെ പാർട്ണറായിരുന്നു ലാവിനിയയുടെ ഒരു മുത്തച്ഛൻ.

ഇരുപത്തിയൊന്നാം വയസ്സിൽ നോർഫോക്ക് ഡ്യൂക്കുമാരുടെ പരമ്പരാഗത വാസസ്ഥലമായ ഇരുണ്ട ദുർഗ്ഗത്തിൽ ഡച്ചസ് ആയി പ്രവേശിച്ച സുന്ദരി സാധാരണ ഗതിയിൽ ഡ്യൂക്കിനോടൊപ്പം പൊതുസദസ്സുകളിൽ പ്രത്യക്ഷപ്പെടേണ്ട ഒരു അലങ്കാര വസ്തുവായി മാറേണ്ടതാണ്. ഭയാനകമായ ഏകാന്തതയും അസ്ഥിയെ മരവിപ്പിക്കുന്ന തണുപ്പും സ്ഥിരതാമസമാക്കിയിരുന്ന ദുർഗ്ഗത്തിൽ കാലം ബന്ദിയാണെന്ന് ലാവിനിയയ്ക്ക് തോന്നിയിട്ടുണ്ടാവണം. സർഗ്ഗധനമുണ്ടായിരുന്നുവെങ്കിൽ എഴുതുകയോ ചിത്രം വരയ്ക്കുകയോ ചെയ്യാമായിരുന്നു. ദുർഗ്ഗത്തിലെ കിളിവാതിലുകൾ നൽകുന്ന പുറംകാഴ്ചകൾ വശ്യമനോഹരമായിരുന്നു. പക്ഷേ എത്ര സമയം അതു നോക്കിയിരിക്കും. ഇരുന്നു വേരോടിപ്പോകില്ലേ? ദുർഗ്ഗത്തിനോടുള്ള ശബ്ദ്രു വളരാൻ തുടങ്ങി. പുറത്തു കടക്കുകതന്നെ. എല്ലാതരം ആധുനിക സൗകര്യങ്ങളുമുള്ള ഒരു ബംഗ്ളാവു പണിത് തന്റെ നാലു പെൺമക്കളേയും കൂട്ടി ലാവിനിയ താമസം അവിടേക്കു മാറ്റി. ഡ്യൂക്കാകട്ടെ തന്റെ പകലുകളെ ദുർഗ്ഗത്തിനുള്ളിൽനിന്ന് പിൻവലിച്ചില്ല. അത്ര ആഴത്തിലുള്ളതായിരുന്നു ദുർഗ്ഗത്തോടുള്ള മമത. രാത്രി അത്താഴത്തിനുമാത്രം ഭാര്യയോടും മക്കളോടുമൊപ്പം ചേരും. അധികം മിണ്ടാട്ടമില്ലാത്തവനായിരുന്നു ഡ്യൂക്ക്. വല്ലപ്പോഴുമൊന്നു മിണ്ടിയാൽ അതു ക്രിക്കറ്റിനെക്കുറിച്ചുള്ളതായിരിക്കും. ഡ്യൂക്കിന്റെ മൗനത്തിന്റെ ദുരൂഹതയ്ക്കപ്പുറം ഒരു മകൻ ഇല്ലാത്തതിന്റെ വേദനയും നിരാശയുമായിരുന്നുവത്രേ ഉണ്ടായിരുന്നത്. ഡ്യൂക്ക് 1975-ൽ മരിച്ചപ്പോൾ ഡ്യൂക്ക്ഡം കുടുംബത്തിലെ മറ്റൊരു ശാഖയ്ക്ക് കൈമാറേണ്ടിവന്നത് ലാവിനിയയ്ക്ക് ഒരു പുരുഷപ്രജയെ നൽകാൻ കഴിയാത്തതുകൊണ്ടായിരുന്നുവല്ലോ.

ഡ്യൂക്കിനെപ്പോലെ ആയിരുന്നില്ല ഡച്ചസ്. ഹൃദയംതുറന്നുള്ള സംസാരം സകലരേയും പ്രീതിപ്പെടുത്തുമായിരുന്നു. നല്ലൊരു ക്രിസ്ത്യാനിയായി ജീവിക്കുക എന്നാൽ മറ്റുള്ളവർക്ക് കാരുണ്യം നൽകുക എന്നതാണെന്ന് തന്റെ ജീവിതം കൊണ്ട് ലാവിനിയ തെളിയിച്ചു. സസക്സിൽ മാത്രം നൂറ്റിയമ്പതു ജീവകാരുണ്യ സംഘടനകൾക്ക് അവർ നായകത്വം നൽകി. പുതിയ പുതിയ സേവന കർമ്മങ്ങളിൽ പങ്കെടുക്കാൻ വല്ലാത്ത ആവേശമായിരുന്നു. സാധാരണ ജനങ്ങൾക്കിടയിലെത്തുമ്പോൾ ഈ ഡ്യൂക്ക് പ്രഭി അമ്മയും സഹോദരിയുമൊക്കെയായി മാറുമായിരുന്നു.

കുതിരകൾ ലാവിനിയയുടെ ലഹരിയായിരുന്നു. ദുർഗ്ഗത്തിലെ ലായത്തിലെ പന്തയക്കുതിരകളുടെ വിജയകഥകൾക്ക് ഇംഗ്ളണ്ടിലെങ്ങും ഖ്യാതിയുണ്ടായിരുന്നു. ലാവിനിയ കുതിരയോടിച്ചുപോകുന്നത് കൃഷീവലന്മാരുടെ പ്രിയപ്പെട്ട കാഴ്ചയായിരുന്നു. തോളിൽ വേട്ടക്കാരുടെ സഞ്ചിയും തൂക്കി വേലിപ്പടർപ്പുകളും കിടങ്ങുകളും ചാടിക്കടന്നുപോകുന്ന ആ അശ്വാരൂഢം ഡബ്ളിയു.എച്ച്.ഓഡന്റെ കവിതപോലെ ഹൃദയാഹ്ളാദകമായ കാഴ്ചയായിരുന്നു. അമച്വർ കുതിരയോട്ട മത്സരങ്ങളിൽ പങ്കെടുക്കുമ്പോൾ ലാവിനിയ മിക്കിമൗസിന്റെ പടമുള്ള കറുത്ത ജേഴ്സി ധരിക്കുമായിരുന്നു. ഡിസ്നി ഓർഗനൈസേഷനിലെ ഏതോ കഠിനഹൃദയൻ ലാവിനിയയുടെ മിക്കിമൗസ് പ്രേമത്തിന് വിലക്കു കല്പിച്ചുകളഞ്ഞു. കോപ്പിറൈറ്റ് നിയമത്തിനു മുമ്പിൽ വണങ്ങി വേദനയോടെ മിക്കിമൗസിനെ അവർ ഉപേക്ഷിച്ചു. ആ സംഭവമറിഞ്ഞപ്പോൾ അവർക്ക് ആരാധകരുടെ എണ്ണം കൂടുകയായിരുന്നു.

നോർഫോക്കിലെ ഡച്ചസ്സിന്റെ പകർത്തിയെഴുതപ്പെടേണ്ട ജീവിതരീതിക്ക് ഏറ്റവും വലിയ ആരാധികയെത്തന്നെ ലഭിച്ചു. എലിസബത്ത് രാജ്ഞി. ഹൃദയവിശുദ്ധിക്കും കാരുണ്യത്തിനുമുള്ള രാജകീയ സമ്മാനംപോലെ പല പദവികളും നോർഫോക്കിലെ വാഴ്ത്തപ്പെട്ടവൾക്കു നൽകി. ഓർഡർ ഒഫ് ഗാർട്ടർ ലാവിനിയയ്ക്ക് നൽകുമ്പോൾ അതു ലഭിക്കുന്ന രാജകുടുംബത്തിലെ അംഗമല്ലാത്ത ആദ്യത്തെ വനിതയായിരുന്നു നോർഫോക്കിലെ ഡച്ചസ്. 1488 മുതൽ നൽകപ്പെടാൻ തുടങ്ങിയ പദവി അഞ്ചു നൂറ്റാണ്ടിനുശേഷം കൊട്ടാരം വിട്ടിറങ്ങി നോർഫോക്കിലെ നല്ലവളായ ഡ്യൂക്ക് പ്രഭിയിൽ ചെന്നുചേരുമ്പോൾ അതിന് മൂല്യവർദ്ധനവ് സംഭവിക്കുകയായിരുന്നു.

രാജ്ഞി ലാവിനിയയെ വെസ്റ്റ് സസക്സിലെ തന്റെ പ്രതിനിധിയായി നിയമിച്ചപ്പോൾ അതും പതിവുവിട്ടുള്ളതായിരുന്നു. ഇത്രയുംകാലം പുരുഷന്മാർക്കു മാത്രമുള്ളതായിരുന്നു ആ സ്ഥാനം. 'കമാൻഡർ ഓഫ് ദി ഓർഡർ ഓഫ് ദി ബ്രിട്ടീഷ് എമ്പയർ' പ്രഖ്യാപനം ലാവിനിയയ്ക്കു ലഭിച്ച രാജകീയ മുദ്രയായിരുന്നു.





## അധികാരം ആർക്കുവേണ്ടി ഉപയോഗിക്കുന്നു എന്നതാണ് പ്രധാന പ്രശ്നം

# ബദൽശക്തി കമ്മ്യൂണിസ്റ്റ് പ്രസ്ഥാനം

ഡോ. കെ.കെ.എൻ. കുറുപ്പ്

1. ഇന്ത്യയിൽ വിശേഷിച്ച് കേരളത്തിൽ ഇടതുപക്ഷ പുരോഗമനശക്തികൾ വിശ്വാസത്തകർച്ച നേരിടുകയാണ്. സോഷ്യലിസത്തിൽനിന്നും അകലുകയും, മാർക്കറ്റ് ഇക്കോണമിയെ ഭരണകൂടം പുണരുകയും ചെയ്തുകൊണ്ടിരിക്കുന്ന ഇന്നത്തെ സാഹചര്യത്തിൽ ഈ വിശ്വാസത്തകർച്ച കൂടുതൽ ആപൽക്കരമായിത്തീർന്നിട്ടുണ്ട്. ഈ പ്രതിസന്ധിയിൽനിന്നും കരകയറാൻ ഇടതുപക്ഷത്തിന്റെ മുമ്പിലുള്ള പോംവഴികളെന്തൊക്കെയാണ്?

സോഷ്യലിസത്തിൽനിന്ന് അകന്നുപോവുകയും മാർക്കറ്റ് ഇക്കോണമിയിലേക്ക് ഭരണകൂടം തിരിച്ചുപോവുകയും ചെയ്യുമ്പോഴുള്ള സാമാന്യ ദാരിദ്ര്യവല്ക്കരണം ഇടതുപക്ഷ പുരോഗമന ശക്തികളുടെ വളർച്ചയുടെ ആവശ്യകത സാധൂകരിക്കുന്നു. റഷ്യ, കിഴക്കൻ ജർമ്മനി തുടങ്ങിയ രാജ്യങ്ങളിൽ ഇന്നുള്ള പ്രശ്നങ്ങൾ സോഷ്യലിസമാണ് ജനസാമാന്യത്തിന്റെ പ്രത്യയശാസ്ത്രം എന്ന് ഉദാഹരിക്കുന്നു. ആശയവല്ക്കരണം, ദരിദ്ര ജനലക്ഷങ്ങളുടെ മോചനത്തിന്റെ സംഘടിത പ്രവർത്തനങ്ങൾ എന്നിവയാണ് കരകയറുവാനുള്ള മാർഗ്ഗം.

2. ബഹുജന സമരങ്ങൾ ഉൾപ്പെടെയുള്ള പ്രക്ഷോഭണങ്ങളെല്ലാം പാർട്ടി താത്പര്യം നിലനിർത്താനുള്ള ഉപകരണമായി തരംതാണിരിക്കുകയാണെന്ന് ജനങ്ങൾ വിശ്വസിക്കുന്നു. സാധാരണക്കാരനെ ശ്വാസംമുട്ടിക്കുന്ന വിലക്കയറ്റത്തിനെതിരായിപ്പോലും ജനങ്ങളെ അണിനിരത്താൻ കഴിയാതെ വന്നിരിക്കുന്നത് ഇതുകൊണ്ടല്ലേ?

ബഹുജന സമരങ്ങൾ-പ്രക്ഷോഭങ്ങൾ പാർട്ടി താത്പര്യങ്ങൾ നിലനിർത്തുവാൻ വേണ്ടിയുള്ള ഉപകരണങ്ങളല്ല. ഒരു യഥാർത്ഥ ഡെമോക്രസിയിൽ അവ ജനങ്ങളുടെ ചിന്താഗതി പ്രതിഫലിപ്പിക്കുന്നു. "അധികാരം കൊയ്ത്തണമാദ്യം-അതിനുമേലാകട്ടെ പൊന്നാര്യൻ" എന്നാണ്. അധികാരത്തിലൂടെ മാത്രമേ വർഗ്ഗ താത്പര്യങ്ങൾ സംരക്ഷിക്കുവാൻ കഴിയൂ.

3. ട്രേഡ് യൂണിയനുകളും സർവീസ് സംഘടനകളും വ്യവസ്ഥാപനവൽക്കരിക്കപ്പെടുകയും അവയെല്ലാം, ചില നിക്ഷിപ്ത താത്പര്യങ്ങൾ നിലനിർത്താനുള്ള വേദികളായിത്തീരുകയും ചെയ്തിരിക്കുകയാണ്. സംഘടിത തൊഴിലാളി വർഗ്ഗത്തിന്റെയും കർഷക ജനസാമാന്യത്തിന്റെയും കൂട്ടായ വിലപേശൽപ്രഹസനമായി അധഃപതിച്ചത് ഇതുകൊണ്ടാണോ?

ഇതു പ്രചാരണം മാത്രമാണ്. കൂട്ടായ വിലപേശൽ പ്രഹസനമായിത്തീർന്നിട്ടില്ല. വലതുപക്ഷത്തെ അധികാരത്തിലിരുത്തിയതും ദരിദ്ര ജനലക്ഷങ്ങളുടെ വോട്ടാണ്. അവരെ ഭിന്നിപ്പിച്ചുനിർത്തിക്കൊണ്ടാണ് അധികാരം നിക്ഷിപ്ത കക്ഷികൾ പിടിച്ചെടുക്കുന്നത്.

4. വിപ്ളവം എന്ന സങ്കല്പം അകന്നുമാറിയിരിക്കുന്നു. ചരിത്രപരമായ കാരണങ്ങൾ അതിനുണ്ട്. വിപ്ളവപ്പാർട്ടികൾ ജനാധിപത്യമാർഗ്ഗം സ്വീകരിച്ചതോടുകൂടി ആ പാർട്ടികളെ കീഴ്പ്പെടുത്തിയിരിക്കുന്ന അധികാരമോഹം പരിഹാരമില്ലാത്ത വിനയായിത്തീർന്നിരിക്കുകയല്ലേ? ഇതിൽനിന്നും ഇടതുപക്ഷപ്പാർട്ടികൾക്കു മോചനമില്ലേ?

വിപ്ളവത്തിനു ശേഷവും പ്രതിവിപ്ളവം നടക്കുക ചരിത്രത്തിന്റെ പാഠമായിത്തീർന്നിരിക്കുന്നു. ഏതു സാമൂഹ്യ പരിവർത്തനവും വിപ്ളവത്തിന്റെ ആശയങ്ങൾ ഉൾക്കൊള്ളുന്നു. ജനാധിപത്യമാർഗ്ഗം സ്വീകരിക്കുമ്പോൾ അധികാരമോഹം വളരുന്നുവെന്നു പ്രചാരണമാണ്. അധികാരം ആർക്കുവേണ്ടി ഉപയോഗിക്കുന്നുവെന്നതാണ് പ്രശ്നം.

5. പതിനെട്ടു കൊല്ലത്തെ ഭരണത്തിനുശേഷം, ബംഗാളിൽ മാർക്സിസ്റ്റ് കമ്മ്യൂണിസ്റ്റു പാർട്ടി നേരിടുന്ന പ്രതിസന്ധി ഇടതുപക്ഷ ശക്തികളെ മൊത്തത്തിൽ ദുർബലപ്പെടുത്തുമോ?

പ്രശ്നങ്ങളില്ലാത്ത ഒരു ഭരണകൂടവും ചരിത്രത്തിൽ നിലനിന്നിട്ടില്ല. ബംഗാളിലെ പ്രതിസന്ധികൾ പുതിയ പാഠങ്ങളും കൂടിയാണ്. ഇടതുപക്ഷ ശക്തികൾ ദുർബലപ്പെടുന്നുവെന്നുള്ളത് പ്രചാരണതന്ത്രമാണ്. സ്വന്തം പതനത്തിൽപ്പോലും ജയിച്ചു മുന്നേറുന്നുവെന്നു പ്രചരിപ്പിച്ച ഹിറ്റ്ലർ തന്ത്രം.

6. സോവിയറ്റ് യൂണിയൻ തകരുകയും ചൈന ഭാഗികമായി മുതലാളിത്ത സമ്പദ്ക്രമത്തിലേക്കു തിരിയുകയും ചെയ്തതോടുകൂടി സമത്വാധിഷ്ഠിതമായ ഒരു സമൂഹസൃഷ്ടിയെക്കുറിച്ചുള്ള സ്വപ്നം തകർന്നിരിക്കയാണ്. അതിനു പകരം എന്തു സ്വപ്നം നല്കാൻ ഇടതുപക്ഷശക്തികൾക്കു കഴിയും?

സമത്വാധിഷ്ഠിതമായ സമൂഹ സൃഷ്ടിയുടെ സ്വപ്നം തകരുന്നുവെന്നതും പ്രചാരണമാണ്. കമ്മ്യൂണിസ്റ്റു വ്യവസ്ഥിതിയിലാണ് ചൈനയിൽ മുതലാളിത്ത സമ്പദ്ക്രമത്തിന്റെ ആരംഭം. ഏതു വളരണം മുതലാളിത്തരീതിയിലെന്നതു കമ്മ്യൂണിസ്റ്റുഭരണം തീരുമാനിക്കുന്നു. അല്ലാതെ വരേണ്യവർഗ്ഗത്തിന്റെ ലാഭം ലക്ഷ്യമല്ല.

7. ഇന്ത്യയുടെ സാമ്പത്തിക പരമാധികാരത്തിനു പോലും നിയന്ത്രണം വരുമാറുള്ള സാമ്പത്തിക പരിഷ്കാര നടപടികൾ പ്രാവർത്തികമാക്കിക്കൊണ്ടിരിക്കുമ്പോൾ അതിനെതിരേ ജനങ്ങളെ ഉണർത്താനോ അവരുടെ സംഘടിതശക്തിയിലൂടെ അവയെ എതിർത്തു തോല്പിക്കാനോ ഇടതുപക്ഷ പുരോഗമനശക്തികൾക്കു സാധിക്കാതെ പോയത് എന്തുകൊണ്ടാണ്?

സാധിക്കാതെപോയി എന്നതും പ്രചാരണമാണ്. അത്തരം സ്ഥിതിക്കെതിരായി ശബ്ദമുയർത്തിയതും പ്രവർത്തിക്കുന്നതും ഇടതുപക്ഷം മാത്രമാണ്. ഇടതുപക്ഷ പുരോഗമന ശക്തികൾ ഇന്ത്യയിൽ ഇന്നും വേണ്ടത്ര വളർച്ച പ്രാപിച്ചിട്ടില്ലെന്നതാണ് കാരണം. ഇന്ത്യയിൽ പലേടത്തും ഫ്യൂഡൽ-സെമിഫ്യൂഡൽ, ജാതിമേധാവിത്വ സമൂഹമാണ് നിലനില്ക്കുന്നത്. ഇതാണ് ഒരു കാരണം.

8. ആന്റണിയേയും സുധീരനേയുംപോലുള്ളവർ അധികാരത്തിൽ എത്തിയതോടുകൂടി കേരള മന്ത്രിസഭയ്ക്കു കൂടുതൽ ജനസ്വീകാര്യത ഉണ്ടായിരിക്കുന്നതായി ഒരു ധാരണ പരന്നിട്ടുണ്ട്. അതേസമയം ആ ഭരണമുന്നണിയിൽപ്പെട്ടവർ നടത്തിയ അഴിമതികൾ അതുപോലെ തുടരുകയും ചെയ്യുന്നു. ഈ വൈരുദ്ധ്യം ജനങ്ങളെ ബോദ്ധ്യപ്പെടുത്താൻ ഇടതുപക്ഷപ്പാർട്ടികൾക്കു കഴിയാതെ പോകുന്നതെന്തുകൊണ്ട്?

അത് ധാരണ മാത്രമാണ്. വേശ്യാലയത്തിൽ ഒരു പതിവ്രത കുടിയേറിപ്പാർക്കുമ്പോൾ അവരും വേശ്യയായി മാറുന്നു. ഈ വൈരുദ്ധ്യം ജനങ്ങളെ ബോദ്ധ്യപ്പെടുത്തുന്നത് ഇടതുപക്ഷ പാർട്ടികൾ മാത്രമാണ്. അധികാരത്തിൽ പിടിച്ചുതൂങ്ങുന്നവരെ പുറത്താക്കുവാനുള്ള അവസരം പൊതുതിരഞ്ഞെടുപ്പു മാത്രമാണ്.

9. അധികാരത്തിലെത്തപ്പെടുമ്പോൾ ഇടതുപക്ഷപ്പാർട്ടികളും കോൺഗ്രസ്സ് സർക്കാരുകളെപ്പോലെയാണ് പ്രവർത്തിക്കുന്നത്. വ്യത്യസ്തമായ ഒരു ഭരണശൈലിയുണ്ടാക്കാൻ കഴിയാതെ പോകുന്നത് എന്തുകൊണ്ടാണ്?

വ്യത്യസ്ത ഭരണശൈലി ഉണ്ടാക്കുവാൻ കഴിയാതെ പോകുന്നത് ഭരണ ചട്ടക്കൂടും നിമയങ്ങളും കോഡുകളും എല്ലാം പത്തൊമ്പതാം നൂറ്റാണ്ടിലെ കോളനിവാഴ്ചയുടേതായതുകൊണ്ടാണ്. അധികാരം ആർക്കുവേണ്ടി ഉപയോഗിക്കുന്നു എന്നതാണ് പ്രധാന പ്രശ്നം. അതിൽ കഴിയുന്നത്ര മാറ്റം വരുത്താൻ ശ്രമിച്ചിട്ടുള്ളത് ഇടതുപക്ഷം മാത്രമാണ്. ഭൂപരിഷ്ക്കരണം. മിനിമം വേജ്. ജനാധിപത്യപരമായ ഭക്ഷണസാമഗ്രികളുടെ വിതരണശൈലി തുടങ്ങിയ അനേക രംഗങ്ങളിൽ അവരുടെ സംഭാവന കോൺഗ്രസ്സ് ഭരണത്തിൽനിന്നും ഭിന്നമാണ്.

10. തിരഞ്ഞെടുപ്പു രാഷ്ട്രീയത്തിന്റെ അന്തിമലക്ഷ്യം അധികാരമാണ്. അതു നേടുക മാത്രമായിത്തീർന്നിരിക്കുകയല്ലേ ഇടതുപക്ഷപ്പാർട്ടികളുടെ ലക്ഷ്യങ്ങളും തന്ത്രങ്ങളും?

അധികാരം പിടിച്ചെടുക്കുന്നതിന്റെ ലക്ഷ്യം അധികാരത്തെ ദരിദ്ര ജനലക്ഷങ്ങൾക്കുവേണ്ടി ഉപയോഗിക്കുവാൻ വേണ്ടിയാണ്. അധികാരമില്ലാതെ ഒന്നും ചെയ്യുവാൻ കഴിയുകയില്ല.

11. കമ്മ്യൂണിസ്റ്റുകാരൻ എന്ന പഴയ സങ്കല്പം, ത്യാഗസന്നദ്ധനായ പൊതുപ്രവർത്തകൻ എന്നതായിരുന്നു. ആ നിർവ്വചനത്തിന് അർഹതയുള്ള എത്ര പേർ ഇന്ന് ഇടതുപക്ഷപ്രസ്ഥാനത്തിലുണ്ട്?

ആയിരക്കണക്കിനു പ്രവർത്തകർ ഇന്നും നിലനില്ക്കുന്നു. അതുകൊണ്ടുതന്നെയാണ് ഇടതുപക്ഷം നിലനില്ക്കുന്നതും.

12. യുവജനങ്ങൾക്ക് ഒരു പാർട്ടിയിലും വിശ്വാസമില്ലാതായിരിക്കുന്നു. യുവജനങ്ങളെ ആകർഷിച്ചിരുന്ന ഡി.വൈ.എഫ്.ഐപോലും, വല്ലപ്പോഴും സമരം നടത്താനുള്ള ഒരു വേദിയായിത്തീർന്നിരിക്കുന്നു. യുവജനങ്ങൾക്കു നഷ്ടപ്പെട്ട വിശ്വാസം വീണ്ടെടുക്കാൻ ഇടതുപക്ഷ കക്ഷികൾക്കു കഴിയാതെ പോകുന്നതെന്തുകൊണ്ടാണ്?

യുവജനങ്ങൾക്ക് ഇടതുപക്ഷത്തിൽ വിശ്വാസം നഷ്ടപ്പെട്ടുവെന്നതും പ്രചാരണമാണ്. ഉദാഹരണത്തിന് റഷ്യൻതകർച്ച ഏറ്റവും നല്ലതാണെന്നു പത്രങ്ങൾ പ്രചരിപ്പിച്ചു. ഫലം, അമേരിക്ക നിയോ കൊളോണിയലിസത്തിന്റെ പ്രതീകമായി. ഇന്ത്യയുടെ ഏറ്റവും വലിയ ബന്ധു നഷ്ടപ്പെട്ടു. കാശ്മീർ പ്രശ്നം സജീവമായി, ക്രയോജനിക് തുടങ്ങിയ സാങ്കേതികത ലഭിക്കാതായി. സാമാന്യജനങ്ങളുടെ അവകാശത്തിനു വേണ്ടി സമരം ചെയ്യുക, അതാണ് ഒറ്റവഴി.

13. അഴിമതി ഒരു സാമൂഹിക യാഥാർത്ഥ്യമാണ്. പാർട്ടിഭേദമില്ലാതായിത്തീർന്നിരിക്കുന്ന അതിനെതിരേ ഫലപ്രദമായൊരു നിലപാടു കൈക്കൊള്ളാൻ ഇടതുപക്ഷപ്പാർട്ടികൾക്കു കഴിയാത്തതെന്ത്?

ഇതും പ്രചാരണമാണ്. അഴിമതിയെ ഒരളവോളം മാത്രമേ ഇടതുപക്ഷം നിയന്ത്രിതമാക്കിയിട്ടുള്ളു. പാർട്ടിഭേദമില്ല എന്നു പ്രചരിപ്പിച്ചുകൊണ്ട് കൂടുതൽ അഴിമതി നടത്തുക എന്നതാണ് വലതുതന്ത്രം.

14. ഇടതുപക്ഷപ്പാർട്ടി നേതാക്കളും അണികളും അഴിമതിക്കതീതരാണോ?

അഴിമതിക്കതീതരാണെന്നുതന്നെ വിശ്വസിക്കപ്പെടുന്നു. അഴിമതി ഒരിക്കലും ജനകീയവല്ക്കരിക്കപ്പെടുന്നില്ല.

15. രാഷ്ട്രീയവും സാമൂഹികവുമായ സ്വാതന്ത്ര്യവും ജനാധിപത്യവും ആർജ്ജിക്കുന്നതിന് ഒരു സമൂഹത്തിനാശ്രയിക്കാവുന്ന ബദൽശക്തി കമ്മ്യൂണിസ്റ്റ് പ്രസ്ഥാനം മാത്രമാണോ?

ബദൽശക്തി കമ്മ്യൂണിസ്റ്റു പ്രസ്ഥാനം മാത്രമാണ്. അത് സാധാരണക്കാരന്റെ അവകാശത്തിനു വേണ്ടി സമരം ചെയ്തുകൊണ്ട് വളർത്തിയെടുക്കണം. അതു വളരാത്തത് ഇന്ത്യയുടെ പല പ്രശ്നങ്ങൾക്കും കാരണമായിത്തീർന്നിരിക്കുന്നു. മുഴുമിക്കപ്പെടാത്ത ഭൂപരിഷ്കരണം. മിനിമം വേജ് തുടങ്ങിയവ ഉദാഹരണം.





(10-ാം പേജിൽ നിന്നും തുടർച്ച

മുൻ സെക്രട്ടറിയുമായ ശ്രീ. സി. എൽ. പൊറിഞ്ചുകുട്ടി ഈ സംഭവത്തോട് പ്രതികരിച്ചത് ഇങ്ങനെയാണ്: " ഒരു വശത്ത് അയോഗ്യരായവരെ അദ്ധ്യാപക തസ്തികകളിൽ പ്രതിഷ്ഠിക്കാനും ഔദ്യോഗികമായി യോഗ്യരാക്കാനും ശ്രമങ്ങൾ നടക്കുമ്പോൾ പ്രതിഭാധനരും യോഗ്യതയുള്ളവരുമായവരെ ശിക്ഷിക്കുക എന്നത് സ്ഥാപനത്തിന്റെ നിലവാരത്തകർച്ചയുടെ ആക്കംകൂട്ടുന്ന ഉദാഹരണമാണ്".

പ്രശസ്ത സാഹിത്യകലാകാരനും ചിത്രകാരനും ഈ സ്ഥാപനത്തെ കോളേജാക്കി ഉയർത്താനായി നിയമിക്കപ്പെട്ട കമ്മിറ്റിയുടെ ചെയർമാനുമായിരുന്ന ശ്രീ. മലയാറ്റൂർ രാമകൃഷ്ണന്റെ പ്രതികരണം ഇങ്ങനെയായിരുന്നു: "ദേശീയ തലത്തിൽ പ്രാധാന്യമാർജ്ജിച്ചുവന്നിരുന്ന ഈ സ്ഥാപനം ഇങ്ങനെ പോയാൽ കോളേജ് ഒഫ് ഫൈൻ ആർട്സ് എന്ന് ബോർഡ് തൂക്കിയിരിക്കുന്ന ഒരു കരകൗശല സ്ഥാപനമായി അധഃപതിക്കും. സ്വാർത്ഥ താല്പര്യങ്ങൾക്കുവേണ്ടി എല്ലാ മാനദണ്ഡങ്ങളും മറികടന്ന് അയോഗ്യരെ കലാദ്ധ്യാപകരാക്കി മാറ്റുന്ന നടപടികൾ സ്ഥാപനത്തിന്റെ മൂല്യത്തകർച്ചയെയാണ് ഉദാഹരിക്കുന്നത്. ജീർണ്ണതയിലേക്ക് നീങ്ങുന്ന കോളേജിന്റെ ഇന്നത്തെ ഈ അവസ്ഥയ്ക്ക് ഉത്തരവാദി ഇപ്പോഴത്തെ പ്രിൻസിപ്പലാണ്."

പ്രശസ്ത ചിത്രകാരനും മുൻപ്രിൻസിപ്പലുമായ പ്രൊഫ. കെ.വി. ഹരിദാസൻ പറഞ്ഞു- അക്കാദമിക് രംഗത്തും പൊതുജീവിതത്തിലും അവഹേളിക്കാൻ പറ്റാത്തതുകൊണ്ട് വ്യക്തിത്വമുള്ളവരെ മനഃപൂർവ്വം അപമാനിക്കാൻ ചെയ്ത നടപടിയാണിത്. ഉന്നത വിദ്യാഭ്യാസ സെക്രട്ടറിയേയും വിദ്യാഭ്യാസ മന്ത്രിയേയും തെറ്റിദ്ധരിപ്പിച്ച് പ്രിൻസിപ്പൽ നേടിയ ഉത്തരവായിരിക്കാം ഇത്.

കോളേജിന്റെ ഉന്നമനത്തിൽ താൻ വളരെ തല്പരനാണെന്ന് പറഞ്ഞ ബഹു: വിദ്യാഭ്യാസമന്ത്രി കേരളത്തിൽ ആകെയുള്ള കലാവിദ്യാഭ്യാസ സമ്പ്രദായം പുനഃക്രമീകരണം നടത്താനുള്ള ഒരു പദ്ധതി തയ്യാറാക്കാനും അതിനായി ഒരു കമ്മിഷനെ നിയമിക്കാനുമുള്ള ഒരു സമഗ്രമായ റിപ്പോർട്ട് നൽകാൻ അദ്ധ്യാപകരോട് ആവശ്യപ്പെട്ടിരുന്നുവത്രേ. അവർ ഒരാഴ്ചയ്ക്കകംതന്നെ ഒരു റിപ്പോർട്ട് തയ്യാറാക്കി മന്ത്രിക്ക് നൽകിയപ്പോൾ രണ്ടുദിവസത്തിനകംതന്നെ അതിൻമേൽ നടപടിക്രമങ്ങൾ ആരംഭിക്കുമെന്ന് അദ്ദേഹം അദ്ധ്യാപകരോട് പറഞ്ഞുവെന്നും അറിയുന്നു. ഇത്തരം സംഭവത്തിൽ വെപ്രാളംപൂണ്ട് പ്രിൻസിപ്പൽ നടത്തിയ ഒരു നശീകരണപ്രവർത്തനമാണ് ഈ സസ്പെൻഷൻ. യോഗ്യതയില്ലാതെ കോളേജ് ഒഫ് ഫൈൻ ആർട്സിൽ കയറിക്കൂടിയവർക്കും ഇനി കയറാൻ നിൽക്കുന്ന അയോഗ്യർക്കും റിപ്പോർട്ടിൻമേലുള്ള നടപടികൾ തടസ്സമാകുമെന്നതാണ് പ്രിൻസിപ്പലിന്റെ ഈ വെപ്രാളത്തിനു കാരണം. കലാപാനത്തിന്റെ നിലവാരം ഉയർത്തണമെന്നു പറഞ്ഞ് മന്ത്രിയെ തെറ്റിദ്ധരിപ്പിച്ച് അദ്ദേഹത്തെക്കൊണ്ടുതന്നെ ആ നിലവാരമുള്ളവരെ സസ്പെൻഡ് ചെയ്യിക്കുകയായിരുന്നു പ്രിൻസിപ്പൽ ചെയ്തത്.

(25-ാം പേജിൽ നിന്നും തുടർച്ച)

അനുഭവിച്ച ഗന്ധം മുറിയാകെ പടർന്നുണ്ടായിരുന്നു.

അവൾ എന്റെ കൈവിരലുകളിൽ തൊട്ടു. പിന്നെ നിഷ്കളങ്കത തോന്നിക്കുന്ന ഭാവത്തിൽ എന്നെ ക്ഷണിച്ചു. 'വരൂ.' അവൾ എനിക്കു മുൻപിൽ നടന്നു. ജനൽച്ചെരിവിലായിരുന്നു പൂക്കളുടെ ചിത്രങ്ങൾ നിറഞ്ഞ വിരിപ്പുള്ള കിടക്ക. അവൾ കിടക്കയിലിരുന്നു. അവളുടെ സമൃദ്ധമായ മുടിയിൽ തലോടികിടക്കേ ജ്വാവരിയൊച്ച ഞങ്ങളെ അലോസരപ്പെടുത്തി. അവൾ ജാലകം പിടിച്ചടച്ചു. പിന്നെ അവളുടെ ചുണ്ടുകൾ എന്റെ നെഞ്ചിലൂടെ തൊട്ടുസഞ്ചരിക്കുന്നത് ഹൃദ്യതയോടെ ഞാനറിഞ്ഞു. എന്റെ കണ്ണുകളിൽ മയക്കം നിറഞ്ഞു. അവളുടെ സ്പർശോഷ്മാവിൽ എന്റെ ഞരമ്പുകൾ ഉണർന്നുവന്നു. അതിനിടെ ഞാൻ അവളോടു ചോദിച്ചു. 'നിന്റെ പേര്?'

'എലീന' അവൾ ആസക്തമായ സ്വരത്തിൽ പറഞ്ഞു.

പിന്നെന്തെങ്കിലും ചോദിക്കും മുൻപ് അവളുടെ ചുണ്ടുകൾ എന്റെ ചുണ്ടുകളിലേക്ക് വന്നുതൊട്ടു. അവളുടെ വിരലുകൾ അളവറ്റ വേഗതയിൽ എന്റെ പിൻപുറമാകെ ക്ഷതമേല്പിക്കുംപോലെ മുറുകി.

പുറത്ത് മഴ പെയ്യുന്നു. കാറ്റും കൊള്ളിയാനും നിറഞ്ഞ രാത്രിയിലേക്ക് ഞാനാണ് ജാലകമാദ്യം തുറന്നത്. അപ്പോൾ എനിക്കരികെ കിടന്ന് എലീന മയങ്ങിയിരുന്നു. ആകാശം നിറയെ ചിതറിയ ഒരു കൊള്ളിയാൻ എന്റെ കാഴ്ചയിൽ നിറഞ്ഞു. എന്തെന്നില്ലാത്ത ഒരു കിതപ്പോടെ ഞാൻ കിടക്കയിൽനിന്നും എണീറ്റു. ഞാൻ നിലക്കണ്ണാടിയുടെ മുന്നിലെത്തി. വസ്ത്രം വല്ലാതെ ചുളുങ്ങിയിരുന്നു. മുറിവിട്ടിറങ്ങി വൃദ്ധ കൂട്ടിക്കൊണ്ടുവന്ന വാതിലുകൾ ഒന്നൊന്നായി പിന്നിട്ട് ഞാൻ മുൻവാതിലിനും പുറത്തെത്തി. അകമുറികളിലെവിടെയോനിന്നും സാന്ദ്രമായ സംഗീതധാര കേൾക്കാൻ തുടങ്ങി.

പുറത്ത് അപ്പോൾ ഇരുട്ടായിരുന്നു. ഞാൻ സ്വിച്ചിൽ വിരലമർത്തി. സ്തോഭത്തോടെ സുൽഫിക്കർ പിടഞ്ഞെണീറ്റു. അവനു പിന്നാലെ എന്തോ പിറുപിറുത്തുകൊണ്ട് വൃദ്ധയും. സുൽഫിക്കർ നിശ്ശബ്ദനായി പുറംവാതിലിലേക്ക് നടന്നു. അവനു പിന്നാലെ ഞാനും. അപ്പോഴും വൃദ്ധ എന്തൊക്കെയോ പറയുന്നുണ്ടായിരുന്നു.

ഞങ്ങൾ നഗരത്തിലെത്തി. രക്തസാക്ഷിമണ്ഡപത്തിനരികെയുള്ള തട്ടുകടയ്ക്കടുത്തേക്ക് ഞങ്ങൾ പരസ്പരം മിണ്ടാതെ നടന്നു. 'സമയമറിയാനൊരു വഴിയുമില്ലല്ലോ' ഞാൻ പറഞ്ഞു. സുൽഫിക്കർ യൂണിവേഴ്സിറ്റിക്കുമേലുള്ള ഘടികാരത്തിലേക്കു നോക്കി. അവൻ പറഞ്ഞു 'ഒരുമണിയാകുന്നു.' അതുകേട്ടാണ് മയക്കത്തിലായിരുന്ന തട്ടുകടക്കാരൻ ഞെട്ടി എണീറ്റത്. അയാൾ ഞങ്ങളെ തുറിച്ചുനോക്കി. 'എന്തുവേണം' അയാൾ ചോദിച്ചു. 'കട്ടൻ' സുൽഫിക്കറാണ് മറുപടി പറഞ്ഞത്. 'ഇല്ല' അയാൾ ഉറക്കം കെടുത്തിയ അസംതൃപ്തിയോടെ പറഞ്ഞു. ഞങ്ങൾ തിരിച്ചുനടക്കാൻ തുടങ്ങുമ്പോൾ അയാൾ ചോദിച്ചു 'ദോശ വേണമെങ്കിൽ തരാം.' 'വേണ്ട' ഞാനും സുൽഫിക്കറും ഒരേപോലെയാണ് മറുപടി പറഞ്ഞത്.

ഞങ്ങൾക്ക് വിശപ്പു തോന്നിയില്ല. പക്ഷേ എന്തെന്നില്ലാത്ത ദാഹം: ദാഹമായിരുന്നിരിക്കണം ഞങ്ങളെ ആ തട്ടുകടയ്ക്കടുത്തേക്കു നയിച്ചത്.

ഹോസ്റ്റലിലേക്കുള്ള വഴിക്കിടതുവശത്തായി എന്തൊക്കെയോ അതിവേഗത്തിലും അവ്യക്തതയിലും സംസാരിക്കുന്ന ഒരഭയാർത്ഥിക്കൂട്ടമുണ്ടായിരുന്നു. രാവേറിയിട്ടും അവർ ഉറങ്ങിയിട്ടില്ല. ഇടയ്ക്ക് ചില കുട്ടികൾ മാതം ഏങ്കോണിച്ചും ചുരുണ്ടുമുറങ്ങുന്നു. അവർക്കടുത്തുതന്നെ രാത്രിഭക്ഷണമുണ്ടാക്കുന്ന അമ്മമാർ. അല്പമകലെ തെരുവുവിളക്കിന്റെ വെളിച്ചത്തിലിരുന്നു ചീട്ടുകളിക്കുന്ന പുരുഷന്മാർ.

ഞങ്ങൾ തെല്ലുനേരം അഭയാർത്ഥികളുടെ അച്ചടക്കാരഹിതമായ രാത്രിയിലേക്കു നോക്കിനിന്നു. ഒറ്റപ്പെട്ട ഒരു മെല്ലിച്ച കുട്ടി രാത്രിവഴിയിലേക്കു നോക്കിയിരിക്കുന്നു. അവന്റെ ശോഷിച്ച ശരീരത്തിലൂടെ വാഹനവെളിച്ചം പാളികടന്നുപോയി. അതിനിടെ സുൽഫിക്കർ പതുക്കെ പറഞ്ഞു. 'അവിഹിത സന്തതിയാവും അവൻ.' മറുപടിയൊന്നും പറയാതെ ഞാൻ ആ കുട്ടിയെത്തന്നെ നോക്കിനിന്നു. അവൻ ക്ഷീണിതനായി കോട്ടുവായ് പിളർന്നു. ഭയപ്പാടോടെ ഞാൻ ആ കാഴ്ച കണ്ടു. അവന്റെ പല്ലുകൾ കനലായി മാറുകയും അവന്റെ നാവിൻതുമ്പിൽനിന്നും തീപടരുന്നതായും എനിക്കു തോന്നി. 'വാ പോകാം' ഞാൻ സുൽഫിക്കറെ വിളിച്ചു. അവൻ എനിക്കു പിന്നാലെ നടക്കുന്ന ശബ്ദം മാത്രമേ അപ്പോൾ കേൾക്കാമായിരുന്നുള്ളു. ഇടയ്ക്ക് വിശുദ്ധമായ കന്യാമറിയത്തിന്റെ പ്രാർത്ഥനാലയിതമായ രൂപത്തിലേക്ക് ഞാൻ തിരിഞ്ഞുനോക്കി.

ഹോസ്റ്റലിന്റെ ഇടനാഴിയിൽ ഭീദിതമായ ഇരുട്ടായിരുന്നു. ഞങ്ങൾ പടവുകൾ കയറി ഇടനാഴിയിലെത്തി. മുന്നൂറ്റിപത്തൊൻപതാം നമ്പർ മുറി തുറന്ന് ഞങ്ങൾ അകത്തേക്കു കയറി. തൊട്ടടുത്ത മുറികളെല്ലാം നിശ്ശബ്ദമായിരുന്നു. കറന്റില്ല. ഞാൻ മെഴുതിരി കൊളുത്തി ജനൽപ്പടിയിൽ വച്ചു.

സുൽഫിക്കർ വസ്ത്രം മാറാതെ കിടക്കയിലേക്കു ചെന്നിരുന്നു. ഞാൻ മുഖം കഴുകി തിരിച്ചെത്തുമ്പോൾ അവൻ കിടന്നുകഴിഞ്ഞിരുന്നു. മനസ്സ് അവ്യക്തമായ ഏതൊക്കെയോ ചിന്തകളാൽ കലുഷമാകാൻ തുടങ്ങി. ചുമരലമാരയിൽ നിന്നും ബൈബിളെടുത്ത് മെഴുതിരി വെളിച്ചത്തിൽ ഞാൻ വായിക്കാൻ ശ്രമിച്ചു. നടക്കുന്നില്ല. കാഴ്ച വാക്കുകളിലുറയ്ക്കുന്നില്ല. മെഴുതിരിയുമെടുത്ത് ഞാൻ കണ്ണാടിക്കടുത്തേക്ക് നടന്നു. മെഴുതിരി ഉയർത്തിപ്പിടിച്ച് അല്പനേരം കണ്ണാടിയിലേക്കു നോക്കിനിന്നു. ആദ്യം വിശ്വാസം വന്നില്ല. എന്റെ കണ്ണുകൾ അഗാധതയിൽനിന്നും എന്നെ മിഴിച്ചുനോക്കുകയായിരുന്നു. മുറിവിട്ടു പോകുമ്പോൾ കണ്ട മുഖമായിരുന്നില്ല ഞാനപ്പോൾ കണ്ണാടിയിൽ കണ്ടത്.

എന്റെ മുടികളിൽ നര പടർന്നിരുന്നു. വാർദ്ധക്യത്തിന്റെ ക്ഷീണിതമായ എന്റെ മുഖം അധികനേരം നോക്കിനില്ക്കാനാവാതെ ഞാൻ മെഴുതിരി ഊതിക്കെടുത്തി. ഇരുട്ടിലാമഗ്നനായി ഞാൻ കിടക്കയിലേക്കു നടന്നു. ചുമരിലും വാതിലിലും ചെന്നുമുട്ടിയതല്ലാതെ എത്ര ശ്രമിച്ചിട്ടും എനിക്കെന്റെ കിടക്കയിലെത്താനായില്ല.

വികസനത്തോടൊപ്പം രോഗങ്ങളെക്കുറിച്ചുള്ള അറിവും കേരളത്തിൽ വർദ്ധിച്ചിരിക്കുന്നു

# ഗോപുവിന്റെ ഓർമ്മയുമായി അമർത്യാസെൻ

സ്റ്റാഫ് ലേഖകൻ

**തൊ**ണ്ണൂറ്റിമൂന്ന് ജനുവരി നാലിന് ഭാസ്കർ ഗോപാലകൃഷ്ണ കുമാർ എന്ന ഗോപു അന്തരിച്ചു. മരണത്തിന് രണ്ടു വർഷങ്ങൾക്കു ശേഷം ഗോപുവിനെ നാം അറിയുന്നു. തിരുവനന്തപുരത്തെ സെന്റർ ഫോർ ഡെവലപ്മെന്റ് സ്റ്റഡീസിന്റെ പുറന്തളത്തിൽ ഗോപുവിന്റെ കുടുംബാംഗങ്ങൾ. സെന്ററിലെ സുഹൃത്തുക്കൾ ഒത്തുകൂടി: ഗോപുവിനെ ഓർമ്മിക്കുവാൻ. ഹാ[illegible]ർഡിൽനിന്നും പ്രൊ[illegible]ം അർമത്യാസെന്നുമെത്തിയിട്ടുണ്ട്. ഡോ.കെ.എൻ. രാജിന്റെ ശബ്ദത്തിലൂടെ ഗോപു ആ ചെറിയ സദസ്സിലേക്കു കടന്നുവന്നു. ഓക്സ്ഫോർഡിൽനിന്ന് 1987 ഡിസംബറിൽ ഗോപു സി.ഡി.എസ്സിലേക്കു വരുന്നു. ഏതാണ്ടൊരു അഞ്ചുവർഷക്കാലം സി.ഡി.എസ് ഫാക്കൽറ്റിയിൽ. ഗോപു സി.ഡി.എസ്സിൽ എത്തുമ്പോൾ 29 വയസ്സ്. ജനീവയിലെ ഇന്റർനാഷണൽ സ്കൂൾ, കൽക്കട്ടാ ബോയ്സ് സ്കൂൾ, ഡൽഹിയിലെ സെന്റ് സ്റ്റീഫൻസ് കോളേജ്, ലീഡ്സ് യൂണിവേഴ്സിറ്റി, കേംബ്രിഡ്ജ്, ഓക്സ്ഫോർഡ് എന്നിവിടങ്ങളിലൊക്കെ വിദ്യാഭ്യാസം കഴിഞ്ഞ്, യൂണിസെഫിന്റെ കൺസൾട്ടന്റും കേംബ്രിഡ്ജിലെ വിസിറ്റിംഗ് ലക്ചററും ആയിരുന്ന ഗോപാലകൃഷ്ണകുമാർ ഓക്സ്ഫോർഡിൽ ലക്ചററായിരിക്കവേയാണ് സി.ഡി.എസ് ഫാക്കൽറ്റിയിലേക്കു വരുന്നത്. എം.ഫിൽ തീസിസ്സിന് കേംബ്രിഡ്ജിൽനിന്ന് സ്റ്റീവൻസൺ പ്രൈസും അമർത്യാസെന്നിന്റെ കീഴിൽ ഓക്സ്ഫോർഡിൽനിന്ന് ഡി.ഫിൽ ഡിഗ്രിയും നേടിയിരുന്ന ഗോപു സി.ഡി.എസ് ഫാക്കൽറ്റിയിലെ ഏറ്റവും പോപ്പുലറായ അംഗമായിരുന്നു. Poverty and Public Policy: Government Intervention and Levels of Living in Kerala-1960-1985 എന്ന വിഷയത്തിലാണ് അമർത്യാസെന്നിന്റെ നേതൃത്വത്തിൽ ഗോപു ഡി.ഫിൽ നേടിയത്. അതേ മേഖലയിൽ വളരെ ശ്രദ്ധേയമായ പഠനങ്ങൾ തുടർന്നുകൊണ്ടിരുന്നു. സാമ്പത്തിക ശാസ്ത്രമേഖലയിൽ കാര്യമായിത്തന്നെ ഗോപു അറിയപ്പെടാൻ തുടങ്ങി. യാഥാസ്ഥിതികമായ പല കാഴ്ചപ്പാടുകൾക്കും വിരുദ്ധമായ ചിന്താരീതികൾ. ഡോ.രാജ് പറയുകയാണ്. ഏറെ നാളായി സി.ഡി.എസ് പ്രാർത്ഥനയോടെ കാത്തിരുന്നത് ഇത്തരം ഒരു ചെറുപ്പക്കാരനെയായിരുന്നു; സൈദ്ധാന്തിക പ്രായോഗിക മേഖലകളിൽ ഒരുപോലെ ഗാഢമായി മുഴുകാൻ കഴിവുള്ള ഒരു ചെറുപ്പക്കാരൻ. തിയറിയിൽ ഗോപു അതിസമർത്ഥനായിരുന്നു. "ഗോപു സി.ഡി.എസ്സിൽനിന്നും പോകില്ലായെന്നായിരുന്നു എനിക്ക് ഉറപ്പു നൽകിയിരുന്നത്...." ഗോപുവിനെപ്പറ്റി യാതൊന്നും അറിഞ്ഞുകൂടാതിരുന്ന, സി.ഡി.എസ്സിനു പുറത്തുള്ള ഒരാൾ രാജിന്റെ കണ്ണുകളിൽ നിന്നും ഗോപുവിനെ അറിയുന്നു. അപ്രതീക്ഷിതമായി ഗോപു മടങ്ങിപ്പോയി. അതുപക്ഷേ ഓക്സ്ഫോർഡിലേക്കോ കേംബ്രിഡ്ജിലേക്കോ ആയിരുന്നില്ല. "ഗോപു പോയശേഷം ഞങ്ങൾ സി.ഡി.എസ്സുകാർ ഗോപുവിനെ കൂടുതൽ അറിയുന്നു...."


അമർത്യാസെൻ

ജനീവയിലെ ഇന്റർ നാഷണൽ ലേബർ ഓർഗനൈസേഷനിൽ ജോലി നോക്കിയിരുന്ന സി.ബി.കുമാറിനെ മലയാളി അത്ര അറിയില്ല. മലയാള സാഹിത്യത്തിലും പത്രപ്രവർത്തനത്തിലും ഒരിക്കൽ ഒരു സി.ബി.കുമാർ ഉണ്ടായിരുന്നു. ആ സി.ബി.കുമാറിന്റെ മകനായിരുന്നു ഗോപു.

ഡോ. അമർത്യാസെന്നിന്റെ വാക്കുകളിലൂടെ ഗോപു വീണ്ടും സദസ്സിനെ സജീവമാക്കി. ഗോപുവിന്റെ ഡി.ഫിൽ തീസിസ്സിനെ അടിസ്ഥാനമാക്കി പുതിയ കേരളത്തെക്കുറിച്ച് അമർത്യാസെൻ സംസാരിച്ചു. ഹെൽത്ത്, ഇൻ ഇക്വാളിറ്റി ആൻഡ് വെൽഫെയർ ഇക്കണോമിക്സ്. വൈദ്യശുശ്രൂഷാ രംഗത്ത് കേരളം ഒരുപാട് മുന്നോട്ടു പോയിരിക്കുന്നു. ഇന്ത്യയിലെ മറ്റു സംസ്ഥാനങ്ങളെ അപേക്ഷിച്ചുമാത്രമല്ല, പടിഞ്ഞാറൻ രാഷ്ട്രങ്ങളിൽ പലതിനേയുംപോലെ പ്രത്യേകിച്ച് അമേരിക്കയിലെപ്പോലെ ആരോഗ്യത്തെക്കുറിച്ചുള്ള അറിവും, ആരോഗ്യസംരക്ഷണകാര്യത്തിലുള്ള ശ്രദ്ധയും കൂടിയിരിക്കുന്നു. വികസനത്തിന്റെ ഒരു നല്ല മാതൃകയാണിത്. എങ്കിലും ഇത് ഹെൽത്ത് സ്റ്റാറ്റിസ്റ്റിക്സിനെ സംബന്ധിച്ചിടത്തോളം അതിപ്രധാനമായ ഒരു പ്രശ്നം ഉയർത്തുന്നു. രോഗനിരക്ക് (morbidity) വല്ലാതെ വർദ്ധിച്ചിരിക്കുന്നു, മരണനിരക്ക് (mortality) വളരെ താഴ്ന്നിരിക്കുന്നു. കേരളത്തിലെയും, ബീഹാറിലെയും രോഗനിരക്ക് സെൻ താരതമ്യപ്പെടുത്തി. കേരളത്തിൽ രോഗനിരക്ക് കൂടിയിരിക്കുന്നു, മരണനിരക്ക് കുറഞ്ഞും. ബീഹാറിൽ രോഗനിരക്ക് കുറവും മരണനിരക്ക് കൂടുതലും. ഇതൊരു അന്താരാഷ്ട്ര പ്രതിഭാസം കൂടിയാണ്. ചികിത്സയും മരുന്നും ലഭിക്കുമ്പോൾ മരണനിരക്ക് സ്വാഭാവികമായും കുറയും. വികസിത സമൂഹങ്ങളിലൊക്കെ ഇത് പ്രകടമാണ്. എന്നാൽ ഇതിന് ഒരു മറുവശം കൂടിയുണ്ട്. അതാണ് വികസിത നാടുകളിലെപ്പോലെ കേരളത്തിലും കാണുന്നത്. വികസനത്തോടൊപ്പം രോഗങ്ങളെക്കുറിച്ചുള്ള അറിവും വർദ്ധിച്ചുവരുന്നു. അമേരിക്കയിൽ കേരളത്തെക്കാൾ രോഗനിരക്കുണ്ട്. എന്നാൽ വികസനം കടന്നുചെല്ലാത്ത ബീഹാറിൽ രോഗങ്ങളെക്കുറിച്ചുള്ള അറിവും സ്ഥിതിവിവരക്കണക്കുകളും കുറവാണ്. മറ്റൊരുതരത്തിൽ ആരോഗ്യസംരക്ഷണ സംവിധാനം തുലോം ദുർബലമായ സാഹചര്യങ്ങളിൽ അനാരോഗ്യത്തെക്കുറിച്ചുള്ള കാഴ്ചപ്പാട് വ്യത്യാസപ്പെട്ടിരിക്കുന്നു. സ്വാഭാവികമായും Morbidity Statistics ഒരു പ്രശ്നമാണ്. ഓരോ പ്രത്യേക താത്പര്യങ്ങളുടെയും അനുമാനങ്ങളുടെയും അടിസ്ഥാനത്തിലാണ് ഇത് ഉപയോഗിക്കപ്പെടുന്നതും വിലയിരുത്തപ്പെടുന്നതും. ഈ ഒരു പ്രതിസന്ധിയിൽ ഏതു ജനവിഭാഗത്തിന്റേയും ആരോഗ്യനേട്ടങ്ങളേയും നയരൂപീകരണങ്ങളേയും സഹായിച്ചേക്കാവുന്ന പുതിയ ഒരു രീതി നടപ്പിലാക്കേണ്ടിയിരിക്കുന്നു. Disability-Adjusted Life Years (DALY) ഇത്തരുണത്തിലാണ് സ്വാഗതാർഹമാകുന്നത്. മരുന്നുകിട്ടുന്നതോടെ മരണം നീണ്ടുപോകുന്നു. ചികിത്സകൾ കിട്ടുന്നതോടെ ഒരു രോഗം മാറിയെന്നുവരാം, പക്ഷെ മറ്റുചിലത് ആക്രമിച്ചെന്നിരിക്കും. ചുരുക്കത്തിൽ സമൂഹം രോഗവിമുക്തമാകുന്നില്ല. മരുന്നും രോഗങ്ങളും തമ്മിലുള്ള ഇത്തരമൊരു ഒത്തുകളിയിലൂടെ ജീവിതമങ്ങ് നീണ്ടുപോകും. വികസിത നാടുകളിലൊക്കെ ഇതാണ് കണ്ടുവരുന്നത്. "ഡാലി" ഒരു മാനദണ്ഡമായെടുത്ത് വിഭവവിതരണം സാദ്ധ്യമാക്കാം, നയരൂപീകരണങ്ങളും. ഈ മാനദണ്ഡം ഉപയോഗിച്ച് യഥാർത്ഥ ജീവിത നിരക്കുകളിൽ ചില അഡ്ജസ്റ്റുമെന്റുകൾ വരുത്താം. അനാരോഗ്യം കൊണ്ടുണ്ടാകുന്ന നഷ്ടങ്ങളെ യഥാർത്ഥ ജീവിതനിരക്കിൽനിന്ന് കുറയ്ക്കുക.

സാമ്പിൾ സർവ്വേകളിലും സ്റ്റാറ്റിസ്റ്റിക്സിലുമൊക്കെയുള്ള അടിസ്ഥാന വൈരുദ്ധ്യങ്ങൾ സെൻ ഓർമ്മിക്കാതിരുന്നില്ല. ഡോ.പി.ജി.കെ. പണിക്കരും, ഡോ.റ്റി.എൻ. കൃഷ്ണനും ചർച്ചകളിൽ പങ്കെടുത്തു പ്രകടിപ്പിച്ച അഭിപ്രായങ്ങളും അത്തരത്തിലുള്ളതായിരുന്നു. കേരളത്തിൽ പൊതുവേ ചികിത്സാച്ചെലവ് കുറവാണെന്നു സൂചിപ്പിച്ച ഡോ. കൃഷ്ണൻ അടിക്കടി രോഗങ്ങൾക്കടിപ്പെടുന്ന സാധാരണക്കാരന്റെ നില ഓർമ്മിപ്പിച്ചു. ദാരിദ്ര്യ നിലവാരത്തിനു മുകളിലുള്ള ഒരാൾ പോലും ഒരു ചികിത്സ കഴിഞ്ഞ് മറ്റൊരു രോഗചികിത്സയിലേക്ക് എത്തുമ്പോൾ ദരിദ്രനായിത്തീരുന്നു. കേരളത്തിലെ മെച്ചപ്പെട്ട ആരോഗ്യ പരിപാലനത്തെക്കുറിച്ച് മലയാളി അല്ലാത്ത ശ്രീമതി സുധാപിള്ള ഐ.എ.എസ് പറയുകയാണ്. "പ്രധാനമായും കേരളത്തിലെ സ്ത്രീകളാണ് അതിനുത്തരവാദികൾ. ആരോഗ്യ സംരക്ഷണത്തെക്കുറിച്ച്, പ്രത്യേകിച്ച് കുഞ്ഞുങ്ങളുടെ കാര്യത്തിലുള്ള അവരുടെ ജാഗ്രത പ്രത്യേകം ഓർമ്മിക്കപ്പെടേണ്ടതാണ്. മറ്റൊരിടത്തും ഇത്തരമൊരു ജാഗ്രത ഞാൻ കണ്ടിട്ടില്ല...."

വളരെ നീണ്ട ആ ചർച്ചയുടെ അവസാനം ഗോപുവിന്റെ അമ്മ എല്ലാവർക്കും നന്ദി പറഞ്ഞു.





മലയാളത്തിന്റെ രണ്ടാം നവോത്ഥാനത്തിനുള്ള അരങ്ങ്

# എഴുത്തച്ഛന്റെ വെളിച്ചം

ആലങ്കോട് ലീലാകൃഷ്ണൻ


ജ്ഞാനപീഠ അവാർഡ് നേടിയ ഒ.എൻ.വിയെ എം.ടി പൊന്നാട അണിയിക്കുന്നു

**ഇ**വിടെ, തുഞ്ചൻപറമ്പിൽ മലയാളഭാഷയുടെ രണ്ടാം നവോത്ഥാനകാലം തുടങ്ങുകയാണ്. ഈ നവോത്ഥാനത്തിന്റെ നായകനാകുവാൻ കാലം നിയോഗിച്ചിരിക്കുന്നത് മലയാളത്തിന്റെ ഹൃദയത്തിന്മേൽ എന്നും സ്നേഹത്തിന്റെ അധികാരമുറപ്പിച്ചിട്ടുള്ള എം.ടി.വാസുദേവൻനായർ എന്ന വലിയ കഥാകാരനെയാണ്. അദ്ദേഹമാവട്ടെ തന്റെ കാലത്തിലെ നന്മനിറഞ്ഞ സുമനസ്സുകളെ മുഴുവൻ തന്നോടു ചേർത്തു പിടിച്ചുകൊണ്ട്, ഈ മണ്ണിൽനിന്ന് തിരിച്ചറിവിന്റെ പ്രകാശവിസ്മയങ്ങളെ തോറ്റിയെടുക്കുകയും ചെയ്യുന്നു.

ഇക്കഴിഞ്ഞ ഡിസംബർ 28-നു ഈ വർഷത്തെ തുഞ്ചൻ ഉത്സവത്തിനു നിറഞ്ഞ മനസ്സോടെ സ്വാഗതമരുളുമ്പോൾ എം.ടി. സൂചിപ്പിച്ചത് അതാണ്.

"ഇതു നമ്മുടെ കൂട്ടായ്മയുടെ ഉത്സവവും സമർപ്പണവുമാണ്. അതിനായി നിറഞ്ഞ മനസ്സോടെ ഇവിടെ എത്തിച്ചേരുന്ന എഴുത്തുകാരോടും സഹൃദയരോടും നമുക്ക് തീർത്താൽ തീരാത്ത കടപ്പാടുണ്ട്. എഴുത്തച്ഛൻ എന്ന ഗുരുനാഥനോടുള്ള ആദരം കൊണ്ടുമാത്രമാണ് മറുനാടുകളിൽനിന്നുള്ള എഴുത്തുകാർപോലും വളരെ പ്രയാസപ്പെട്ട് ഇവിടെ എത്തിച്ചേരുന്നത്. ത്യാഗരാജനെ ആരാധിക്കാൻ സംഗീതജ്ഞൻ തിരുവയ്യാറിലെത്തുന്നതുപോലെ ഭാഷയേയും സംസ്കാരത്തേയും സ്നേഹിക്കുന്നവർ ഇവിടെ എന്നും വന്നുചേരണം. അത് എഴുത്തച്ഛന്റെ സ്വപ്നമാണ്."

ആ സ്വപ്നത്തിന്റെ പേരിൽ എം.ടി. എല്ലാവരേയും സ്വാഗതം ചെയ്തു.

കേന്ദ്രസാഹിത്യ അക്കാദമി സെക്രട്ടറിയും താരതമ്യ സാഹിത്യ ഗവേഷകനുമായ പ്രൊഫ: ഇന്ദ്രനാഥ് ചൗധുരിയാണ് ഇക്കൊല്ലത്തെ തുഞ്ചൻ ഉത്സവം ഔപചാരികമായി ഉദ്ഘാടനം ചെയ്തത്. "ഭാരതീയ കാവ്യസാഹിത്യത്തിലെ ഇതിഹാസ പാരമ്പര്യം" എന്ന വിഷയത്തെ അധികരിച്ചു നടന്ന ഉദ്ഘാടന സെമിനാറിൽ പ്രൊഫ: ഇന്ദ്രനാഥ് ചൗധുരി പറഞ്ഞു:

"കേരളത്തിന്റെ ഇതിഹാസ പാരമ്പര്യങ്ങളുടെ കവിസ്വരമാണ് തുഞ്ചത്ത് എഴുത്തച്ഛൻ. കേരളീയർക്ക് അദ്ദേഹം കേരളീയ കവിയായിരിക്കാം; പക്ഷേ ലോകദർശനത്തിന്റെ വെളിച്ചത്തിൽ കാണുമ്പോൾ അദ്ദേഹം വിശ്വകവിയാണ്. രാമായണ-മഹാഭാരതങ്ങൾ ഭാരതത്തിന്റെ ഇതിഹാസവും ചരിത്രവും സംസ്കാരവും ആണ്. എങ്കിലും എക്കാലത്തും അതതു കാലഘട്ടത്തിലെ ലോകാവസ്ഥകളുടെ ഘടനയാവാനും അവയ്ക്കു കഴിയുന്നുണ്ട്. സമൂഹത്തിന്റെ സംയുക്ത മനസ്സിൽനിന്നു പിറക്കുകയും നൈരന്തര്യത്തിന്റെ ഭാഗമായിത്തുടരുകയും ചെയ്യുന്നതി

നാൽ ഇതിഹാസ പാരമ്പര്യങ്ങൾ ഒരിക്കലും പഴയതാവുന്നില്ല."

ഭാരതീയ സാഹിത്യ പ്രപഞ്ചത്തിന്റെ പ്രാദേശിക ശാഖകളിലും നാടോടിവഴക്കങ്ങളിലുമെല്ലാം ഇതിഹാസങ്ങൾ നിർണ്ണായകമായ സ്വാധീനം ചെലുത്തിയിട്ടുണ്ടെന്ന് സമ്മേളനത്തിൽ ആദ്ധ്യക്ഷ്യം വഹിച്ചുകൊണ്ട് ഡോഃ എം.ആർ. രാഘവവാരിയർ പറഞ്ഞു.

തെലുങ്കു സാഹിത്യത്തിൽ ഇതിഹാസ പാരമ്പര്യം അവിച്ഛിന്നമായ ഒരന്വേഷണ സംസ്ക്കാരമാണെന്ന് തെലുങ്കു സാഹിത്യകാരനായ ഡോഃ സി. ആർ. ശർമ്മ വിലയിരുത്തിഃ

"ഇതിഹാസ സ്പർശമില്ലാത്ത ഒരു ജീവിതമേഖലയും തെലുങ്കിന്റെ സാംസ്ക്കാരിക ചരിത്രത്തിൽ ഉണ്ടായിട്ടില്ല."

വേദപാരമ്പര്യങ്ങൾ പുതിയ വ്യാഖ്യാനത്തിനു വിധേയമാവേണ്ടതുണ്ടെന്ന് തുടർന്നു പ്രബന്ധമവതരിപ്പിച്ച ഡോഃ ഉഷാചൗധുരി പറഞ്ഞുഃ

"വേദപാരമ്പര്യങ്ങളിൽ 'ബ്രാഹ്മണൻ' എന്നാൽ ജ്ഞാനം നേടിയവൻ എന്നുമാത്രമാണർത്ഥം. ജാതീയമായ ഒരു പരിഗണനയല്ല അത്. അറിവു നേടിയവരെല്ലാം ബ്രാഹ്മണരാണ്."

ഹൈന്ദവ പാരമ്പര്യങ്ങളിൽ മാത്രമല്ല, ബുദ്ധ-ജൈന പാരമ്പര്യങ്ങളിലും വിദേശ ഭാഷകളിലുമൊക്കെ രാമായണങ്ങൾ ഉണ്ടായിട്ടുണ്ടെന്നും രാമകഥ ഒരിക്കലും ഒരു സമ്പൂർണ്ണ പാഠമല്ലെന്നും തന്റെ പ്രബന്ധത്തിൽ ഡോഃ ചാത്തനാത്ത് അച്യുതനുണ്ണി സമർത്ഥിച്ചു.

ഡോ. അയ്യപ്പപ്പണിക്കർ, ശ്രീ കടമ്മനിട്ട എന്നിവർ തുഞ്ചൻ 'സ്മാരക പ്രഭാഷണം നടത്തുന്നു

"രാമൻ യഥാർത്ഥത്തിൽ ജീവിച്ചിരുന്നോ, ഇല്ലയോ, ഏതു സ്ഥലത്ത്, എപ്പോൾ എന്ന മട്ടിലുള്ള അന്വേഷണങ്ങളൊക്കെ അർത്ഥശൂന്യങ്ങളാണ്. ഓരോ കഥയും സമൂഹം അതിന്റെ കാലഘട്ടത്തേയും സംസ്ക്കാരത്തേയും ചേർത്തുവച്ചു വായിച്ചെടുക്കുന്ന ഓരോ പാഠം മാത്രമാണ്."

ഡോഃസി.രാജേന്ദ്രനും സെമിനാറിൽ പ്രബന്ധം അവതരിപ്പിച്ചു. ഡോഃ ജയപ്രഭ, ശിവറെഡ്ഢി എന്നീ തെലുങ്കു കവികൾ സ്വന്തം കവിതകൾ അവതരിപ്പിച്ചുകൊണ്ട് സമ്മേളനത്തിന് ആശംസകൾ നേർന്നു. കിളിമാനൂർ മധു ആ കവിതകൾ പരിഭാഷപ്പെടുത്തി.

തുഞ്ചൻ ഉത്സവത്തോടനുബന്ധിച്ച് വിപുലമായ ഒരു പുസ്തകോത്സവവും സംഘടിപ്പിച്ചിരുന്നു. പുസ്തകോത്സവം രാവിലെ തിരൂർ മുനിസിപ്പൽ ചെയർമാൻ കെ.പി. മൊയ്തീൻ കുട്ടി ഉദ്ഘാടനം ചെയ്തു. കവി പി.എം.പള്ളിപ്പാട് ശേഖരിച്ച, ഭാരതത്തിലെ എല്ലാ ഭാഷകളിലേയും രാമായണങ്ങളുടെ ഒരു പ്രദർശനവും പുസ്തകോത്സവത്തോടനുബന്ധിച്ച് സംഘടിപ്പിച്ചിരുന്നു.

ആചാര്യസ്മരണയ്ക്കായി കിളിപ്പാട്ടിന്റെ പ്രതീകമായ ഒരു ശില്പവും തുഞ്ചൻ ഉത്സവത്തോടനുബന്ധിച്ച് ഉദ്ഘാടനം ചെയ്യപ്പെട്ടു. ശാരികപ്പൈതലും ഗ്രന്ഥക്കെട്ടും പൊൻനാരായവുമടങ്ങുന്ന പ്രതീകാത്മകമായ ശില്പം രൂപകല്പന ചെയ്തത് ശില്പി ബാലൻ താനൂരാണ്. എം.ടി ആ ശില്പം സഹൃദയർക്കു മുമ്പിൽ അനാച്ഛാദനം ചെയ്തു.

ഒന്നാം ദിവസത്തെ പകലൊടുങ്ങുമ്പോൾ ഓഡിറ്റോറിയത്തിൽ ഭാരതിശിവജിയുടെ മോഹിനിയാട്ടം തുടങ്ങുകയായിരുന്നു. കേരളത്തിന്റെ ഈ തനതു നൃത്തരൂപത്തിന് മറുനാട്ടുകാരിയായ ഭാരതിശിവജി നൽകിയ സർഗ്ഗാത്മക വികാസം സ്പഷ്ടമാക്കുന്നതായിരുന്നു ആ ലാസ്യ-നൃത്താനുഭവം. ഇടയ്ക്ക, മദ്ദളം തുടങ്ങിയ കേരളീയ താളവാദ്യങ്ങളുടെ സാദ്ധ്യതയും നമ്മുടെ പ്രകൃതിയുടെ ലാസ്യസൗന്ദര്യവും വൈവിദ്ധ്യവുമെല്ലാം ഈ നർത്തകി സമർത്ഥമായി ഉപയോഗപ്പെടുത്തിയിട്ടുണ്ട്.

രണ്ടാംദിവസം രാവിലെ "ഭാഷ, സമൂഹം, സംസ്ക്കാരം" എന്ന വിഷയത്തെക്കുറിച്ചു നടന്ന സെമിനാർ പ്രൊഫഃ ജി.കുമാരപിള്ള ഉദ്ഘാടനം ചെയ്തു. മനുഷ്യന്റെ ചിന്താവികാസം നിർണ്ണയിക്കുന്നതിന്റെ പ്രധാന ഘടകം ഭാഷയാണെന്നും ഭാഷയാണ് സംസ്ക്കാരം സൃഷ്ടിക്കുന്നതെന്നും ഉദ്ഘാടന പ്രസംഗത്തിൽ അദ്ദേഹം സൂചിപ്പിച്ചു.

"മലയാളമാണ് നമ്മുടെ സർഗ്ഗാത്മകതയുടേയും ചിന്തയുടേയും മാദ്ധ്യമം എന്നുകരുതിയ ആളായിരുന്നു എഴുത്തച്ഛൻ. എന്നാൽ പ്രയോജനവാദിയായ മലയാളി ഇന്ന് എഴുത്തച്ഛന്റെ കിളിയെ അങ്ങാടിയിൽ വിൽക്കുന്നതാണ് ലാഭമുള്ള വ്യവഹാരം എന്നു കണ്ടെത്തിയിരിക്കുന്നു. നോബൽ സമ്മാനം നേടിയ ഡെറക് വാൽക്കോട്ടിന്റേയും ഷീമസ്ഹീനിയുടേയുമൊക്കെ കവിതകൾ മഹത്തരമാണെന്നു നാം പറയും. പക്ഷേ നമ്മുടെ കവികളെക്കുറിച്ച് നമുക്കൊട്ടും മതിപ്പില്ല. ഇതൊരുതരം കാപട്യവും ജാടയുമാണ്. ഭാഷയെക്കുറിച്ച് അമിതമായ അഭിമാനമോ അഹങ്കാരമോ വേണമെന്നു പറയുകയല്ല ഞാൻ. പക്ഷേ അലംഭാവവും നന്നല്ല."

കുമാരപിള്ള തുടർന്നുഃ

ഓരോ ഭാഷയുടേയും രൂപീകരണത്തിൽ അതതു പ്രദേശത്തിന്റെ പ്രകൃതിയും ജീവിത സാഹചര്യങ്ങളും നിർണ്ണായകമായ സ്വാധീനം ചെലുത്തുന്നുണ്ടെന്ന് തുടർന്നു സംസാരിച്ച എൻ.പി. മുഹമ്മദ് അഭിപ്രായപ്പെട്ടു.

"ഓരോ ഭാഷയിലേയും പ്രാദേശികമായ ശൈലീവ്യതിയാനങ്ങൾ പോലും നിലനിർത്തപ്പെടുമ്പോഴാണ് ഭാഷയുടെ സൗന്ദര്യം സംരക്ഷിക്കപ്പെടുന്നത്. പ്രാദേശിക സംസ്ക്കാരങ്ങളുടെ ഒരു സമുച്ചയമാണ് ലോകസംസ്ക്കാരം എന്നു നാം ഓർക്കേണ്ടതുണ്ട്."

ആത്മീയമായ ശൂന്യതയിലകപ്പെട്ടുപോയ ഒരു കാലഘട്ടത്തിലാണ് എഴുത്തച്ഛൻ തന്റെ സർഗ്ഗ പ്രവർത്തനംകൊണ്ട് സാംസ്ക്കാരിക മൂല്യബോധം വീണ്ടെടുത്തതെന്ന് തുടർന്ന് എം.തോമസ് മാത്യു വിലയിരുത്തി. അതിഭൗതികതകൊണ്ടു ജീർണ്ണമായിത്തീർന്ന സമകാലിക ജീവിതാവസ്ഥകളിൽ എഴുത്തച്ഛന്റെ സ്മൃതി നമുക്ക് പുതിയ ഒരാത്മീയ മൂല്യബോധം നൽകും എന്ന് അദ്ദേഹം പ്രത്യാശ പ്രകടിപ്പിച്ചു.

ഉച്ചയ്ക്കുശേഷം നടന്ന സെമിനാർ "സർഗ്ഗാത്മകത യന്ത്രയുഗത്തിൽ" എന്ന വിഷയത്തെ അധികരിച്ചായിരുന്നു.

ഇലക്ട്രോണിക് മാദ്ധ്യമങ്ങൾക്ക് കൂടുതൽ വൈജ്ഞാനിക വിഭവവും വിനോദവും തരാൻ കഴിയുമെങ്കിലും വായനയുടെ അനുഭവവുമായി അതിനെ താരതമ്യം ചെയ്യാനാവില്ലെന്ന് സെമിനാറിൽ പ്രശസ്ത തമിഴ് സാഹിത്യകാരിയായ ശിവശങ്കരി അഭിപ്രായപ്പെട്ടു.

"വായനയിൽനിന്നുമാത്രമേ സാഹിത്യാനുഭവം ഉണ്ടാക്കിയെടുക്കാൻ സാധിക്കൂ എന്ന നിലപാടും ശരിയല്ല. പുതിയ ദൃശ്യ-ശ്രാവ്യ മാധ്യമങ്ങളേയും സാഹിത്യവികാസത്തിനുവേണ്ടി കാര്യക്ഷമമായി ഉപയോഗിക്കാൻ നാം പരിശ്രമിക്കേണ്ടതുണ്ട്."

യന്ത്രയുഗത്തിന് പല തകരാറുകളുമുണ്ടെങ്കിലും മനുഷ്യനെപ്പോലെ യന്ത്രത്തിന് തെറ്റുപറ്റില്ലെന്ന് പുനത്തിൽ കുഞ്ഞബ്ദുള്ള വിലയിരുത്തി.

"എഴുത്തുകാരന്റെ സർഗ്ഗവൈഭവമാണ് സൃഷ്ടിയെ മഹത്തരമാക്കുന്നത്. അധികം വായിച്ചവരേക്കാൾ നല്ല രചന നടത്തുവാൻ അല്പം വായിച്ചവർക്കു കഴിയുന്നത് അതുകൊണ്ടാണ്." പുനത്തിൽ തുടർന്നു.

"പച്ചിലസ്നേഹമോ പാമ്പിൻകാവുസ്നേഹമോ അല്ല; പ്രകൃതിയിൽനിന്ന് എന്തെല്ലാം എടുക്കണം, എന്തെല്ലാം നിലനിർത്തണം എന്നുള്ളതിന്റെ പുനഃപരിശോധനയും തിരിച്ചറിവുമാണ് പരിസ്ഥിതി ബോധം" എന്ന വിഷയത്തെക്കുറിച്ച് പ്രബന്ധമവതരിപ്പിച്ച കെ.സി.നാരായണൻ പറഞ്ഞു.

എം.എൻ. കാരശ്ശേരി, കൈതപ്രം തുടങ്ങിയവരും സർഗ്ഗാത്മകതയെക്കുറിച്ചുള്ള സംവാദത്തിൽ പങ്കുചേർന്നു.

കോളേജ് വിദ്യാർത്ഥികൾക്കുവേണ്ടിയുള്ള ക്വിസ് മത്സരത്തിൽ എം.സി.എ. നസീർ, പി.മുഹമ്മദ് അസികർ, എം.ആർ. സനോജ്, സാജൻ എന്നിവർ വിജയികളായി. ദ്രുതകവന മത്സരത്തിൽ ജയചന്ദ്രൻ പൂക്കരത്തറ, കാലടി മോഹനകൃഷ്ണൻ എന്നിവർ ഒന്നും രണ്ടും സ്ഥാനങ്ങൾക്ക് അർഹരായി.







തുഞ്ചൻ ഉത്സവം ഉദ്ഘാടനംഃ പ്രൊഫ. ഇന്ദ്രനാഥ് ചൗധരി, ശ്രീ അക്കിത്തം കവിസമ്മേളനത്തിൽ, ഡോ. ജയപ്രഭ പ്രബന്ധം അവതരിപ്പിക്കുന്നു

മൂന്നാം ദിവസം രാവിലെ 'ഭാരതീയ കവിതയിലെ നാടോടി പാരമ്പര്യ'ത്തെക്കുറിച്ചുനടന്ന സെമിനാർ നമ്മുടെ ഗോത്രപാരമ്പര്യങ്ങളേയും നാടോടി വഴക്കങ്ങളേയും കുറിച്ചുള്ള അർത്ഥപൂർണ്ണമായ ഒരന്വേഷണമായിരുന്നു.

"ആദികവിയുടെ പാരമ്പര്യം ആദിവാസിയുടെ പാരമ്പര്യം തന്നെയാണ്" സെമിനാർ ഉദ്ഘാടനം ചെയ്ത കടമ്മനിട്ട രാമകൃഷ്ണൻ പറഞ്ഞുഃ

"വാല്മീകി വരേണ്യവർഗ്ഗക്കാരനായിരുന്നില്ല, ആദിവാസിഗോത്രത്തിൽപ്പിറന്ന ഒരു കാടനായിരുന്നു. ഇന്നും ഉത്തരേന്ത്യയിൽ, വാല്മീകിയുടെ ക്ഷേത്രത്തിൽ പൂജ നടത്തുന്നത് അടിയാളരാണ്. അവരുടെ പാരമ്പര്യമാണ് വാല്മീകിയുടെ കാവ്യപാരമ്പര്യം. എഴുത്തച്ഛന്റേയും കവിതകൾക്ക് ഊർജ്ജം നൽകിയത് നമ്മുടെ നാടോടി പാരമ്പര്യമാണ്. "ചന്ദനത്തണലൂടെ മന്ദമാരുതമേറ്റ് ഇന്ദിശ പാടിവരുന്ന" മാരൻപാട്ടിലെ കിളിതന്നെയാണ് എഴുത്തച്ഛന്റെ ശാരികപ്പൈതൽ."

'പടേനിയുടെ കവി' നമ്മുടെ ഗോത്രവീര്യത്തിന്റെ വേരുകൾ കണ്ടെത്തുകയായിരുന്നു. നമ്മുടെ ആദിബോധത്തിന്റെ ശക്തിസ്രോതസ്സുകളിൽനിന്ന് ഊർജ്ജമാവാഹിച്ച് പുതിയ കാലത്തിന്റെ ജീർണ്ണതകളെ പ്രതിരോധിക്കുവാൻ അദ്ദേഹം തന്റെ 'കുറത്തി'യെ വാക്കുകളുടെ മലഞ്ചൂരൽ മടയിൽ നിന്ന് അശ്വമേധത്തിനിറക്കിവിട്ടു. രണ്ടു പതിറ്റാണ്ടുകൾക്കുശേഷവും കടമ്മനിട്ടയുടെ ജ്വലിക്കുന്ന ശബ്ദത്തിൽ 'കുറത്തി' ചൊല്ലിക്കേട്ടപ്പോൾ തുഞ്ചൻപറമ്പിൽ തിങ്ങിനിറഞ്ഞ സഹൃദയ സദസ്സ് ഗോത്രയാനത്തിന്റെ പടയണിക്കരുത്തറിഞ്ഞു.

തന്റെ നദിയുടെ സംഗീതപ്രവാഹത്തിൽ നിന്ന് സിംഫണി ചിട്ടപ്പെടുത്തിയ ബീഥോവനെപ്പോലെ തന്റെ കിളിപ്പാട്ടിൽ ആകണ്ഠം മുങ്ങിനിന്ന് മലയാളികളെ ജീവിത ശീലുകൾ പഠിപ്പിക്കുകയാണ് എഴുത്തച്ഛൻ ചെയ്തത് എന്ന് അദ്ധ്യക്ഷ പ്രസംഗത്തിൽ ഒ.എൻ.വി.കുറുപ്പ് കാവ്യാത്മകമായി വിസ്തരിച്ചു.

കന്നടയിലെ നാടോടി സാഹിത്യത്തിന്റെ വികാസപരിണാമങ്ങളെക്കുറിച്ച് കന്നട കവി എച്ച്.എസ്. വെങ്കിടേശ മൂർത്തിയും തെലുങ്കു സാഹിത്യത്തിലെ നാടോടി വഴക്കങ്ങളെക്കുറിച്ച് തെലുങ്കു കവയിത്രി ഡോഃജയപ്രഭയും പ്രബന്ധങ്ങളവതരിപ്പിച്ചു.

നാടോടി ഗാനങ്ങൾ തെലുങ്കു ഭാഷയിൽ ഇപ്പോഴും ജീവസ്സുറ്റ സർഗ്ഗധാരയാണെന്ന് തെലുങ്കിലെ പുരോഗമനകവിയായ ശിവറെഡ്ഢി വിലയിരുത്തി. സംഘകാലസാഹിത്യത്തിലും ഭക്തിപ്രസ്ഥാനത്തിലും നാടോടിഗാനങ്ങൾ ധാരാളമുണ്ടായിരുന്നുവെന്ന്. 'ചിലപ്പതികാരത്തി'ലേയും മറ്റും വരികൾ ഉദ്ധരിച്ചുകൊണ്ട് തമിഴ് കവി സിർപ്പി ബാലസുബ്രഹ്മണ്യം സമർത്ഥിച്ചു.

ഉച്ചയ്ക്കുശേഷം 'സംസ്ക്കാരവും മാദ്ധ്യമങ്ങളും" എന്ന ചർച്ചയിൽ മാദ്ധ്യമങ്ങളുടെ കടമകളെപ്പറ്റിയും മാദ്ധ്യമ വളർച്ചയുടെ വിപരീതഫലങ്ങളെപ്പറ്റിയും സജീവമായ ഒരു സംവാദം നടന്നു.

സംവേദനമാദ്ധ്യമങ്ങളിലൂടെയാണ് എക്കാലത്തും ലോകക്രമം ജനതയുടെ മനസ്സിൽ വികസിച്ചുവരുന്നത് എന്നതിനാൽ മാദ്ധ്യമ രാജാക്കന്മാർ ലോകമനസ്സിനെ നിയന്ത്രിക്കാൻ ശ്രമിക്കുന്നത് അപകടകരമായ പ്രവണതയാണെന്ന് മുഖ്യപ്രഭാഷണം നിർവഹിച്ച പി.ഗോവിന്ദപ്പിള്ള ഓർമ്മിപ്പിച്ചു.

"അച്ചടിമാദ്ധ്യമങ്ങൾ വായനക്കാരുടെ ത്യാജ്യഗ്രാഹ്യ വിവേചനശക്തി ഇല്ലാതാക്കുകയും ദൃശ്യമാദ്ധ്യമങ്ങൾ ചിന്താബോധത്തെ കവർന്നെടുക്കുകയും ചെയ്യുന്ന ഈ കാലഘട്ടത്തെക്കുറിച്ച് എഴുത്തുകാരൻ ജാഗ്രത പുലർത്തേണ്ടതുണ്ട്."

എന്നാൽ ഒരു മാദ്ധ്യമത്തിനും മനുഷ്യമസ്തിഷ്ക്കത്തെ പൂർണ്ണമായും പ്രക്ഷാളനം ചെയ്യാനാവില്ലെന്നായി അദ്ധ്യക്ഷപ്രസംഗത്തിൽ എം.പി. വീരേന്ദ്രകുമാർ.

"മറ്റൊരാളുടെ കമ്പോളത്തിനുവേണ്ടി പ്രേക്ഷകനെ അന്യവൽക്കരിക്കാനാണ് ദൃശ്യമാദ്ധ്യമങ്ങൾ ശ്രമിക്കുന്നത്. പക്ഷേ വിശ്വസുന്ദരിയെക്കാണിച്ച് പെപ്സി വിൽക്കാൻ പരസ്യം ചെയ്യുമ്പോൾ പെപ്സി വാങ്ങണമെന്നല്ല, ഐശ്വര്യറായിയെ കല്യാണം കഴിക്കണമെന്നാണ് പ്രേക്ഷകനു തോന്നുന്നതെങ്കിൽ എന്തു ചെയ്യും?"

സരസവും സാരഗർഭവുമായ തന്റെ പ്രസംഗത്തിലുടനീളം അദ്ദേഹം മാദ്ധ്യമ വളർച്ചയെ സർഗ്ഗാത്മകമായി ഉപയോഗപ്പെടുത്തേണ്ടതിനെക്കുറിച്ചാണ് സംസാരിച്ചത്.

വൈകുന്നേരം പുതിയ സരസ്വതീ മണ്ഡപത്തിൽ എഴുത്തുകാരുടെ അനൗപചാരികമായ കൂട്ടായ്മയായിരുന്നു. അർത്ഥവത്തായ സംവാദങ്ങളും ആദാനപ്രദാനങ്ങളും കൊണ്ട് കൂട്ടായ്മ നവീനമായ

ഒരനുഭവമായി.

എം.ടി. തന്നെ എഴുത്തുകാരെ പരസ്പരം പരിചയപ്പെടുത്തി. ശിവശങ്കരി, സിർപ്പി ബാലസുബ്രഹ്മണ്യം (തമിഴ്), ഡോ: ജയപ്രഭ, ശിവറെഡ്ഢി (തെലുങ്ക്), എച്ച്.എസ്. വെങ്കിടേശ മൂർത്തി (കന്നട) എന്നീ മറുഭാഷാ സാഹിത്യകാരന്മാരോടൊപ്പം മലയാളത്തിൽനിന്ന് എം.ടി, കുഞ്ഞുണ്ണിമാഷ്, ഒ.എൻ.വി, പി.ഗോവിന്ദപ്പിള്ള, എം.പി. വീരേന്ദ്രകുമാർ, കെ.എൽ. മോഹനവർമ്മ, എം.ആർ.രാഘവവാരിയർ, ചാത്തനാത്ത് അച്യുതനുണ്ണി, കൈതപ്രം, എം.എൻ. കാരശ്ശേരി, വി.ആർ. സുധീഷ്, മണമ്പൂർ രാജൻബാബു, കെ.ഗോവിന്ദൻ, കെ.എക്സ്. ആന്റോ, ഈ ലേഖകൻ തുടങ്ങിയവരും സൗഹൃദ സംവാദത്തിൽ പങ്കുചേർന്നു. കുഞ്ഞുണ്ണിമാഷ് സന്ദർഭാനുസരണം ചൊല്ലിയ കുറും കവിതകൾ ഒ.എൻ.വി അപ്പപ്പോൾ ഇംഗ്ലീഷിലേക്കു പരിഭാഷപ്പെടുത്തി. വെങ്കിടേശ മൂർത്തിയുടെ കന്നട കവിതയും സിർപ്പി ബാലസുബ്രഹ്മണ്യത്തിന്റെ തമിഴ് കവിതയും ആലങ്കോട് ലീലാകൃഷ്ണൻ ഇംഗ്ലീഷിൽനിന്നു പരിഭാഷപ്പെടുത്തി അവതരിപ്പിച്ചു.

തൊട്ടടുത്ത പ്രാദേശിക ഭാഷയിലെ കവിതപോലും ഇംഗ്ലീഷിലൂടെ പരിഭാഷപ്പെടുത്തേണ്ടി വരുന്ന ദുഃസ്ഥിതിയെപ്പറ്റിയായി തുടർന്നു ചർച്ച. പ്രാദേശിക ഭാഷകളിലെ കവികളേയും പരിഭാഷകരേയും ഒന്നിച്ചിരുത്തി മൂലഭാഷകളിൽനിന്നുതന്നെ കവിത പരിഭാഷപ്പെടുത്തുവാനുള്ള ശില്പശാല കേരള സാഹിത്യ അക്കാദമി ഉടൻ സംഘടിപ്പിക്കുമെന്നുള്ള എം.ടി.യുടേയും മോഹനവർമ്മയുടേയും പ്രഖ്യാപനവും തുടർന്നുണ്ടായി.

രാത്രി ഓഡിറ്റോറിയത്തിൽ അശ്വതി തിരുനാൾ രാമവർമ്മയുടെ സംഗീതക്കച്ചേരിയായിരുന്നു.

നാലാം ദിവസം രാവിലെ എഴുത്തച്ഛന്റെ എഴുത്താണി എഴുന്നെള്ളിച്ചുകൊണ്ടുള്ള ഘോഷയാത്ര തുഞ്ചൻപറമ്പിൽനിന്നു പുറപ്പെട്ടു. എം.ടി.യുടെ നേതൃത്വത്തിൽ നമ്മുടെ ഭാഷയിലേയും മറുനാടൻ ഭാഷയിലേയും തലമുതിർന്ന എഴുത്തുകാർ എഴുത്താണിയെ അനുഗമിച്ചു. ജാതി-മത-വർഗ്ഗഭേദമില്ലാതെ വലിയൊരു ജനസഞ്ചയവും ആ ഘോഷയാത്രയുടെ ഭാഗമായി.

ഇത് അറിവിലേക്കുള്ള അവസാനിക്കാത്ത യാത്രയാണെന്ന് ഘോഷയാത്രയെ അഭിസംബോധന ചെയ്തുകൊണ്ട് കുഞ്ഞുണ്ണിമാഷ് പറഞ്ഞു. "ലോകസ്രഷ്ടാവായ നിന്റെ നാഥന്റെ നാമത്തിൽ വായിക്ക" എന്നു പഠിപ്പിച്ച പരിശുദ്ധ-ഖുർ-ആന്റെ അന്വേഷണമാർഗ്ഗത്തിലൂടെ സഞ്ചരിച്ചാണ് താൻ എഴുത്തച്ഛനെ അറിഞ്ഞതെന്ന് എം.എൻ. കാരശ്ശേരി പറഞ്ഞു. ഇന്ത്യയിലെ എല്ലാ കവികളും തുഞ്ചൻ പറമ്പിൽ വന്നു താമസിച്ച് പുനർജ്ജന്മം നേടണമെന്ന് തെലുങ്കു കവി ശിവറെഡ്ഢി അഭിപ്രായപ്പെട്ടു. ശിവശങ്കരി, ഒ.എൻ.വി, സി.വി. ശ്രീരാമൻ എന്നിവരും സംസാരിച്ചു. തുടർന്ന് ആകാശവാണി കലാകാരന്മാർ ഹരിപ്പാട് കെ.പി.എൻ. പിള്ളയുടെ നേതൃത്വത്തിൽ തുഞ്ചൻ കൃതികളുടെ സംഗീതാവിഷ്കാരം നടത്തി.

ഈ വർഷത്തെ തുഞ്ചൻ സ്മാരക പ്രഭാഷണം നടത്തിയത് ഡോ: അയ്യപ്പപ്പണിക്കരാണ്.

നാരായണനാകൊണ്ട് ഒരു നാടിന്റെ സാംസ്കാരിക പരിസരം പുതുക്കിപ്പണിയുക എന്ന രാഷ്ടീയ ദൗത്യമാണ് എഴുത്തച്ഛൻ നിർവഹിച്ചതെന്ന് അദ്ദേഹം വിലയിരുത്തി.

"ദേശീയവും ഉപദേശീയവുമായ സംസ്കാരധാരകളെ സമന്വയിപ്പിച്ച് അവയിലെ വൈരുദ്ധ്യങ്ങളേയും വൈവിദ്ധ്യങ്ങളേയും എഴുത്തച്ഛൻ അപ്രസക്തമാക്കി. ഉദാത്തമായ രാഷ്ട്ര സങ്കല്പം അവതരിപ്പിക്കുകയും ഭൗതികവും ആത്മീയവുമായ ഉള്ളറിവുകളെ പാടിയുണർത്തുകയും ആത്മഗൗരവം ആവിഷ്ക്കരിക്കുന്നതിനാവശ്യമായ ഭാഷ സജ്ജമാക്കുകയും ചെയ്ത കവിയാണദ്ദേഹം. അക്ഷരമറിയാത്തവരുടെ നാവിൽപ്പോലും അദ്ദേഹം അക്ഷരദേവതയെ പ്രതിഷ്ഠിച്ചു. തുടർന്നു വരുന്ന എഴുത്തുകാരിലേക്കും വായനക്കാരിലേക്കും സാധാരണക്കാരിലേക്കും പകരുന്ന, നവീനമായൊരു സംവേദനശക്തി വളർത്തിയെടുത്ത് ഭാഷയ്ക്കും സാഹിത്യത്തിനും അടിത്തറയുണ്ടാക്കി. അങ്ങനെ വിലയിരുത്തുമ്പോൾ പരശുരാമനോ, ശങ്കരനോ അല്ല തുഞ്ചത്തെഴുത്തച്ഛനാണ് 'കേരളം' എന്ന രാഷ്ട്ര സങ്കല്പം മലയാളിക്കു നൽകിയതെന്ന് നമുക്ക് തിരിച്ചറിയാൻ കഴിയും." ഡോ: അയ്യപ്പപ്പണിക്കർ സമർത്ഥിച്ചു.

തിരുവനന്തപുരം ആകാശ് മ്യൂസിക്സ് തയ്യാറാക്കിയ 'ഹരിനാമകീർത്തന'ത്തിന്റെ കാസറ്റ് ചടങ്ങിൽ അയ്യപ്പപ്പണിക്കർക്ക് ആദ്യപ്രതി നൽകി എം.ടി.പ്രകാശനം ചെയ്തു. (പെരുമ്പാവൂർ ജി.രവീന്ദ്രനാഥ് സംഗീതം നൽകി കവി വി.മധുസൂദനൻ നായരാണ് ഹരിനാമകീർത്തനം ആലപിച്ചിരിക്കുന്നത്.)

ഉച്ചയ്ക്കുശേഷം ആകാശവാണി കോഴിക്കോടു നിലയം അവതരിപ്പിച്ച കവിസമ്മേളനത്തിൽ മഹാകവി അക്കിത്തം, ഒ.എൻ.വി, സുഗതകുമാരി, എം.എൻ.പാലൂർ, കെ.വി.രാമകൃഷ്ണൻ, സി.കൃഷ്ണൻ നായർ, പോൾ കല്ലാനോട്, പി.ടി. അബ്ദുറഹിമാൻ, പ്രഭാവർമ്മ, കെ.സി. ഉമേഷ് ബാബു, കടമേരി ബാലകൃഷ്ണൻ എന്നിവർ സ്വന്തം കവിതകൾ അവതരിപ്പിച്ചു.

രാത്രി സമാപനസമ്മേളനം പ്രശസ്ത തമിഴ് സാഹിത്യകാരി ശിവശങ്കരി ഉദ്ഘാടനം ചെയ്തു. എം.ടി. അദ്ധ്യക്ഷനായിരുന്നു.

ജ്ഞാനപീഠ പുരസ്ക്കാരം നേടിയ ഒ.എൻ.വിയെ ചടങ്ങിൽ എം.ടി പൊന്നാടയണിയിച്ച് അനുമോദിച്ചു.

നാലുദിവസവും തുഞ്ചൻപറമ്പു തിങ്ങിനിറഞ്ഞ സഹൃദയരായ മലയാളികളോട് തന്റെ ഭാഷയുടെ ആദരം അറിയിക്കുകയായിരുന്നു ശിവശങ്കരി.

"ഞങ്ങളുടെഭാഷയിലൊന്നും ഒരു സാഹിത്യ സാംസ്ക്കാരിക സമ്മേളനത്തിന് ഇത്രയും ജനങ്ങളുടെ പങ്കാളിത്തം ഉണ്ടാവില്ല."


ഹരിനാമ കീർത്തനത്തിന്റെ കാസറ്റ് എം.ടി. റിലീസ് ചെയ്യുന്നു

അത് സത്യമായിരുന്നു. എഴുത്തുകാരും സാംസ്ക്കാരിക പ്രവർത്തകരും മാത്രമല്ല, കേവലം സാധാരണക്കാരായ എത്രയോ ഭാഷാസ്നേഹികളും നാലുദിവസം നീണ്ടുനിന്ന തുഞ്ചൻ ഉത്സവത്തിൽ ഹൃദയംകൊണ്ട് പങ്കാളികളായിരുന്നു. വാസ്തവത്തിൽ അവരാണ് തുഞ്ചൻ സ്മരണയെ ഉത്സവമാക്കിത്തീർത്തത്. സി.ഹരിദാസ്, കുമാരൻ നായർ, നന്ദകുമാർ, അപ്പുമാഷ്, കെ.എക്സ് ആന്റോ, പൂളയ്ക്കൽ ഹംസ, സത്യജിത്ത് തുടങ്ങിയവരുടെ പേരുകൾ അതിൽ പ്രത്യേകം ഓർക്കേണ്ടതുമുണ്ട്.

നാലാം ദിവസം രാത്രി വാസ്തവത്തിൽ പുലരാൻ മടിച്ച രാത്രിയായിരുന്നു. കവിതാദിവേദിയുടെ ഒഡീസ്സി നൃത്തവും കോട്ടയ്ക്കൽ പി.എസ്.വി നാട്യസംഘത്തിന്റെ കഥകളിയുമായി ധനുമാസത്തിലെ ആ തണുത്ത രാത്രി ആവേശഭരിതമായി നീണ്ടു.

പുതിയൊരു പ്രഭാതത്തിലേക്ക് കൺമിഴിച്ചുണരുകയാണ് തുഞ്ചൻപറമ്പ്. എഴുത്തച്ഛന്റെ നാരായം ഭാഷയുടെ ഹൃദയത്തിൽ കൊളുത്തിവച്ച ആത്മാക്ഷരത്തിന്റെ സൂര്യതേജസ്സ് ഇവിടെ അനശ്വരമായി പ്രകാശിച്ചുകൊണ്ടിരിക്കുന്നുണ്ട്. ആ വെളിച്ചം ഇന്നും പുതിയ പൊടിപ്പുകൾക്ക് ജീവരസം നൽകുന്നു.

കഴിഞ്ഞ വർഷം തകഴി കുട്ടനാട്ടിലെ വീട്ടുവളപ്പിൽനിന്നും കൊണ്ടുവന്ന, കേരളപ്രതീകമായ തെങ്ങിൻതൈ നട്ടതും എം.ടി.വാസുദേവൻ നായർ തന്റെ ഭാഷയുടെ സ്വപ്നം നട്ടുവളർത്തുന്നതും ആ വെളിച്ചത്തിൽത്തന്നെയാണ്.

വേരുകൾ സ്വന്തം മണ്ണിലേക്ക് കൂടുതൽ ആഴ്ന്നിറങ്ങുന്തോറും സാർവ്വലൗകികമായ മഹാകാശങ്ങളിലേക്കു വളർന്നുപടർന്നു നിറയുന്ന മലയാണ്മയുടെ സ്വത്വസൗന്ദര്യമാണത്...



## പ്രതിവിപ്ലവത്തിനുശേഷം റഷ്യൻ ജനത വീണ്ടും ഉണർന്നു

# ജനഹിതത്തിന്റെ അജണ്ട

കൃഷ്ണദാസ്

**മോ**സ്കോയിലിപ്പോൾ കനത്ത മഞ്ഞുവീഴ്ചയാണ്. മൈനസ് 20 ഡിഗ്രിയാണ് റഷ്യയിലെ അന്തരീക്ഷ താപം. കനത്ത മഞ്ഞുവീഴ്ചയ്ക്കും ചരിത്രമുന്നേറ്റത്തിന്റെ വിജയാരവങ്ങളെ ഒട്ടും തണുപ്പിക്കാനായില്ല. റഷ്യൻ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ ജനകീയ തിരിച്ചുവരവിന്റെ വിജയാരവങ്ങൾക്കിടയിലാണ് മറ്റൊരു ചരിത്രസംഭവത്തിനുകൂടി മോസ്കോ പട്ടണം സാക്ഷ്യം വഹിച്ചത്. ലെനിനിസ്റ്റ് കോംസുമോളിന്റെ (യംഗ് കമ്മ്യൂണിസ്റ്റ് ലീഗിന്റെ) 24-ാം കോൺഗ്രസ്സ് ഇക്കഴിഞ്ഞ ഡിസംബർ 22, 23, 24 തീയതികളിൽ മോസ്കോ പട്ടണത്തിലെ "ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് യൂത്ത്" കെട്ടിട സമുച്ചയത്തിൽ നടന്നത് മറ്റൊരു സമുജ്ജ്വല ചരിത്രസംഭവം തന്നെയായി മാറി. 1991-ൽ നടന്ന യംഗ് കമ്മ്യൂണിസ്റ്റ് ലീഗിന്റെ 22-ാം കോൺഗ്രസ്സിലാണ് "ലെനിനിസ്റ്റ് കോംസുമോൾ" പിരിച്ചുവിടാൻ തീരുമാനിച്ചത്. പിരിച്ചുവിടാനുള്ള തീരുമാനം പ്രമേയമായി കോൺഗ്രസ്സിൽ അവതരിപ്പിച്ചപ്പോൾ എൺപതു ശതമാനത്തിലധികം പ്രതിനിധികളും അതിനെ അനുകൂലിച്ചു. ഒരു ചെറു ന്യൂനപക്ഷം മാത്രം ലെനിനിസ്റ്റ് യംഗ് കമ്മ്യൂണിസ്റ്റ് ലീഗ് നിലനിർത്തുന്നതിന് വാദിച്ചു നോക്കി. എന്നാൽ മൃഗീയ ഭൂരിപക്ഷത്തോടെ കോംസുമോൾ പിരിച്ചുവിടാനുള്ള തീരുമാനം അംഗീകരിക്കപ്പെട്ടു. '92-ൽ കോംസുമോളിന്റെ 23-ാം കോൺഗ്രസ്സ് വിളിച്ചുചേർത്ത് വീണ്ടും പുനഃസംഘടിപ്പിക്കാൻ നടത്തിയ ശ്രമം വിജയിച്ചില്ല. എന്നാൽ ഇതിനിടയിൽ റഷ്യൻ ഫെഡറേഷനിലും പഴയ പല സോഷ്യലിസ്റ്റ് റിപ്പബ്ളിക്കുകളിലും, യൂണിവേഴ്സിറ്റികളിലും പ്രാദേശിക യുവജനങ്ങൾ മുൻകൈയെടുത്തും കോംസുമോൾ യൂണിറ്റുകൾ പല സ്ഥലത്തും സംഘടിപ്പിക്കപ്പെട്ടു. അതിനു കേന്ദ്രീകൃത സംഘടനാ സ്വഭാവം രൂപപ്പെടുത്തുന്നതിനാണ് ഇക്കഴിഞ്ഞ ഡിസംബർ 22, 23, 24 തീയതികളിൽ ലെനിനിസ്റ്റ് കോംസുമോളിന്റെ 24-ാം കോൺഗ്രസ്സ് മോസ്കോയിൽ ചേരാൻ നിശ്ചയിച്ചത്. ലോക ജനാധിപത്യ യുവജന ഫെഡറേഷനിൽ (WFDY) അംഗങ്ങളായ എല്ലാ രാജ്യങ്ങളിലേയും യുവജന സംഘടനകളേയും ഈ ചരിത്ര സംഭവത്തിന് സാക്ഷിയാവാൻ അവർ പ്രത്യേകം ക്ഷണിച്ചിരുന്നു. ഇന്ത്യ ഉൾപ്പെടെ 11 രാജ്യങ്ങളിലെ യുവജന സംഘടനാപ്രതിനിധികൾ ഈ സമ്മേളനത്തിൽ പങ്കെടുത്തു.



റഷ്യൻ ഫെഡറേഷനുൾപ്പെടെ പഴയ സോവിയറ്റ് റിപ്പബ്ളിക്കുകളിലെ 13 റിപ്പബ്ളിക്കുകളിൽനിന്നും പ്രതിനിധികൾ എത്തിച്ചേർന്നു. കോംസുമോളിന്റെ ഭാവി സംഘടനാ രൂപത്തേയും ലക്ഷ്യങ്ങളേയും സംബന്ധിച്ച് 23, 24 തീയതികളിൽ ഓരോ റിപ്പബ്ളിക്കിൽനിന്നുമുള്ള പ്രതിനിധികൾ ഗൗരവപൂർവ്വം ചർച്ച ചെയ്തു. 1991-ലെ തകർച്ചയ്ക്കുശേഷം പഴയ സോവിയറ്റ് സമൂഹം അതീവ ഗുരുതരമായ പതനത്തെയാണ് നേരിടുന്നത് എന്ന് അവർ വിലയിരുത്തി. ദശാബ്ദങ്ങളിലൂടെ കോടാനുകോടി ജനങ്ങൾ സ്വന്തം അദ്ധ്വാനത്തിലൂടെ കെട്ടിപ്പടുത്ത രാഷ്ട്രത്തിന്റെ പൊതുസ്വത്ത് "സ്വകാര്യവൽക്കരണ" നയത്തിന്റെ പേരിൽ നിലവിലുള്ള ഭരണാധികാരികളും ആശ്രിതരും സ്വന്തമാക്കിക്കൊണ്ടിരിക്കയാണ്. ബഹുരാഷ്ട്ര കുത്തകകളുടെ കടന്നുകയറ്റം സാമ്പത്തികരംഗം തകിടം മറിച്ചു. ഇതിന്റെയെല്ലാം പരിണതഫലം വളരെ പെട്ടെന്ന് പ്രത്യക്ഷപ്പെടാൻ തുടങ്ങി. നിത്യോപയോഗസാധനങ്ങളുടെ വിലവർദ്ധനവ് ജനജീവിതം തകർത്തെറിഞ്ഞു. വിദ്യാഭ്യാസച്ചെലവ് താങ്ങാനാവാത്തവിധം വർദ്ധിച്ചു. തൊഴിലില്ലായ്മ പെരുകി. മാഫിയാ സംഘങ്ങളും, തെരുവുതെമ്മാടികളും ചേർന്ന് ജനജീവിതത്തെ ഭയപ്പെടുത്തിക്കൊണ്ടിരുന്നു. ജനങ്ങൾക്ക് ലഭ്യമായിരുന്ന സർക്കാർ സൗജന്യങ്ങളെല്ലാം നിലച്ചു. "സ്വകാര്യവൽക്കരണ"ത്തിലൂടെ വളരെ പെട്ടെന്ന് ഒരു ചെറുന്യൂനപക്ഷം കോടീശ്വരന്മാരായപ്പോൾ റഷ്യൻ ജനതയുടെ വലിയ ശതമാനം ഇടത്തരക്കാർ സ്വന്തം ജീവിത നിലവാരത്തിൽ നിന്നും താഴേക്കെടുത്തെറിയപ്പെട്ടു. ഇതിന്റെയെല്ലാം പശ്ചാത്തലത്തിലായിരുന്നു വിദ്യാർത്ഥി-യുവജന സമൂഹത്തിന്റെ ക്ഷേമം നിറഞ്ഞ ഭാവിയെ സംബന്ധിച്ചും അവരുടെ അവകാശങ്ങൾ നിലനിർത്താനും, നേടാനും വേണ്ടിയുള്ള ഭാവിപരിപാടികളെ സംബന്ധിച്ചും കോംസുമോൾ 24-ാം കോൺഗ്രസ്സ് ഗൗരവമായ ചർച്ചകൾ നടത്തിയത്. മാനവരാശിയുടെ ആജന്മശത്രു സാമ്രാജ്യത്വവും മുതലാളിത്തവുമാണെന്നും, സോഷ്യലിസത്തിനു മാത്രമേ മാനവികതയുടെ ഉജ്ജ്വല നന്മകൾ ഉയർത്തിപ്പിടിക്കാനാവൂ എന്നും, ആയതിലേക്ക് എല്ലാ പ്രതിസന്ധികളും അതിജീവിച്ച് മുന്നേറുമെന്നും ലെനിന്റെ സ്മരണയെ സാക്ഷിയാക്കി അവർ പ്രതിജ്ഞയെടുത്തു. അവസാനം കോംസുമോളിന് 16 അംഗങ്ങളുള്ള പുതിയ കേന്ദ്ര കമ്മിറ്റിയെ സമ്മേളനം തിരഞ്ഞെടുത്തു. ഭാവിപരിപാടിയെ സംബന്ധിച്ചും, പുതിയ സംഘടനാ രൂപത്തെ സംബന്ധിച്ചും പുതിയ പശ്ചാത്തലത്തിൽ തീരുമാനമെടുക്കാൻ ഒരു കമ്മിഷനേയും സമ്മേളനം തിരഞ്ഞെടുത്തതോടെ ലെനിനിസ്റ്റ് കോംസുമോളിന്റെ 24-ാം കോൺഗ്രസ്സ് (യഥാർത്ഥത്തിൽ അതൊരു പുനഃസ്ഥാപനം തന്നെയാണ്) അതിന്റെ നടപടികൾ വിജയകരമായി പൂർത്തിയാക്കി.

വരാനിരിക്കുന്ന നാളുകൾ റഷ്യൻ രാഷ്ട്രീയരംഗത്തെ സംഭ്രമജനകമായ സംഭവങ്ങൾക്കായിരിക്കും സാക്ഷ്യം വഹിക്കുക. കമ്മ്യൂണിസ്റ്റ് പാർട്ടി ഓഫ് റഷ്യൻ ഫെഡറേഷന് നേരിട്ടുള്ള പ്രതിനിധികളുടെ എണ്ണവും, പാർട്ടിക്കു കിട്ടിയ വോട്ടിന്റെ ആനുപാതികമനുസരിച്ചുള്ള പ്രതിനിധികളുടെ എണ്ണവും ചേർത്താൽ 200-ൽ താഴെ പ്രതിനിധികൾ 'ഡ്യൂമ'യിലുണ്ടാവും. അനുപാതിലധികം സ്വതന്ത്ര പ്രതിനിധികളിൽ വലിയൊരു വിഭാഗം ഇപ്പോൾത്തന്നെ കമ്മ്യൂണിസ്റ്റുപാർട്ടിയോട് പിന്തുണ വാഗ്ദാനം ചെയ്തു. അങ്ങനെ വന്നാൽ കമ്മ്യൂണിസ്റ്റുപാർട്ടിക്കും, സ്വതന്ത്രന്മാർക്കും "ഡ്യൂമ"യിൽ ഭൂരിപക്ഷമുണ്ടാകും. എന്നാൽ റഷ്യൻ ഫെഡറേഷന്റെ ഭരണഘടന പ്രകാരം പ്രസിഡന്റാണ് പരമാധികാരി. ലക്ഷണമൊത്ത ഏകാധിപതിയാണ് പ്രസിഡന്റ് ബോറിസ് യെൽറ്റ്സിൻ എന്നത് ഇതിനകംതന്നെ വ്യക്തമാക്കപ്പെട്ടിട്ടുണ്ട്. ഒരിക്കൽ തന്റെ വാക്കുകൾക്ക് എതിരു പറഞ്ഞ പാർലമെന്റ് മന്ദിരം പട്ടാളത്തെ അയച്ച് യുദ്ധം ചെയ്ത് പിടിച്ചടക്കാൻ പോലും യൽറ്റ്സിൻ മടിച്ചിട്ടില്ല. എന്നാൽ ഒരു കാര്യം ഉറപ്പാണ്: പഴയപോലെ ജനഹിതം ചവിട്ടിമെതിക്കാൻ ഇന്ന് യെൽറ്റ്സിന് കെൽപ്പില്ല. അങ്ങനെ പെരുമാറിയാൽ റഷ്യൻ ജനത നിസ്സംഗരായി നോക്കിനിൽക്കയുമില്ല.

ഇക്കഴിഞ്ഞ തിരഞ്ഞെടുപ്പു ഫലം യെൽറ്റ്സിനെയും, ആശ്രിതവൃന്ദത്തെയും കുറച്ചൊന്നുമല്ല ഞെട്ടിച്ചിട്ടുള്ളത്. ജൂണിൽ നടക്കുന്ന പ്രസിഡന്റ് തിരഞ്ഞെടുപ്പുഫലത്തെക്കുറിച്ച് അവർ ഏറെ ഉൽക്കണ്ഠാകുലരാണ്. അവരെപ്പോലെതന്നെ ഉൽക്കണ്ഠാകുലരാണ് വിദേശ സാമ്രാജ്യത്വ ശക്തികളും. ഇക്കഴിഞ്ഞ വർഷങ്ങളിൽ ബഹുരാഷ്ട്രക്കുത്തകകൾ റഷ്യയുടെ തന്ത്രപ്രധാന സാമ്പത്തിക മേഖലകളിലെല്ലാം പിടിമുറുക്കിക്കഴിഞ്ഞു. തുറന്നുകിട്ടിയ പുതിയ മേച്ചിൽപ്പുറങ്ങളിൽനിന്നും ഒരു പിറകോട്ടടി അവർക്കു സങ്കല്പിക്കാൻപോലുമാവില്ല. അതിനാൽ പ്രസിഡന്റ് തിരഞ്ഞെടുപ്പിൽ ബഹുരാഷ്ട്രക്കുത്തകകളും, സാമ്രാജ്യത്വ ശക്തികളുമെല്ലാം റഷ്യൻ കമ്മ്യൂണിസ്റ്റ് പാർട്ടിയെ നേരിടാൻ യെൽറ്റ്സിന് കൂട്ടുണ്ടാവുമെന്നുറപ്പാണ്. എന്നാൽ റഷ്യൻ ജനതയുടെ ഇച്ഛാശക്തി ചരിത്രത്തെ മുന്നോട്ടുതന്നെ നയിക്കും.

1991-ലെ പ്രതിവിപ്ളവത്തിനുശേഷം ജീവിത നിലവാരത്തിൽ വൻ തകർച്ച നേരിട്ട റഷ്യൻ ജനത ഇനിയും അത് തകരാതിരിക്കാനുള്ള സമരത്തിൽ അണിചേർന്നിരിക്കുന്നു എന്നാണ് തിരഞ്ഞെടുപ്പു ഫലം കാണിക്കുന്നത്.

# നെഹ്റുവും വിമോചന സമരവും

## ഞാനും എന്റെ ജീവിതവും

എ.പി. ഉദയഭാനു

(കഴിഞ്ഞലക്കത്തിൽ നിന്നും തുടർച്ച)

കമ്മ്യൂണിസ്റ്റുകാരോട് എതിർപ്പുണ്ടെങ്കിലും നമ്മുടെ മാന്യതവിട്ട് പോകരുതെന്നും, നല്ലതെന്നു തോന്നുന്നതിനെ അനുമോദിക്കണമെന്നും എനിക്ക് തോന്നിയിരുന്നു. 1958 ആഗസ്റ്റ് 24-ാം തീയതി വൈക്കം മുഹമ്മദ് ബഷീർ എന്നോടു പറഞ്ഞു "ന്റുപ്പുപ്പാക്കൊരാനയുണ്ടാർന്നു" എന്ന പുസ്തകം കമ്മ്യൂണിസ്റ്റ് ഗവൺമെന്റ് ടെസ്റ്റ് ബുക്കാക്കി സ്വീകരിച്ചതിനെപ്പറ്റി കോൺഗ്രസ്സുകാർ ആക്ഷേപിക്കുന്നുവെന്ന്. ദീനബന്ധുവിലിരുന്നപ്പോൾ ഞാൻ ബഷീറിനെ തലയോലപ്പറമ്പിൽ ഇടയ്ക്കിടെ പോയി കാണുമായിരുന്നു; എന്റെ ദിനബന്ധുപത്രത്തിലേക്കും, ചില വിശേഷാൽ പ്രതികളിലേക്കും വല്ലതും എഴുതിക്കുന്നതിലേക്കായി. കളങ്കമില്ലാത്ത അദ്ദേഹത്തിന്റെ പ്രകൃതവും സ്വാഭാവികമായ നർമ്മസംഭാഷണവും എത്രയോ ആകർഷകമായിരുന്നു. എന്നാൽ 'ന്റുപ്പുപ്പാക്കൊരാനണ്ടാർന്നു' എന്ന ബഷീറിന്റെ നോവൽ ഗ്രന്ഥപാഠപുസ്തകമാക്കിയത് വളരെ നല്ല നടപടിയായാണ് എനിക്കു തോന്നിയത്. നമ്മുടെ കുട്ടികൾ അവരുടെ ചുറ്റുപാടും ജീവിക്കുന്ന വിവിധ സമുദായങ്ങളിൽപ്പെട്ടവരുടെ ജീവിതചര്യയെയും വിശ്വാസങ്ങളെയും അവരുടെ വിചാരങ്ങളെയും വികാരങ്ങളെയും രൂപപ്പെടുത്തുന്ന സങ്കല്പങ്ങളെയും അറിയേണ്ടത് ആവശ്യമാണ്. അത് സമുദായങ്ങളേയും വ്യക്തികളേയും തമ്മിൽ ബന്ധിപ്പിക്കുന്നതിനുള്ള തിളങ്ങുന്ന കണ്ണികളായിത്തീരും. ഈ വിവരങ്ങൾ വിശദീകരിച്ചുകൊണ്ട് ബഷീർ സാഹിബിന്റെ പുസ്തകം പാഠ്യപുസ്തകമാക്കിയതിനെ ശ്ലാഘിച്ചുകൊണ്ട് ഞാൻ ദീനബന്ധുവിൽ എഴുതുകയുണ്ടായി.

എനിക്ക് മനസ്സിന് വിഷാദവും ലജ്ജയും ഉണ്ടാക്കിയ സംഗതിയായിരുന്നു 1955 ഡിസംബർ 19-ാം തീയതി ദീനബന്ധു ദിനപത്രത്തിൽ എം. എന്റെ വീടിന്റെ ഒരു പാർശ്വചിത്രം കൊടുത്തിട്ട് എം. എന്റെ മണിമാളിക എന്നെഴുതിയിരുന്നത്. ഞാൻ പത്രാധിപരായിരുന്ന പത്രത്തിലല്ലേ: ഞാൻ വളരെ അല്പനായിത്തീർന്നതായിത്തോന്നി. എം.എൻ-ഓട് ക്ഷമ ചോദിച്ചുവോ എന്നറിയില്ല. ഞാൻ ഇതേപ്പറ്റി എന്റെ സഹപ്രവർത്തകരോട് വളരെ വേദനയോടെ സംസാരിച്ചു. എം.എന്റേത് എത്രയോ ചെറിയ വീടായിരുന്നു. ഞാൻ അവിടെ പോയിട്ടുമുണ്ട്. എം.എന്റെ ഭാര്യ ദേവകി എത്രയോ വലിയ സ്വത്തിന്റെ ഉടമസ്ഥയുമായിരുന്നു. എത്രയോ വലുതായ മഹത്വവും, നന്മയും ഉള്ളതായിരുന്നു എം.എന്റെ ജീവിതം.

1950 ജൂൺ, ജൂലൈ മാസമായപ്പോഴേക്ക് വിമോചനസമരം അതിന്റെ അത്യുഗ്രമായ ഭാവം അവലംബിച്ചിരുന്നു. അന്ന് എന്റെ ശ്രീമതി കളക്ടറേറ്റ് പിക്കറ്റിംഗിനു പോയി അറസ്റ്റു വരിക്കയുണ്ടായി. എനിക്കെന്തോ അറസ്റ്റു വരിക്കുന്നതിന് വലിയ കൗതുകം തോന്നിയില്ല. 5-ാം തീയതി പ്രചാരണത്തിന് ഞാൻ ബാംഗ്ലൂരിലെത്തി. എന്നെ ശ്രീ. ഈപ്പൻ പോത്തൻ വന്ന് സ്വീകരിക്കുകയും പൗരസമ്മേളനത്തിൽ പ്രസംഗിക്കാൻ കൊണ്ടുപോകുകയും ചെയ്തു. മീറ്റിംഗ് വളരെ ഗംഭീരമായിരുന്നു. എന്റെ "ഗംഭീരമായ" പ്രസംഗത്തിനുശേഷം കേരളത്തിലെ കമ്മ്യൂണിസ്റ്റ് ഗവൺമെന്റിനെ പിരിച്ചുവിടണമെന്ന പ്രമേയം അവിടെ പാസ്സാക്കി.

1959 ജൂലൈ 31-ാം തീയതി ഇ.എം.എസ്സിന്റെ നേതൃത്വത്തിലുള്ള മന്ത്രിസഭ. പ്രസിഡന്റ് പിരിച്ചുവിടുകയും, സംസ്ഥാന ഭരണ ഗവർണ്ണർ ഏറ്റെടുക്കുകയും ചെയ്തു. അന്നാവട്ടെ, പി.എസ്.പിക്കാർ തനിയെ തന്നെ 'പട്ടം സിന്ദാബാദ്' എന്നുള്ള മുദ്രാവാക്യവും മുഴക്കി ഒരു ഘോഷയാത്ര നടത്തി. കമ്മ്യൂണിസ്റ്റ് മന്ത്രിസഭ പോയതിന്റെ പിറകേ ഓരോ നേതാവും, ഓരോ കക്ഷിയും അധികാരത്തിൽ കടന്നുകൂടാനുള്ള വേവലാതിയിൽ ഓരോ തന്ത്രങ്ങൾ ആവിഷ്ക്കരിക്കയായിരുന്നു. ഒരിക്കൽ അധികാരത്തിൽ കടന്നുകൂടിയാൽ ഒരിക്കലും അവിടെ നിന്നിറങ്ങിപ്പോവുകയില്ലെന്നാണ് കമ്മ്യൂണിസ്റ്റുപാർട്ടിയെപ്പറ്റിയുള്ള സങ്കല്പം. ഇന്നും ക്യൂബയേയും ഉത്തരകൊറിയയേയുംപോലുള്ള ചെറിയ രാജ്യങ്ങളിൽ പോലും, അധികാരത്തിൽ കടന്നുകൂടിയ കമ്മ്യൂണിസ്റ്റു പാർട്ടി, അതിന്റെ പിടിമുറുക്കി. വിടാതിരിക്കയാണല്ലോ. അതുപോലെതന്നെ ഇവിടെയും സംഭവിക്കുമായിരുന്നു. കേരളം ഒരു പരമാധികാര രാഷ്ട്രമായിരുന്നുവെങ്കിൽ. കേരളമാവട്ടെ ഇന്ത്യൻ യൂണിയനിലെ ഒരു സംസ്ഥാനം മാത്രമാണല്ലോ. അതുകൊണ്ട് ഇന്ത്യയുടെ ഭരണഘടന ഉപയോഗിച്ച് സംസ്ഥാന മന്ത്രിസഭയെ പിരിച്ചുവിടാൻ കഴിഞ്ഞു. അങ്ങനെ പിരിച്ചുവിട്ടത് ജനാധിപത്യ പ്രകാരം ശരിയായില്ലെന്ന് വിചാരിക്കുന്നവരുണ്ട്. സ്വതന്ത്രന്മാരുടെ സഹായത്തോടെയാണെങ്കിലും കമ്മ്യൂണിസ്റ്റു പാർട്ടിക്ക് നിയമസഭയിലുണ്ടായിരുന്ന നേരിയ ഭൂരിപക്ഷം അവസാനംവരെ അചഞ്ചലമായി അവർക്ക് നിലനിർത്താൻ കഴിഞ്ഞിരുന്നു. കേരളത്തിൽ അങ്ങോളമിങ്ങോളം കൊടുങ്കാറ്റുപോലുള്ള പ്രക്ഷോഭങ്ങൾ ആഞ്ഞടിച്ചെങ്കിലും കമ്മ്യൂണിസ്റ്റുകാരുടെ ഭരണം അതുകൊണ്ടൊന്നും കുലുങ്ങിയില്ല.

നെഹ്റു ലോകവിശ്രുതനായ ജനാധിപത്യവാദിയാണ്. ഉള്ളാലെ കമ്മ്യൂണിസ്റ്റുമാണ്. റഷ്യയോടു ചായ്‌വുള്ള ആളുമാണ്. കോൺഗ്രസ്സിന്റെ പ്രസിഡന്റായി ആദ്യം തിരഞ്ഞെടുക്കപ്പെട്ടപ്പോൾ സ്ഥാനാരോഹണം ചെയ്തുകൊണ്ടു നടത്തിയ പ്രസംഗത്തിൽ സദസ്സിനെ അഭിസംബോധന ചെയ്തത് "സഖാക്കളെ" എന്നായിരുന്നു. അക്കാലത്ത് സഖാക്കളെ എന്നുള്ള വിളി കമ്മ്യൂണിസ്റ്റുകാരുടേതാണെന്നാണ് സങ്കല്പിച്ചിരുന്നത്. ഒരുകാലത്ത് നമ്മുടെ നാട്ടിൽ കമ്മ്യൂണിസ്റ്റുകാർ എന്നതിന്റെ പര്യായമായി സഖാക്കൾ എന്നാണല്ലോ പ്രയോഗിച്ചിരുന്നത്. അതുകൊണ്ട് കമ്മ്യൂണിസ്റ്റ് ഗവൺമെന്റിനെ പിരിച്ചുവിടാൻ നെഹ്റു ഗവൺമെന്റ് സന്നദ്ധമാകില്ലായെന്ന് പലരും ശങ്കിച്ചിരുന്നു. എന്നാൽ പുന്തുറയിലും അങ്കമാലിയിലും മറ്റു പലയിടങ്ങളിലും വെടിവയ്പും, വരന്തരപ്പിള്ളി പോലുള്ള സ്ഥലങ്ങളിൽ കമ്മ്യൂണിസ്റ്റുകാർ നടത്തിയ കുത്തിക്കൊലകളും, മറ്റു പല സ്ഥലങ്ങളിലും നടന്നിരുന്ന അക്രമങ്ങളും ആകപ്പാടെ അരക്ഷിതത്വത്തിന്റെ അന്തരീക്ഷം വളർത്തിയിരുന്നു. ഇവിടെയാകട്ടെ, ഒരുകാലത്ത് തമ്മിൽ മത്സരിച്ചുനിന്നിരുന്ന പി.എസ്.പിയും, ആർ.എസ്.പിയും, കെ.എസ്.പിയും മുസ്‌ലിം ലീഗുമെല്ലാം കൂടെ ഒന്നായി ചേർന്നാണ് വിമോചന സമരത്തിന് മുന്നോട്ടുവന്നത്. ഒരുകാലത്ത് കോൺഗ്രസ്സിനെ ക്രിസ്ത്യൻ കോൺഗ്രസ്സെന്നും, അതിനെ ആറടിമണ്ണിൽ കുഴിച്ചുമൂടണമെന്നും പ്രസംഗിച്ചുനടന്നിരുന്ന മന്നം, വിമോചനസമരത്തിന്റെ നേതാവായും, ആർ.ശങ്കർ പി.സി.സി പ്രസിഡന്റായും തീർന്നു. അവർ കമ്മ്യൂണിസ്റ്റ് ഗവൺമെന്റിനെതിരായ പ്രക്ഷോഭണത്തെ നയിച്ചു. മന്നത്തിനെ 'ഭാരതകേസരി' എന്ന് ബഹുമതിപ്പട്ടം കൊടുത്ത് ഹംസരഥത്തിൽ നാടാകെ എഴുന്നള്ളിച്ചുകൊണ്ടുനടന്നിരുന്നു. പനമ്പിള്ളിയും, ദാമോദരമേനോനും, കെ.പി.മാധവൻനായരും, ശങ്കറുമെല്ലാം കേന്ദ്രത്തിൽ പോവുകയും കമ്മ്യൂണിസ്റ്റ് ഗവൺമെന്റിനെതിരായി നിവേദനങ്ങൾ നടത്തുകയും ചെയ്തു. അപ്പോഴേക്കും കോൺഗ്രസ്സ് പ്രസിഡന്റായിരുന്ന ഇന്ദിരാഗാന്ധി വിമോചനസമരത്തിന് പിന്തുണ നൽകി. അവരുടെ ശക്തിയായ പ്രേരണകൊണ്ടാണത്രേ കമ്മ്യൂണിസ്റ്റ് ഗവൺമെന്റിനെ പിരിച്ചുവിടാൻ നെഹ്റു തീരുമാനിച്ചത്. ഈ പ്രക്ഷോഭണകാലത്ത് പണ്ഡിറ്റ്ജി കേരളം സന്ദർശിക്കുകയും, ഇവിടത്തെ സ്ഥിതിഗതികളുടെ സ്വഭാവം മനസ്സിലാക്കുകയും ചെയ്തിരുന്നു. ഭരണം നടത്തിക്കൊണ്ടുപോകാൻ വയ്യാത്ത ഒരവസ്ഥയിൽ കമ്മ്യൂണിസ്റ്റു ഗവൺമെന്റ് വന്നുപെട്ടിരിക്കയാണെന്നും, പിരിച്ചുവിടലിന് അവർ തന്നെ സ്വാഗതം ചെയ്യുന്നുവെന്നും ഒരു വാർത്തയും പരന്നിരുന്നു.



നെഹ്റു

1957 ഏപ്രിൽ 5-ാം തീയതി ഇ.എം.എസ് മന്ത്രിസഭ അധികാരത്തിൽ വരാനിടയായ സാഹചര്യങ്ങളെപ്പറ്റി ഞാൻ നേരത്തേതന്നെ പറഞ്ഞിട്ടുണ്ട്. പട്ടം താണുപിള്ളയുടെ പി.എസ്.പിയുമായും, മുസ്‌ലിം ലീഗുമായും ഒരു ധാരണ ഉണ്ടാക്കി കമ്മ്യൂണിസ്റ്റുകാരെ നേരിടണമെന്ന വിചാരം ശ്രീ.പി.ടി.ചാക്കോക്കും എനിക്കുമുണ്ടായിരുന്നു. എന്നാൽ കോൺഗ്രസ്സിന്റെ തലപ്പത്തുള്ളവർക്ക് മുസ്‌ലിം ലീഗ് എന്ന പേരുപോലും നിഷിദ്ധമായിരുന്നു. പി.എസ്.പിയുമായി 'യോജിപ്പുണ്ടാക്കുന്നതിൽ അവർക്ക് വലിയ താത്പര്യവുമുണ്ടായിരുന്നില്ല. എന്റെ സ്നേഹിതൻ ശ്രീ.സി.കെ.ഗോവിന്ദൻനായർക്ക് അദ്ദേഹത്തിന്റേതായ ശാഠ്യങ്ങളുണ്ടായിരുന്നു. അദ്ദേഹവും, മലബാറിലെ പല കോൺഗ്രസ്സുകാരും ലീഗുമായി സഖ്യം ഉണ്ടാക്കുന്നതിന് അനുകൂലികളായിരുന്നില്ല. ബോംബെയിൽ ചെയ്തിരുന്നതുപോലെ മുസ്‌ലിം ലീഗെന്ന പേരു മാറ്റിവച്ച് ലീഗുമായി ധാരണയുണ്ടാക്കാൻ എസ്.കെ. പാട്ടീലും ഞാനും കൂടി സീതിസാഹിബിനെ കണ്ട് പരാജയപ്പെട്ട കാര്യം നേരത്തെ പറഞ്ഞിട്ടുണ്ടല്ലോ. 'ചത്ത കുതിര' എന്ന ലീഗിനെപ്പറ്റി പണ്ഡിറ്റ്ജി കോട്ടയത്തുവച്ച് ആക്ഷേപിച്ചതും അവരെ ക്ഷുഭിതരാക്കിയിരുന്നു. അങ്ങനെ കോൺഗ്രസ്സിനെതിരായി അണിനിരന്ന ലീഗിന്റേയും, പി.എസ്.പിയുടേയും മറ്റു. കക്ഷികളുടേയുമെല്ലാം അപ്രഖ്യാപിത പിൻതുണകൊണ്ടായിരുന്നു കമ്മ്യൂണിസ്റ്റ് ഭരണം വന്നത്. ഞാനിതെല്ലാം എടുത്തുപറയുന്നത് എന്റേയും, അന്നിവിടെ ഉണ്ടായിരുന്ന കോൺഗ്രസ്സ് നേതൃത്വത്തിന്റേയും പരാജയമല്ല കമ്മ്യൂണിസ്റ്റ് പാർട്ടി അധികാരത്തിൽ വന്നതെന്ന് വീണ്ടും വ്യക്തമാക്കാനാണ്. എന്നാൽ കമ്മ്യൂണിസ്റ്റു പാർട്ടി അധികാരത്തിൽ വരികയും, കോൺഗ്രസ്സും പി.എസ്.പിയും മുസ്‌ലിം ലീഗുമെല്ലാം പ്രതിപക്ഷവും ആകുകയും ചെയ്തു. പാർട്ടികളുടെയെല്ലാം മനോഭാവത്തിൽ വലിയൊരു പരിവർത്തനം ഉണ്ടായിത്തീർന്നു. പി.റ്റി. ചാക്കോയെയാണ് കോൺഗ്രസ്സ് നിയമസഭാകക്ഷിയുടെ നേതൃത്വത്തിൽ നിശ്ചയിച്ചത്. പ്രതിപക്ഷങ്ങളായിത്തീർന്ന മറ്റു പാർട്ടികളേയും കോൺഗ്രസ്സിന്റെ പക്ഷത്തിൽ കൊണ്ടുവരാൻ അത് സഹായകമായിത്തീർന്നു. 'പ്രതിപക്ഷം' എന്നുള്ള മനോഭാവത്തിൽക്കൂടെ കമ്മ്യൂണിസ്റ്റ് ഇതര പാർട്ടികളെയെല്ലാം ഒരേ വേദിയിലേക്കെന്നപോലെ ഒരുമിച്ചു കൊണ്ടുവരുന്നതിന് പി.റ്റി.ചാക്കോയ്ക്ക് കഴിഞ്ഞു. അങ്ങനെ പ്രതിപക്ഷങ്ങൾ ആയി [illegible]ന്നതിൽക്കൂടിയുണ്ടായ ഒരു ഏകമതീഭാവമാണ് പില്ക്കാലത്ത് കമ്മ്യൂണിസ്റ്റ് വിരുദ്ധ മുന്നണിയായി, വിമോചനസമരമായി, മുന്നോട്ടു പോകുവാൻ കോൺഗ്രസ്സിനെ സഹായിച്ചത്.

കമ്മ്യൂണിസ്റ്റ് മന്ത്രിസഭയെ പിരിച്ചുവിട്ടതിനെത്തുടർന്ന് അടുത്ത തിരഞ്ഞെടുപ്പിനുള്ള കൂടിയാലോചനകൾ നടന്നു. ദേബർഭായിയും, സാദിക്കാലിയും മറ്റു പലരും ഇവിടെ നിരന്തരമായി കൂടിയാലോചനയ്ക്ക് വന്നിരുന്നു. കമ്മ്യൂണിസ്റ്റ് പാർട്ടിക്കെതിരായി കോൺഗ്രസ്സും, ലീഗും, പി.എസ്.പിയും എല്ലാം ഒരുമിച്ച് അണിനിരക്കുന്നതിനുള്ള ആലോചനയായി. ആ കാലഘട്ടത്തിൽ പലപ്പോഴും ഞാൻ സ്ഥാനാർത്ഥിയായി മത്സരിച്ച് അടുത്ത മന്ത്രിസഭയിൽ അംഗമായി വരണമെന്നുള്ള അഭിപ്രായങ്ങൾ ഉണ്ടായിത്തീർന്നു. ദേബർഭായിയും, മന്നവും സ്ഥാനാർത്ഥിയായി ഞാൻ നില്ക്കണമെന്ന് നിർബന്ധിക്കുകയുണ്ടായി. ചില സ്നേഹിതന്മാർ ഞാൻ പി.സി.സി.പ്രസിഡന്റാകണമെന്ന് നിർബന്ധിക്കുകയുണ്ടായി. 1959-ലെ ഡയറിക്കുറിപ്പുകളിൽക്കൂടി പോകുമ്പോൾ ഇതിന്റെയെല്ലാം രസകരങ്ങളായ പല രംഗങ്ങളും അതിൽ രേഖപ്പെടുത്തിയിരിക്കുന്നതുകാണാം. ഇന്ന് അവ രസകരമായിത്തോന്നുന്നു. ഞാനതിൽനിന്നെല്ലാം നിർബന്ധപൂർവ്വം ഒഴിഞ്ഞുമാറി. ആർക്കറിയാം തിരഞ്ഞെടുപ്പുകളെപ്പറ്റിയെല്ലാം ഒരു വല്ലാത്ത ആശങ്ക എന്നിൽ വളർന്നുവന്നിരിക്കാം. അതിൽനിന്നുള്ള ഭീരുത്വമാകാം എന്നെ തിരഞ്ഞെടുപ്പുകളിലേക്കൊന്നും കൊണ്ടു ചാടിക്കാതിരുന്നത്. അല്ലാതെ, എന്റെ മഹത്തായ "ത്യാഗ"മൊന്നും ആയിരിക്കാൻ ഇടയില്ലല്ലോ.

ലീഗ് കൂടെ പിൻതുണയ്ക്കുന്നുവെന്നു വന്നപ്പോൾ കോൺഗ്രസ്സുകാർക്ക് മലബാറിൽ ജയിക്കാനുള്ള സാദ്ധ്യത വളരെയേറെ വർദ്ധിച്ചു. അതുകൊണ്ടാണ് ചിറയിൻകീഴ് പാർലമെന്റ് മണ്ഡലത്തിലും, കൊല്ലത്തും, കൊട്ടാരക്കര അസംബ്ലി നിയോജക മണ്ഡലങ്ങളിലും തിരഞ്ഞെടുപ്പുകളിൽനിന്നു മത്സരിച്ചുതോറ്റ ശ്രീ.ആർ. ശങ്കർ കണ്ണൂരിൽനിന്ന് മത്സരിക്കാൻ തീരുമാനിച്ചത്. സ്വതന്ത്ര തിരുവിതാംകൂർ വാദിയായിരുന്നു അദ്ദേഹം. മലബാർനിന്നും പ്രശസ്തമായി അദ്ദേഹം വിജയിച്ചു. എസ്.എൻ.ഡി.പിയുടെ ജനറൽ സെക്രട്ടറിയായും പ്രസിഡന്റായും ശ്രീനാരായണ കോളേജുകളുടെ സംസ്ഥാപകനായും ഉള്ള യശസ്സ് മലബാറിൽ ശങ്കറിന് വലിയ ഔന്നത്യം, തീയരുടെ ഇടയിൽ വിശിഷ്യാ നേടിക്കൊടുത്തിരുന്നു.

അന്ന് സ്ഥാനാർത്ഥികളെ നിർണ്ണയിക്കുന്നതിനുള്ള ആലോചനകൾ ദേബർഭായിയുടെ നേതൃത്വത്തിൽ ഗവൺമെന്റ് ഗസ്റ്റ് ഹൗസിൽ നടന്നുകൊണ്ടിരുന്നു. ഇതിനിടയിൽ ശ്രീ.പി.ടി.ചാക്കോ ഇടയ്ക്കിടയ്ക്ക് റസ്റ്റ് ഹൗസിൽ പോയി പട്ടം താണുപിള്ളയുമായി ആലോചനകൾ നടത്തിയിരുന്നു. അതിനെപ്പറ്റി ചിലർ വിമർശിച്ചിരുന്നു. കമ്മ്യൂണിസ്റ്റുകൾക്കെതിരായി നിയമസഭയിൽ പി.ടി.ചാക്കോ ഉണ്ടാക്കിയ ഐക്യമുന്നണിയാണ് പിന്നീട് ഫലത്തിൽ 1960-ലെ കോൺഗ്രസ്സിലെ വലിയ വിജയത്തിനും, കമ്മ്യൂണിസ്റ്റുകളുടെ വലിയ പരാജയത്തിനും കാരണമായിത്തീർന്നത്. കാലത്തിനും, രാഷ്ട്രീയ സാഹചര്യത്തിനുമുണ്ടായ വലിയ മാറ്റങ്ങളെപ്പറ്റി ഞാനോർത്തുപോവുകയാണ്. 1957-ൽ കമ്മ്യൂണിസ്റ്റുകാർ ജയിച്ചുവെന്നും, കോൺഗ്രസ്സുകാർ പരാജയപ്പെട്ടുവെന്നും പറയുന്ന കാലത്ത് കമ്മ്യൂണിസ്റ്റുകാർക്കു കിട്ടിയ വോട്ടും, 1960-ൽ കമ്മ്യൂണിസ്റ്റുകൾ പറ്റേ തോറ്റുവെന്നു പറയുമ്പോൾ അവർക്കുകിട്ടിയ വോട്ടും ഞാൻ വിശകലനം ചെയ്ത് എഴുതിയിരുന്നു. 1957-ലും 60-ലും കമ്മ്യൂണിസ്റ്റുകൾക്കു കിട്ടിയ വോട്ടുകളുടെ എണ്ണത്തിൽ തമ്മിൽ വലിയ വ്യത്യാസമൊന്നും ഉണ്ടായിരുന്നില്ലായെന്ന് ഞാൻ അക്കാലത്തുതന്നെ വിശദീകരിച്ചുകൊടുത്തിരുന്നു. കമ്മ്യൂണിസ്റ്റുകാരുടെ നിയമസഭയിലെ അംഗസംഖ്യ കുറഞ്ഞെങ്കിലും, രാജ്യത്തുള്ള അവരുടെ പിന്തുണ അലംഘനീയമായിത്തന്നെ നിലനിന്നിരുന്നു. അതാണ് എനിക്ക് കാണാൻ കഴിഞ്ഞത്. ഞാൻ പലപ്പോഴും പറയാറുള്ളതുപോലെ, ജയിച്ച സീറ്റുകളുടെ എണ്ണമല്ല, ശതമാനം വച്ചുവേണം പാർട്ടിയുടെ ശക്തി നിർണ്ണയിക്കേണ്ടത്. സീറ്റിന്റെ എണ്ണം മാത്രം ഗണിക്കുന്നത് ഒരു ഉപരിപ്ലവമായ രീതിയാണ്. ആഴത്തിലേക്കു നോക്കി. വോട്ടു ചെയ്തവരുടെ ശതമാനം അല്ലെങ്കിൽ എണ്ണം നോക്കിയാണ് യഥാർത്ഥമായ പിന്തുണ നിശ്ചയിക്കേണ്ടത്. അങ്ങനെ നോക്കിയാൽ രാജീവ് ഗാന്ധിയുടെ കാലത്തുണ്ടായ ഒരു തിരഞ്ഞെടുപ്പിനു മാത്രമേ ഭൂരിപക്ഷ വോട്ടുകളോടെ കോൺഗ്രസ്സ് ജയിച്ചിട്ടുള്ളൂ. അല്ലാതെ, സീറ്റുകെളല്ലാം കോൺഗ്രസ്സ് തൂത്തുവാരിക്കൊണ്ടുപോയി എന്നുപറയുന്ന നെഹ്റു യുഗത്തിൽപ്പോലും ഒരു ന്യൂനപക്ഷം വോട്ടർമാരുടെ പിന്തുണകൊണ്ടാണ് മഹത്തായ വിജയം കോൺഗ്രസ്സ് നേടിപ്പോന്നിരുന്നത്. ഇതാണ് എന്റെ പഴയ ഓർമ്മകൾ.

(തുടരും)

## മലയാളത്തിന്റെ വേരുകൾ തേടിയ പ്രതിഭയെക്കുറിച്ച്

# മലയാള മൊഴിയുടെ ജാതകംകുറിച്ച്

പി. ഗോപകുമാർ

നഗരത്തിൽ ആരവമടങ്ങില്ല ഒരിക്കലും. ആരവങ്ങളിൽ നിന്നകന്ന് ആരാവാരമില്ലാതെ ഒരു ജയന്തി ആഘോഷം.

പബ്ലിക് ലൈബ്രറി ഹാളിൽ (തിരുവനന്തപുരം) ഒരു കൊച്ചു സദസ്സിനെ സാക്ഷിനിർത്തി സ്ഥലനാമസമിതി (പ്ലാൻസ്) മലയാള രൂപവിജ്ഞാനിയത്തിന്റെ മാർഗദർശി എൽ.വി.രാമസ്വാമി അയ്യരുടെ ഓർമ്മ പുതുക്കി....

ഒക്ടോബർ 25-ന് അദ്ദേഹം ജനിച്ചിട്ട് നൂറു വർഷം പൂർത്തിയായി.

ഈ ജന്മശതാബ്ദി ഒരന്യാദൃശമായ വ്യക്തിത്വത്തെ വീണ്ടും ഓർമ്മിപ്പിക്കുന്നു....

ഒരു ജനതയുടെ ജാതകക്കുറിപ്പെഴുതു...ു. ഭാഷാശാസ്ത്രം. ദ്വിഭാഷി എന്ന നാമപദത്തിന്റെ പഴയ അക്ഷരക്കൂട്ടമായാണ് ലിങ്ഗ്വിസ്റ്റിന്റെ രംഗപ്രവേശം. മുൻകാലങ്ങളിൽ, പൗരസ്ത്യദേശത്ത് ദ്വിഭാഷി എന്ന അർത്ഥത്തിൽ ഏറെ പ്രയോഗത്തിലിരുന്നത്രേ ലിങ്ഗ്വിസ്റ്റ്. പോർത്തുഗീസ് 'ലിങ്ഗ്വ'യിൽനിന്ന് ദത്തെടുക്കപ്പെട്ട്. ഇന്ത്യയിലൂടെ ഇംഗ്ലീഷിൽ കടന്നുകയറിയതാകാനും സാധ്യതയെന്ന് പണ്ഡിതമതം.

അധിനിവേശ സ്വഭാവമാർന്ന ലിങ്ഗ്വിസ്റ്റ് എന്ന ശബ്ദം ആദ്യം ഉപയോഗിച്ചത് സിമാവോ ബൊടെലോ. 1954-ൽ, പോർത്തുഗീസിന്ത്യാ ചരിത്രം രേഖപ്പെടുത്തവേ, ഗോവയിലെ ഫാക്ടറി കാര്യങ്ങൾ പറയുമ്പോൾ: "....ഫാക്ടറിയിലെ ഒരു llingua യ്ക്ക് പ്രതിമാസം രണ്ടു പർദാവു...." എന്ന്. (പ്രതാപകൃഷ്ണരായരുടെ വരാഹൻ നാണയത്തെ 'പർദാവു' എന്ന് പറങ്കികൾ പേരിട്ടുവിളിച്ചു. വെള്ളി പർദാവു നാണയവും അവർ നിർമ്മിച്ചിറക്കിയിരുന്നു.)

പത്തൊമ്പതാം നൂറ്റാണ്ടിന്റെ അവസാനം വരെയും ദ്വിഭാഷിയുടെ സ്ഥാനമായിരുന്നു, ലിങ്ഗ്വിസ്റ്റിന്. യൂറോപ്യൻ വണിക്കുകൾക്കു വഴങ്ങാത്ത ഇന്ത്യൻ ഭാഷകൾ മൊഴിമാറി കൊടുക്കുന്നവൻ!

ഇംഗ്ലീഷ് ഭാഷയിൽ ലിങ്ഗ്വിസ്റ്റ് എന്ന പദം ആദ്യം പ്രയോഗിച്ചത് ഷേക്സ്പിയർ. 1591-ൽ. അർത്ഥഭംഗിയുള്ള 'ലിങ്ഗ്വിസ്റ്റിക്സ്' ഓക്സ്ഫെഡ് ഇംഗ്ലീഷ് നിഘണ്ടുവിൽ സ്ഥാനം പിടിച്ചത് 1837-ൽ മാത്രം. പിന്നീടങ്ങോട്ട്, ഭാഷാ ശാസ്ത്രത്തിന്റെ വളർച്ചയാകട്ടെ, വേഗത്തിലും....



എന്നാൽ, ഭാരതത്തിനു തനതായ ഭാഷാപഠന ചരിത്രമുണ്ട്. പടിഞ്ഞാറൻ ദേശത്തു നടന്ന പഠനങ്ങൾക്കും രണ്ടായിരത്തഞ്ഞൂറു കൊല്ലം മുമ്പ് പാണിനിയുടെ 'അഷ്ടാധ്യായി'യിൽ നിന്നാരംഭിക്കുന്ന ചരിത്രം. ധ്വനി, സ്ഫോടം എന്നു രണ്ടു ഭാവങ്ങൾ ശബ്ദത്തിനുണ്ടെന്ന് ഭർത്തൃഹരി മനസ്സിലാക്കി. അവയുടെ പരസ്പരബന്ധം, സ്വരൂപം മുതലായവ പരിശോധിച്ച് ഭർത്തൃഹരി 'വാക്യപദീയ'ത്തിലൂടെ ശബ്ദത്തിന്റെ ഉല്പത്തി സിദ്ധാന്തം പ്രതിപാദിച്ചു. ശ്രീശങ്കരാചാര്യന്റെ ദർശനങ്ങൾ ധ്വനി-സ്ഫോട സിദ്ധാന്തത്തിലുറപ്പിച്ചു. ആധുനിക ഭാഷാശാസ്ത്രജ്ഞർക്കു പൗരാണിക ഭാരതീയ ശബ്ദദർശനങ്ങളിൽ താത്പര്യമേറുന്നു. 'വാക്യപദീയ'ത്തിന്റെ വിശദപഠനങ്ങൾക്കു പാശ്ചാത്യ പണ്ഡിതർ കൂടുതൽ സന്നദ്ധരാകുന്നുമുണ്ട്.



എൽ.വി. രാമസ്വാമി അയ്യർ

ഒരു ഭാഷ സംസാരിക്കുന്നവർക്കെല്ലാം മനസ്സിലാകുന്നതും വ്യാകരണ നിയമങ്ങളിലും മറ്റും ശുദ്ധമായ ഭാഷ. മാനക ഭാഷ. ഭാഷയ്ക്കുള്ളിലെ ഭാഷ ദേശ്യഭാഷ-Dialect.

—അയർലണ്ടുകാരനായ സർ ജോർജ് എബ്രഹാം ഗ്രിയേഴ്സൺ, ഇന്ത്യയിൽ ഉദ്യോഗത്തിലിരുന്നപ്പോഴായിരുന്നു, ഇന്ത്യയിൽ ആദ്യമായി ഭാഷാസർവ്വേ നടത്തിയത്. 1898 മുതൽ 1928 വരെ നീണ്ടുനിന്ന സർവ്വേ. മുന്നൂറ്റി അറുപത്തിനാലു ഭാഷകളുടെയും ഭാഷാഭേദങ്ങളുടെയും വിവരം ശേഖരിച്ചു. ഗ്രിയേഴ്സൺ, 'ലിങ്ഗ്വിസ്റ്റിക് സർവ്വേ ഓഫ് ഇന്ത്യ' എന്നപേരിൽ പത്തൊമ്പതു വാല്യങ്ങളിലായി അദ്ദേഹത്തിന്റെ പഠനങ്ങൾ പ്രസിദ്ധീകരിച്ചു. ഇന്ത്യൻ ഭാഷകളിലെ, വിശേഷിച്ച്, ദ്രാവിഡ ഭാഷകളിലെ ഭാഷയെപ്പറ്റി വിജ്ഞാനം തരുന്ന ബൃഹത് പഠനങ്ങളാണിത്. സുനിതികുമാർ ചാറ്റർജി ഇന്ത്യൻ ഭാഷാശാസ്ത്രത്തിന്റെ പിതാവാണ്.

ഭാഷാശാസ്ത്രത്തിന്റെ ശാഖകളിലൊന്നാണ്, മോർഫോളജി. ഭാഷയുടെ ബാഹ്യവും ആന്തരികവുമായ ഘടന, രൂപവും വളർച്ചയും എല്ലാം പ്രതിപാദിക്കുന്ന ശാസ്ത്രം. ദ്രാവിഡഭാഷ താരതമ്യപഠനവും മലയാളഭാഷയുടെ മോർഫോളജിയുമായിരുന്നു. എൽ.വി.ആറിന്റെ ഇഷ്ടവിഷയങ്ങൾ.

എൽ.വി.ആറിന് ഗ്രിയേഴ്സനുമായി ഒരകന്ന സാമ്യം, ഗണിതശാസ്ത്രപഠനം തുടങ്ങിയ ഗ്രിയേഴ്സൺ സംസ്കൃതത്തിലും ഹിന്ദിയിലും അസാമാന്യ വ്യുല്പത്തി നേടി. 1898 മുതൽ മുപ്പതു വർഷം നീണ്ടു, ഗ്രിയേഴ്സന്റെ ഭാഷാഗവേഷണ തപസ്സ്. ബ്രിട്ടീഷ് ഗവൺമെന്റിലെ ഉദ്യോഗസ്ഥനായി 1873-ൽ ബംഗാളിൽ എത്തിയ ഈ അയർലണ്ടുകാരൻ, ഭാഷാശാസ്ത്രത്തിലെ പ്രാമാണികനായി.

1895 ഒക്ടോബർ 25-നു തൃശ്ശൂരിൽ ജനിച്ച രാമസ്വാമി അയ്യർ, മദ്രാസ് പ്രസിഡൻസി കോളേജിൽനിന്ന് ജിയോളജിയിൽ (1914) ബിരുദമെടുത്തു. പിന്നെ (1916) നിയമബിരുദവും. ഗവേഷണ തത്പരനായിരുന്ന രാമസ്വാമി അയ്യർക്ക് അഭിഭാഷകവൃത്തി ഇഷ്ടമായില്ല. അതുപേക്ഷിച്ചു. കുന്നംകുളത്തും എറണാകുളത്തും ഹൈസ്കൂൾ അദ്ധ്യാപകനായി. തനിയെ പഠിച്ച് എം.എ (ഇംഗ്ലീഷ്) ബിരുദമെടുത്തു. 1922-ൽ (നവംബർ 29) എറണാകുളം മഹാരാജാസ് കോളേജിൽ അസിസ്റ്റന്റ് പ്രൊഫസറായി. പ്രഗല്ഭനായ ഇംഗ്ലീഷ് അദ്ധ്യാപകനായി. രണ്ടര പതിറ്റാണ്ടോളം നീണ്ടുനിന്നു, ഭാഷാശാസ്ത്രത്തിലെ അദ്ദേഹത്തിന്റെ ഗവേഷണങ്ങൾ. മരിക്കുംവരെ പഠിതാവും അദ്ധ്യാപകനുമായിരുന്നു അദ്ദേഹം. അനപത്യദുഃഖം രാമസ്വാമി അയ്യരെ അലട്ടിയിരുന്നു. തികഞ്ഞ ഗാന്ധിഭക്തനായിരുന്ന എൽ.വി.ആർ മഹാത്മജി മരിച്ചതിന്റെ പിറ്റേന്നു (1948 ജനുവരി 31) മരിച്ചത്. മഹത്തായ യാദൃച്ഛികത!

ഒരു തപസ്യയായിരുന്നു. എൽ.വി.ആറിനും ഭാഷാപഠനം. ഗ്രീക്ക്, ലാറ്റിൻ, സംസ്കൃതം എന്നിവയിൽ ആഴമേറിയ അറിവു സമ്പാദിച്ചു. ജർമ്മൻ, ഫ്രഞ്ച്,

(ശേഷം 49-ാം പേജിൽ)





## കരുണാകരൻ ഗ്രൂപ്പ് ചെറുഗ്രൂപ്പുകളായി തിരിയുകയാണോ?

# കരുണാകരനെ ദുർബലമാക്കുന്ന സ്വന്തം ഗ്രൂപ്പ്

സ്റ്റാഫ് ലേഖകൻ



**മാർച്ചിൽ നടന്നതും ഇനി നടക്കാൻ പോകുന്നതുമായ കലാപം ഇവിടെ കോൺഗ്രസ്സിന്റെ കൊടി ആരു പിടിക്കണം എന്ന അധികാരത്തെച്ചൊല്ലി ഉയിരെടുക്കുന്നതാണ്. മാർച്ചിലെ കലാപത്തിൽ കെ. കരുണാകരൻ സ്ഥാനഭ്രഷ്ടനായി. അവശേഷിക്കുന്ന ഒന്നരവർഷത്തിനുള്ളിൽ മന്ത്രിസഭയുടെ ഇമേജ് വീണ്ടെടുത്ത് കോൺഗ്രസ്സിനെയും യു.ഡി.എഫിനെയും വീണ്ടും അധികാരത്തിലെത്തിക്കാനുള്ള ചുമതലയും ബാദ്ധ്യതയും ഏല്പിച്ച് എ.കെ. ആന്റണിയെ മുഖ്യമന്ത്രിയാക്കി.**

**കോൺഗ്രസ്സിന്റെയും യു.ഡി.എഫിന്റെയും മന്ത്രിസഭയുടെയും ഇമേജ് വർദ്ധിപ്പിക്കാനായി ഇറങ്ങിത്തിരിച്ച ആന്റണി ഇപ്പോൾ സ്വന്തം ഇമേജെങ്കിലും നിലനിറുത്തുന്നതിനുള്ള ഭഗീരഥപ്രയത്നത്തിലാണ്. കഴിഞ്ഞ ഒൻപതു മാസത്തിനുള്ളിൽ സ്വയം സൃഷ്ടിക്കപ്പെട്ടതോ അല്ലെങ്കിൽ മറ്റാരെങ്കിലും സൃഷ്ടിച്ചതോ ആയ ചുഴികളിലൂടെയാണ് ആന്റണിക്കു സഞ്ചരിക്കേണ്ടി വന്നത്. അവസാനമിതാ, ആന്റണിയുടെ ആത്മവിലാപം: "ഒരു വേട്ടമൃഗത്തെപ്പോലെ ചിലർ എന്നെ വേട്ടയാടുന്നു. ഞാൻ മുഖ്യമന്ത്രിയായ സാഹചര്യമായിരിക്കും അതിനു കാരണം."**

**മുഖ്യമന്ത്രിയായി ചുമതലയേൽക്കാൻ ഡെൽഹിയിൽനിന്നും ഇവിടേക്കു പറന്നിറങ്ങുമ്പോൾ ഇനി വേട്ടയാടലിന്റെ ദിനങ്ങളാണ് കാത്തിരിക്കുന്നതെന്ന് ആന്റണിക്ക് അറിയില്ലായിരുന്നോ? ആന്റണി അങ്ങനെ കരുതിയില്ലെന്നു വിശ്വസിച്ചാൽപ്പോലും രാഷ്ട്രീയ വിവരമുള്ളവർ അങ്ങനെതന്നെ വിചാരിച്ചിരുന്നു.**

**ചരിത്രം ആവർത്തിക്കപ്പെടുകയല്ല, മറ്റൊരു രൂപത്തിൽ പ്രത്യക്ഷപ്പെടുകയാണ്.**

**1995-ന്റെ തുടക്കത്തിലാണ് കരുണാകരൻ നേതൃസ്ഥാനം ഒഴിയണമെന്ന മുദ്രാവാക്യത്തിനു ശക്തിയേറിയത്. 1996-ന്റെ തുടക്കത്തിലേ ആന്റണിയുടെ നേതൃത്വത്തിനെതിരെ കരുണാകരവിഭാഗം പരസ്യമായി കലാപക്കൊടി ഉയർത്തിയിരുന്നതാണ്. ശിവഗിരി-പെരുന്നസംഭവങ്ങളുടെ പേരിൽ ആന്റണി നേതൃസ്ഥാനം ഒഴിയണമെന്നു ഞങ്ങൾ ആവശ്യപ്പെടുന്നില്ലെന്നാണ് കരുണാകരപക്ഷത്തിന്റെ കപ്പിത്താനായി ഇപ്പോൾ അവരോധിക്കപ്പെട്ട ടി.എച്ച്. മുസ്തഫ പറഞ്ഞത്. കഴിഞ്ഞ മാർച്ചിലെ നേതൃമാറ്റത്തിനു മുന്നോടിയായി നടന്ന സംഭവങ്ങളെ അനുസ്മരിപ്പിക്കുന്ന രീതിയിലേക്കാണ് കാര്യങ്ങൾ നീങ്ങുന്നത്. ഒരു തുറന്ന പോരാട്ടത്തിന് കരുണാകരപക്ഷം ലക്ഷ്യമിട്ടിരിക്കുകയാണോ?**

**1995-ൽനിന്ന് '96-ലേക്ക് കോൺഗ്രസ്സ് രാഷ്ട്രീയം മാറിയപ്പോൾ കരുണാകരപക്ഷത്തിന്റെ ഗ്രൂപ്പ് അടിത്തറയിൽ മാറ്റമുണ്ടാവുകയുണ്ടായി. ആന്റണിക്കെതിരെ പട നയിക്കാൻ പോകുന്ന കരുണാകരപക്ഷത്തിന്റെ പാളയത്തിൽ പക്ഷേ, ഇപ്പോൾ പടയാണ്.** സ്വന്തം പാളയത്തിലെ പട കരുണാകരനെ ദുർബലപ്പെടുത്തുന്നു.

ഗ്രൂപ്പ് വഴക്കിൽ നേതാക്കൾ നേരിട്ട് ഏറ്റുമുട്ടാറില്ല. ആ ജോലി അനുയായിവൃന്ദങ്ങളുടേതാണ്. അനുയായികളെ നയിക്കാൻ വിശ്വസ്തനായ ഒരാളും വേണം. കഴിഞ്ഞ ഒൻപതു മാസമായി ആന്റണിക്കെതിരെ നിറുത്താൻ വിശ്വസ്തനായ ഒരാളിനെ തിരയുന്ന ശ്രമത്തിലായിരുന്നു കരുണാകരൻ.

വയലാർ രവി, ജി. കാർത്തികേയൻ, രമേശ് ചെന്നിത്തല, പി.സി. ചാക്കോ മുതൽപേർ കരുണാകരന്റെ ആപത്തുകാലത്ത് ഒപ്പം നിന്നവരാണ്. കേരളം വിട്ട് കരുണാകരൻ ഡെൽഹിക്കു പോയശേഷം ഇവരാരും കരുണാകരന്റെ മനസ്സറിഞ്ഞു പ്രവർത്തിച്ചില്ല. ചില സംഭവങ്ങളിൽ ആന്റണിക്കെതിരെ പ്രസ്താവനയിറക്കണമെന്നു കരുണാകരൻ നേരിട്ടല്ലാതെ ആവശ്യപ്പെട്ടിട്ടും ചാക്കോ ഒഴികെയുള്ളവർ അതിനു തയ്യാറായില്ല. അങ്ങനെ കരുണാകരപക്ഷത്തു തന്നെ വ്യക്തികളെ ആശ്രയിച്ചുള്ള ഉപഗ്രൂപ്പുകൾ രൂപപ്പെട്ടുവരികയാണെന്നതിന്റെ സൂചനയാണിത്.

കെ. മുരളീധരനോടൊപ്പം നില്ക്കുന്ന തീവ്രവാദികളും മുരളീധരന്റെ നേതൃത്വത്തെ അംഗീകരിക്കാത്ത മിതവാദികളും. ഗ്രൂപ്പ് പ്രവർത്തനം താഴേത്തലം വരെ വ്യാപിപ്പിക്കണമെന്ന് തീവ്രവാദികൾ പറയുമ്പോൾ ഗ്രൂപ്പ് നിലനിറുത്തിക്കൊണ്ട് തിരഞ്ഞെടുപ്പിൽ തോല്ക്കുന്ന ഒരു സാഹചര്യം സൃഷ്ടിക്കരുതെന്നു മിതവാദികൾ ആവശ്യപ്പെടുന്നു.

പഴയ തിരുത്തൽവാദികളിൽ ജി. കാർത്തികേയന്റെ കൂടെയുള്ളവരും തിരുത്തൽവാദസമയത്ത് കരുണാകരനെ ന്യായീകരിച്ച ഹിദുർമുഹമ്മദ്, കെ.സി. വേണുഗോപാൽ, രാജ്മോഹൻ ഉണ്ണിത്താൻ, എൻ. വേണുഗോപാൽ എന്നിവർ അടങ്ങുന്ന നാൽവർ സംഘവുമാണ് മിതവാദികളെ നയിക്കുന്നത്.

ചുരുക്കത്തിൽ കരുണാകരന്റെ മനസ്സറിഞ്ഞും മനസ്സിനൊത്തും പ്രവർത്തിക്കുന്ന മുതിർന്ന നേതാക്കളുടെ എണ്ണം ചുരുങ്ങിവന്നിരിക്കയാണ്. ആ നിരയിൽ ഇപ്പോൾ നാലു നേതാക്കൾ മാത്രമാണുള്ളത്- ടി.എച്ച്. മുസ്തഫ, പി.പി. ജോർജ്, ടി. ശരത്ചന്ദ്രപ്രസാദ്, ശോഭനാജോർജ്. കരുണാകരന്റെ ആജ്ഞാനുവർത്തികളായി ഇവർ പ്രവർത്തിക്കുന്നു. കരുണാകരനോടെന്നപോലെ മുരളീധരനോടും ഇവർ കൂറും വിശ്വസ്തതയും പുലർത്തുന്നു.

വയലാർ രവിയെയും കാർത്തികേയനെയും ഇനി കളിക്കാൻ കിട്ടില്ലെന്നു കണ്ടപ്പോൾ മുസ്തഫയെയും ജോർജിനെയും മുന്നോട്ടു കൊണ്ടുവരാൻ തുടങ്ങി. അങ്ങനെയാണ് മുസ്തഫ കെ.പി.സി.സിയുടെ വൈസ് പ്രസിഡന്റായത്. വളരെനാൾമുമ്പ് വയലാർരവി ഡെൽഹിയിലേക്ക് അയച്ചുകൊടുത്ത നോമിനേഷൻ പൊടിതട്ടിയെടുത്താണ് കരുണാകരൻ പ്രാവർത്തികമാക്കിയത്.

നേതൃമാറ്റസമയത്ത് കരുണാകരന്റെ കോർ ഗ്രൂപ്പിലുള്ള സകലരെയും ഒഴിവാക്കിക്കൊണ്ടാണ് കരുണാകരൻ തന്റെ നിലനില്പിനുവേണ്ടിയുള്ള ഇപ്പോഴത്തെ പോരാട്ടത്തിൽ മുസ്തഫയെ പടനായകനാക്കിയിരിക്കുന്നത്. ഒൻപതു മാസങ്ങൾക്കുമുമ്പ് ക്ലിഫ് ഹൗസ് കേന്ദ്രമാക്കി ഭ്രമണംചെയ്തുകൊണ്ടിരുന്ന ഡി.സി.സി പ്രസിഡന്റുമാർ ഇന്ന് കരുണാകരനു മുഖം കൊടുക്കാതെ നടക്കുന്നു. എന്തിന് ചില ഘട്ടങ്ങളിൽ ഡെൽഹിയിൽനിന്നു കരുണാകരൻ ഫോണിൽ വിളിച്ചാൽ ലൈനിൽപ്പോലും ചെല്ലാൻ മടിക്കുന്ന ഡി.സി.സി പ്രസിഡന്റുമാരുണ്ട്.

ഗ്രൂപ്പിനുള്ളിൽ ഗ്രൂപ്പുമായി നില്ക്കുന്നവർ ഐ ഗ്രൂപ്പിനെ തള്ളിപ്പറയുന്നില്ല. ഞങ്ങളുടെ ലീഡർ കെ. കരുണാകരൻതന്നെയാണെന്ന് അവർ ഉറക്കെഴിച്ചു പറയുന്നുണ്ട്. മുരളിയാണ് അവർക്കു പ്രശ്നം. മുരളിയുടെ 'പോക്കാ'ണ് അവരെ പ്രകോപിപ്പിക്കുന്നത്.

ആന്റണി ഗ്രൂപ്പിന്റെ മനസ്സുകൊണ്ടുള്ള ആശീർവാദം മിതവാദികൾക്കുണ്ട്. അതിരു ലംഘിക്കാതെ ഐ ഗ്രൂപ്പിനെ മിതവാദികൾ പിടിച്ചുനിറുത്തുന്നത് ഫലത്തിൽ മന്ത്രിസഭയ്ക്കു ഗുണകരമാണ്. അതുകൊണ്ടുതന്നെ മിതവാദികളെ ആന്റണി പ്രോത്സാഹിപ്പിക്കുന്നുണ്ട്.

മിതവാദികളെ തള്ളാനും കൊള്ളാനും വയ്യാത്ത അവസ്ഥയിലാണ് കരുണാകരൻ. അവരെ ഒഴിവാക്കിക്കൊണ്ട് ഗ്രൂപ്പിനെ നയിക്കുകബുദ്ധിമുട്ടാണെന്ന് കരുണാകരന് അറിയാം. 'ഞാൻ ജീവിച്ചിരിക്കുന്നതുവരെ ഗ്രൂപ്പിന്റെ ലീഡർ ഞാൻതന്നെയായിരിക്കുമെന്നും ആരെയും നേതാവായി ആരെയും അടിച്ചേല്പിക്കില്ലെന്നും' കരുണാകരൻ ആലുവാ യോഗത്തിൽ പ്രഖ്യാപിച്ചത് ഈ യാഥാർത്ഥ്യം അറിഞ്ഞുകൊണ്ടുതന്നെയാണ്. അവരെ ഒപ്പം നിറുത്തി മുസ്തഫയെയും ജോർജിനെയും ശരത്ചന്ദ്രപ്രസാദിനെയും ശോഭനാജോർജിനെയും മുന്നിൽ വച്ചുള്ള നീക്കങ്ങൾ ആത്യന്തികമായി സ്വന്തം ഗ്രൂപ്പിനെ പരിക്ഷീണമാക്കുമെന്നു കരുണാകരന് അറിയാം. അടുത്ത തിരഞ്ഞെടുപ്പിൽ സ്വന്തം അനുയായികൾക്കു കൂടുതൽ സീറ്റുകൾ നേടിയെടുക്കാനുള്ള കരുണാകരന്റെ തന്ത്രത്തെയായിരിക്കും ഇതു ദുർബലപ്പെടുത്താൻ പോകുന്നത്



എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

An astonishing feat of the imagination-ഭാവനയുടെ അദ്ഭുതാവഹമായ കർമ്മം-എന്ന് ഫ്രഞ്ച് നോവലിസ്റ്റ് ആങ്ദ്രേ ഷീദും (Andre Gide) A most brilliant and original achievement-ഏറ്റവും ഉജ്ജ്വലവും മൗലികവുമായ നേട്ടം-എന്നു ജർമ്മൻ നോവലിസ്റ്റ് റ്റോമസ് മാനും (Thomas Mann) വാഴ്ത്തിയ നോവലാണ് "The Asiatics". അമേരിക്കൻ കവിയും നോവലിസ്റ്റുമായ ഫ്രെഡറിക് പ്രോകോഷാണ് അതെഴുതിയത്. "The Asiatics" പോലെ തന്നെ മനോഹരമാണ് അദ്ദേഹത്തിന്റെ "The Seven Who Fled" എന്ന നോവലും. പ്രോകോഷ് പതിന്നാലു നോവലുകൾകൂടി എഴുതിയിട്ടുണ്ടെങ്കിലും മുകളിൽപ്പറഞ്ഞ രണ്ടു നോവലുകൾ മാത്രമേ ഞാൻ വായിച്ചിട്ടുള്ളു. അടുത്തകാലത്ത് അദ്ദേഹത്തിന്റെ ഓർമ്മക്കുറിപ്പുകൾ വായിച്ചു. വാചികഭംഗിയിൽ, ആശയഗഹനതയിൽ അതിനെ സമീപിക്കുന്ന ആത്മകഥാപരങ്ങളായ സ്മരണകൾ വേറെ അധികം ഞാൻ കണ്ടിട്ടില്ല. (Voices A Memoir Farrar. Straus. Giroux. New York) ഈ ഗ്രന്ഥത്തിന്റെ അസുലഭമായ കാന്തിപ്രവാഹത്തിൽ നീന്തിത്തുടിക്കുമ്പോഴാണ് ഹോമറിന്റെ 'ഇലിയഡി'ലെ ഒരു പരിചവർണ്ണന എന്റെ ഹൃദയം അപഹരിച്ചത്. വളരെ വർഷങ്ങൾക്കുമുൻപ് ഞാൻ ഇലിയഡ് വായിച്ചെങ്കിലും ഈ വർണ്ണന എന്റെ ശ്രദ്ധയിൽ വന്നുവീണില്ല. പ്രോകോഷ് അതു ചൂണ്ടിക്കാണിച്ചയുടനെ ഞാൻ ഇലിയഡ് എടുത്ത് അതു വായിക്കുകയും കവിതയ്ക്ക് എത്രത്തോളം ഉയരാമെന്നു ഗ്രഹിക്കുകയും ചെയ്തു. യുദ്ധം ചെയ്യുന്ന അകിലീയസിന്റെ അമ്മ തിറ്റിസ് അഭ്യർത്ഥിച്ചതനുസരിച്ച് അഗ്നിദേവനായ ഹെഫീസ്റ്റസ് ഒരു പരിച നിർമ്മിച്ചുകൊടുത്തു. തിളങ്ങുന്ന ലോഹത്തിൽ മനോഹരങ്ങളായ രൂപരേഖകൾ. ഭൂമി, അന്തരീക്ഷം, സമുദ്രം, ക്ഷീണിക്കാത്ത സൂര്യൻ, പൂർണ്ണചന്ദ്രൻ, കോടാനുകോടി നക്ഷത്രങ്ങൾ, ഓറിയേഒൺനക്ഷത്രസമൂഹം ഇവയെല്ലാം പരിചയിൽ ചിത്രീകരിക്കപ്പെട്ടു. പിന്നെ രണ്ടു നഗരങ്ങളും. ആദ്യത്തെ പട്ടണത്തിൽ വിവാഹവും സദ്യയും. ജ്വലിക്കുന്ന ദീപയഷ്ടികളുടെ പ്രകാശത്തിൽ അവർ വധുക്കളെ നയിക്കുന്നു. വിവാഹഗാനം പാടുന്നുമുണ്ട്. നൃത്തം ചെയ്യുന്ന ബാലന്മാർ വട്ടംചുറ്റുന്നു. സാരംഗിവാദനത്തിന്റെയും കുഴലൂതുന്നതിന്റെയും ഹൃദ്യങ്ങളായ നാദങ്ങൾ.....

മുന്തിരിവള്ളികളും
അവയിൽ സ്വർണ്ണം
കൊണ്ടുള്ള
മുന്തിരിക്കുലകളും.
വെള്ളിത്തൂണുകൾ
നിറുത്തിയിരിക്കുന്നു.
അവയിൽ കറുത്ത
മുന്തിരിക്കുലകൾ
തൂങ്ങിക്കിടക്കുന്നു.
ഒരുബാലൻ
ഹൃദയഹാരിയായി
സാരംഗി വായിക്കുന്നു.

മറ്റേ നഗരത്തിൽ രണ്ടു സൈന്യങ്ങൾ അതിനെ വലയം ചെയ്തിരിക്കുന്നു. പട്ടണത്തെയാകെ നശിപ്പിക്കണോ അതോ അതിന്റെ സ്വത്ത് പകുതി കൈവശപ്പെടുത്തണോ എന്നു സൈന്യങ്ങൾ തമ്മിൽ ആലോചന നടത്തുന്നു.

മുന്തിരിവള്ളികളും അവയിൽ സ്വർണ്ണംകൊണ്ടുള്ള മുന്തിരിക്കുലകളും. വെള്ളിത്തൂണുകൾ നിറുത്തിയിരിക്കുന്നു. അവയിൽ കറുത്ത മുന്തിരിക്കുലകൾ തൂങ്ങിക്കിടക്കുന്നു. ഒരു ബാലൻ ഹൃദയഹാരിയായി സാരംഗി വായിക്കുന്നു. മറ്റുള്ളവർ കാലുകൾകൊണ്ടു താളംപിടിക്കുന്നു. സുവർണ്ണഭംഗിയാർന്ന സൂര്യപ്രകാശത്തിൽ പെൺകുട്ടികൾ. സ്വർണ്ണക്കഠാരകൾ വെള്ളി സ്റ്റ്രാപ്പുകളിൽ തൂക്കിക്കൊണ്ട് ബാലന്മാർ.

ഇനിയും വർണ്ണന നീണ്ടുപോകുന്നു. മുകളിൽ എഴുതിയതുതന്നെ സമ്പൂർണ്ണമല്ല. താൻ വായിച്ച കവിതകളിൽ ഏറ്റവും മനോഹരമാണ് ഇതെന്നു പ്രോകോഷ് കരുതുന്നു. ലോകം മുഴുവൻ ആ പരിചയിൽ പ്രകാശിച്ചു. വധുക്കളെയും ദീപയഷ്ടികളെയും മുന്തിരിത്തോട്ടങ്ങളെയും ഏറെ ദിനങ്ങളോളം വിചാരിച്ചുകൊണ്ട് അദ്ദേഹം തെരുവുകളിലൂടെ നടന്നു. ഈ വർണ്ണന വായിച്ചതിനുശേഷം പ്രോകോഷിന് ഒരേയൊരാഗ്രഹം. ദർശനങ്ങൾ അദ്ദേഹത്തെ പിന്തുടരുകയായി. റോതീനാൻതേയിൽ ഇരുന്ന ദോൻ കീഹോതെ (Don Quixote on Rocinante) ഗഞ്ചിയുടെ കഥയിലെ അലട്ടുന്ന സ്വപ്നസേതു (the haunted bridge of dreams in the "Tale of Genji") മുകളിലെ കമാനംപോലെയുള്ള അന്തരീക്ഷത്തിനു താഴെ മരിക്കുന്ന ആന്ദ്രേ (the death of Andre under the overarching sky. [ടോൾസ്റ്റോയിയുടെ War & Peace-ലെ കഥാപാത്രം-ലേഖകൻ]) ആലിയോഷയുടെ നിരപരാധതയും ദിമിത്രിയുടെ ദേഷ്യവും (the innocence of Alyosha and the anger of Dimitri [രണ്ടു കഥാപാത്രങ്ങളും ദസ്തെയെവ്സ്കിയുടെ നോവലിൽ-ലേഖകൻ]) ഇവയാണ് അനുധാവനം ചെയ്ത കാഴ്ചകൾ. പക്ഷേ, ഇലിയഡിലെ പരിചവർണ്ണനം ഇവയെക്കാളൊക്കെ ഉദാത്തമാണെന്ന് പ്രോകോഷ് കരുതുന്നു. ഈ മാസ്റ്റർപീസിന്റെ അത്യന്തസൗന്ദര്യം സാക്ഷാത്കരിക്കാൻ അദ്ദേഹത്തിന് അഭിലാഷമുണ്ടായി. (The shield of Achilles എന്ന വർണ്ണനം ഇലിയഡിന്റെ 18-ാം ഭാഗത്ത്) ഇമ്മാതിരിയുള്ള കലാസ്വാദനം നമുക്ക് ഉത്കൃഷ്ടമണ്ഡലങ്ങളി





ലേക്കു ചെല്ലാനുള്ള സന്ദർഭങ്ങൾ പ്രദാനം ചെയ്യും.

## ചോദ്യം, ഉത്തരം

"സുന്ദരിയുടെ കറുത്ത കണ്ണുകൾ കാണുമ്പോൾ നിങ്ങൾക്ക് എന്തു തോന്നും?"

"ഒന്നും തോന്നുകില്ല ഈ റ്റെറിബിൾ ഓൾഡ് ഏജിൽ. പിന്നെ നിങ്ങൾക്കു തോന്നുന്നതു ഞാൻ പറയാം. യാമിനിയുടെ അഗാധതയാർന്ന അന്ധകാരം അവളുടെ മിഴികളിലെ അഗാധതയിലുണ്ടെന്ന്."

"സ്വഭാവശുദ്ധിയുള്ള മൂന്നു വ്യക്തികളുടെ പേരുകൾ കേൾക്കട്ടെ?"

"കെ.വി. സുരേന്ദ്രനാഥ്, കൈനിക്കര കുമാരപിള്ള, തിക്കോടിയൻ."

"ഭംഗിയുള്ള കാഴ്ചയേത്?"

"അങ്ങു ദൂരെ കുന്നിൽ മരക്കൂട്ടങ്ങളുടെ ഇടയിലൂടെ കാണപ്പെടുന്ന പള്ളിയുടെ അഗ്രഭാഗം."

"ഒരുപദേശം തരൂ?"

"നിങ്ങൾക്കു ശരിയാണെന്നു തോന്നുന്നതു ചെയ്യൂ. മറ്റൊരാളിന്റെ ഉപകരണമായി ഒന്നും പ്രവർത്തിക്കരുത്."

"ഹൃദയസ്പർശിയായ ഒരനുഭവത്തെക്കുറിച്ചു പറയൂ?"

"തിരുവനന്തപുരത്തെ ശംഖുംമുഖം കടപ്പുറത്തേക്കു പോകാൻ പണ്ടു ചെമ്മണ്ണു നിറഞ്ഞ പാതയുണ്ടായിരുന്നു. അതിന്റെ രണ്ടു വശങ്ങളിലും കാറ്റാടിമരങ്ങൾ. ഒരു സായാഹ്നത്തിൽ ഞാൻ ആ പാതയിലൂടെ നടന്നപ്പോൾ എനിക്കു സമാന്തരമായി ഒരാൾ ഒറ്റക്കമ്പിയുള്ള സംഗീതോപകരണം മീട്ടിക്കൊണ്ടു നടന്നു. പ്രപഞ്ചത്തിന്റെ പ്രശാന്തതയാകെ, സൗന്ദര്യമാകെ അപ്പോൾ ഞാൻ അനുഭവിച്ചു."

"ഏകാന്തതകൊണ്ടുള്ള ദുഃഖം അനുഭവിക്കുന്നു ഞാൻ. എനിക്കിതിൽനിന്നു രക്ഷനേടാൻ ഒരു മാർഗ്ഗം പറഞ്ഞുതരാമോ?"

"ദുഃഖത്തിനുള്ള കാരണം കണ്ടുപിടിച്ച് അത് ഇല്ലാതാക്കണം കുട്ടി. മതത്തെസ്സംബന്ധിക്കുന്ന പുസ്തകങ്ങൾ വായിച്ചതുകൊണ്ടോ ഏറ്റവും ഇഷ്ടമുള്ള കൂട്ടുകാരിയോടു കഴിഞ്ഞുകൂടിയതുകൊണ്ടോ വേറൊരു നാട്ടിൽ പോയതുകൊണ്ടോ പ്രയോജനമില്ല. മനസ്സാണ് പ്രധാനമായത്. അതിനാണു മാറ്റം വരേണ്ടത്."

"നിങ്ങൾ മോഷ്ടിച്ചിട്ടുണ്ടോ?"

"സഹിക്കാനാവാത്ത വിശപ്പു വന്നാൽ ഞാനെന്നല്ല ആരും മോഷ്ടിക്കും. ആ തരത്തിലുള്ള വിശപ്പ് ഉണ്ടാകാത്തതുകൊണ്ട് ഞാനിതുവരെയും മോഷ്ടിച്ചിട്ടില്ല."

## നദിയുടെ ഒഴുക്ക്

പനിനീർപ്പൂവിന്റെ ഉള്ള് കൂടുതൽ ചുവന്നിരിക്കുന്നതുപോലെ ഏതു രചനയ്ക്കും ഒരു സാന്മാർഗ്ഗിക കേന്ദ്രം കാണും. പൂവിന്റെ കൂടുതൽ ചുവപ്പുനിറം സൂക്ഷിച്ചുനോക്കിയാലേ കാണൂ. അതുപോലെ സൂക്ഷ്മമായ അവലോകനം കൊണ്ടേ സാന്മാർഗ്ഗിക കേന്ദ്രം പ്രത്യക്ഷമാവൂ. അല്ലാതെ പെട്ടെന്നു കണ്ണിൽ വന്നു വീഴത്തക്കവിധത്തിൽ അതിനു പ്രാധാന്യമുണ്ടായാൽ അതു കലയെസ്സംബന്ധിച്ചിടത്തോളം പരാജയമായിരിക്കും. നെറൂദയുടെ മാർക്സിസ്റ്റ് കവിതകൾ വിജയം വരിക്കുന്നതിന്റെ കാരണം സാന്മാർഗ്ഗിക കേന്ദ്രം സ്പഷ്ടമല്ല എന്നതാണ്. മായകോവ്സ്കിയുടെ



ആങ്ദ്രേ ഷീദ്

"സുന്ദരിയുടെ
കറുത്തകണ്ണുകൾ
കാണുമ്പോൾ
നിങ്ങൾക്ക് എന്തു
തോന്നും?"
"ഒന്നും തോന്നുകില്ല
ഈ റ്റെറിബിൾ ഓൾഡ്
ഏജിൽ. പിന്നെ
നിങ്ങൾക്കു തോന്നു
ന്നതു ഞാൻ പറയാം.
യാമിനിയുടെ
അഗാധതയാർന്ന
അന്ധകാരം അവളുടെ
മിഴികളിലെ
അഗാധതയിലുണ്ടെന്ന്."

കവിതകളിൽ ഏറിയകൂറും പരാജയപ്പെട്ടതിന്റെ ഹേതു അവയിലുള്ള ഉദ്ബോധനാംശത്തിന്റെ അതിപ്രസരംതന്നെ. നമ്മുടെ കെ.പി.ജി നമ്പൂതിരിയുടെ രചനകൾ വെറും പടപ്പാട്ടുകളായതിനു ഹേതു ഇനി വിശദീകരിക്കേണ്ടതില്ലല്ലോ. യാനീസ് റിറ്റ്സോസ് എന്ന ഗ്രീക്ക് കമ്മ്യൂണിസ്റ്റു കവിയുടെ കാവ്യങ്ങൾ കലയുടെ അധിത്യകയിൽ എത്തിയതിന്റെ കാരണം ഉദ്ബോധനാംശം പ്രകടമാകുന്നില്ല എന്നതത്രേ.

ശ്രീ. എസ്. മഹാദേവൻ തമ്പിയുടെ 'അവസാനിക്കാത്ത യാത്ര' എന്ന ചെറുകഥയിൽ (കലാകൗമുദി) ഈ സാന്മാർഗ്ഗിക കേന്ദ്രം പ്രച്ഛന്നമായി വർത്തിക്കുന്നു. ദരിദ്രനായ ഒരു കീഴ്ജീവനക്കാരന്റെയും സമ്പന്നനായ ഒരു മേലുദ്യോഗസ്ഥന്റെയും ജീവിതങ്ങൾ ചിത്രീകരിക്കുന്നതിനിടയിൽ കഥാകാരൻ ആ കേന്ദ്രം ഒളിച്ചുവച്ചിരിക്കുന്നു. ന്യൂയോർക്കിലെ ഒരു മുറി വാടകയ്ക്ക് എടുത്തതിന് നാട്ടിലെ ഒരുദ്യോഗസ്ഥനു സർക്കാർ നല്കാവുന്ന തുക 2100 ഡോളർ. എന്നാൽ കീഴ്ജീവനക്കാരനു പ്രതിമാസം അറുന്നൂറു രൂപ വാടക കൊടുക്കാൻപോലും കഴിയുകയില്ല. ഈ വ്യവസ്ഥിതിയുടെ കൊള്ളരുതായ്മയുടെ നേർക്കുള്ള ധാർമ്മികരോഷമാണ് മഹാദേവൻതമ്പിയുടെ കഥയ്ക്കുള്ള സാന്മാർഗ്ഗിക കേന്ദ്രം. അതു നിപുണശ്രോത്രങ്ങൾ കേൾക്കുംപടി പറഞ്ഞതു നന്നായി. പക്ഷേ കീഴ്ജീവനക്കാരന്റെ യാതനാനദി പ്രവഹിക്കുന്നത് ആ രീതിയിലുള്ള പല യാതനാനദികൾ ഒഴുകിയ സ്ഥലത്തുകൂടെയാണ്. അതിനാൽ മഹാദേവൻതമ്പിയുടെ നദി ഒരു പുതിയ നദിയാണെന്ന് എനിക്കു തോന്നിയില്ല. മറ്റാർക്കും തോന്നുമെന്നും തോന്നുന്നില്ല. കലയുടെ ശക്തിയില്ലാത്ത ഒരു കഥയാണിത്.

## പല കാര്യങ്ങൾ

ഞാൻ വായിച്ചിട്ടുള്ളതിൽവച്ച് ഏറ്റവും ആർദ്രീകരണശക്തിയുള്ള വാക്കുകൾ പ്രോഫിറ്റ് ജോബിന്റേതാണ്. തർജ്ജമ ഒരുതരത്തിലുള്ള കൊലപാതകമായതുകൊണ്ട് ഇംഗ്ലീഷിൽത്തന്നെ അവ നല്കുന്നു.

"My kinsfolk have failed, and my familiar friends have forgotten me. They that dwell in mine house, and my maids, *count me for a stranger*. I am an alien in their sight....... My breath is strange to my wife, though I intreated for the children's sake of mine own body. Yea, young children despised me; I arose, and they spake against me. All my inward friends abhorred me: and they whom I loved are turned against me" (An Intimate History of Humanity എന്ന മഹനീയമായ ഗ്രന്ഥത്തിൽനിന്ന്)

ബി.സി നാലാം ശതാബ്ദത്തിൽ ജോബ് പറഞ്ഞ ഈ വാക്കുകൾ ഈ ശതാബ്ദത്തിലെ നമ്മൾക്കും ചേരുന്നു.

2. വർഷം 1935. ഞാൻ വൈക്കം ഇംഗ്ലീഷ് സ്ക്കൂളിലെ തേഡ് ഫോം വിദ്യാർത്ഥി. പുതുതായി വരുന്ന കണക്കുസാറിനെ കൂവാൻ തയ്യാറായി ഇരിക്കുകയായിരുന്നു വിദ്യാർത്ഥികൾ. സാറ് വന്നുകയറിയപ്പോൾ ഒരുത്തന്റെയും നാവു ചലിച്ചില്ല. അത്രയ്ക്കായിരുന്നു അദ്ദേഹത്തിന്റെ സ്വത്വശക്തിയുടെ 'ഇംപാക്റ്റ്'. കണക്ക് കവിത പഠിപ്പിക്കുമ്പോലെ പഠിപ്പിച്ച ആ ഗുരുനാഥനെ എല്ലാവരും ബഹുമാനിച്ചു. സ്നേഹിച്ചു. കുറെ മാസം കഴിഞ്ഞ് അദ്ദേഹം സ്ഥലംമാറിപോയപ്പോൾ ഓരോ വിദ്യാർത്ഥിയും നിലവിളിച്ചു. ആരാ

ണെന്നോ അദ്ദേഹം? ജി. ശങ്കരപ്പിള്ള. കൊല്ലത്ത് ഡി.ഇ.ഒ ആയിരുന്നു അദ്ദേഹം അവസാനകാലത്ത്. ശാസ്ത്രത്തിൽ മാത്രമല്ല സാഹിത്യത്തിലും അവഗാഹമുണ്ടായിരുന്നു അദ്ദേഹത്തിന്. കഥകളിയെസ്സംബന്ധിച്ചിടത്തോളം അദ്ദേഹം ഒഥോറിറ്റിതന്നെയായിരുന്നു.

ഒരുദിവസം കെ. ബാലകൃഷ്ണൻ, പി.കേശവദേവ് ഇവരോടൊരുമിച്ച് ഞാൻ കൊല്ലം സേവിയേഴ്സ് റെസ്റ്ററന്റിൽ (റെസ്തറോങ്) ചെന്നുകയറിയപ്പോൾ സാറ് കൂട്ടുകാരുമൊരുമിച്ച് അവിടെയിരിക്കുന്നു. അദ്ദേഹം എന്നെ മറന്നില്ല. കണ്ടയുടനെ എന്നെ വീട്ടിൽ വിളിക്കുന്ന പേരുതന്നെ വിളിച്ചു പറഞ്ഞു:- "കൃഷ്ണൻകുട്ടീ. ഒരു സ്മാൾ കഴിക്ക്. സാറാണ് ഞാനെന്നു വിചാരിക്കണ്ട." ഞാൻ മറുപടി നല്കി:- "സാർ എനിക്കിതു ശീലമില്ല. അങ്ങു ക്ഷമിക്കണം." ഉടനെ അദ്ദേഹം:- "എന്നാൽ നീ തിരുവനന്തപുരത്തു ചെന്നാൽ ഉടനെ റ്റാഗോറിന്റെ മിസ്റ്റിസിസത്തെക്കുറിച്ചു ലേഖനമെഴുതി എനിക്കയച്ചു തരണം" "ശരിസാർ" എന്നു ഞാനും പറഞ്ഞു. ഞാൻ ലേഖനമെഴുതിയെങ്കിലും പ്രയോജനപ്പെട്ടില്ല. എന്റെ ഗുരുനാഥൻ അതിനകം മരിച്ചുപോയി.

അഖില ഭാരത പ്രശസ്തിയാർജ്ജിച്ച ഡോക്ടർ ആർ. കേശവൻനായരായിരുന്നു സാറിനെ ചികിത്സിച്ചിരുന്നത്. അദ്ദേഹം വന്നുകയറിയപ്പോൾ സാറ് കട്ടിലിൽ ചാരിയിരിക്കുകയായിരുന്നു. "ശങ്കരപ്പിള്ളേ എങ്ങനെയിരിക്കുന്നു?" എന്നു ഡോക്ടർ ചോദിച്ചപ്പോൾ "ഡോക്ടർ, ഞാൻ ചാരിയിരിക്കുന്നു" എന്നു മറുപടി. അല്പം കഴിഞ്ഞു സാറ് കട്ടിലിൽ വീണു. അന്ത്യശ്ശ്വാസം വലിക്കുകയും ചെയ്തു.

വസ്തുതർക്കങ്ങളുണ്ടായാൽ അവ പറഞ്ഞൊതുക്കുന്നതിനു പോകുമായിരുന്നു സാറ്. ഒരിക്കൽ വസ്തുവും വീടും കൈക്കലാക്കിയ ഒരാൾ അദ്ദേഹത്തോടു പറഞ്ഞു:- "സാറേ ഞാൻ നിരപരാധിയാണേ." ശങ്കരപ്പിള്ളസ്സാറ് ഉടനെ ചോദിച്ചു:- "ഓഹോ നിരയും പുരയും കൈക്കലാക്കിയതിനു പുറമേ ആധിയുമുണ്ടോ നിങ്ങൾക്ക്?"

അസാമാന്യബുദ്ധിയാൽ അനുഗൃഹീതനായിരുന്നു അദ്ദേഹം. തികഞ്ഞ കലാകാരനും. ഞാൻ അദ്ദേഹത്തെ സ്നേഹിച്ചതുപോലെ, ബഹുമാനിച്ചതുപോലെ വേറെയാരെയും സ്നേഹിച്ചിട്ടില്ല. ബഹുമാനിച്ചിട്ടില്ല. ശിഷ്യൻ ഈ വരികൾ കുറിക്കുന്നതു ശങ്കരപ്പിള്ളസ്സാറ് സ്വർഗ്ഗത്തിരുന്നുകൊണ്ട്



റ്റോമസ് മാൻ

സത്യം ഉല്പാദിപ്പിക്കുന്നതിന് ഭാവന ഉപകരണമാണെന്നും സൃഷ്ടിയുടെ പ്രഭവകേന്ദ്രം സത്യമാണെന്നുമാണ് എന്റെ വിശ്വാസം. സത്യത്തിൽ അടിയുറയ്ക്കാത്ത Walt-Disney രീതിയിലുള്ള വെറും ലളിതമായ ഫാന്റസി ഏറ്റവും ജുഗുപ്സാവഹമാണ്." ഗാർസി ആ മാർകേസ് പറഞ്ഞതാണിത്.

കാണുന്നുണ്ട്. തീർച്ച.

## ഫാന്റസി

"സത്യം ഉല്പാദിപ്പിക്കുന്നതിന് ഭാവന ഉപകരണമാണെന്നും സൃഷ്ടിയുടെ പ്രഭവകേന്ദ്രം സത്യമാണെന്നുമാണ് എന്റെ വിശ്വാസം. സത്യത്തിൽ അടിയുറയ്ക്കാത്ത Walt-Disney രീതിയിലുള്ള വെറും ലളിതമായ ഫാന്റസി ഏറ്റവും ജുഗുപ്സാവഹമാണ്." ഗാർസി ആ മാർകേസ് പറഞ്ഞതാണിത്. ശ്രീ. എൻ. പ്രഭാകരന്റെ "പറക്കും പരവതാനി" എന്ന കഥ സത്യത്തിൽ അധിഷ്ഠിതമല്ല. ഓഫീസിൽ പോകുന്നതിനുമുൻപ് ശണ്ഠകൂടിയ ദമ്പതികൾ തിടുക്കത്തിൽ റോഡിലേക്കിറങ്ങിയപ്പോൾ ഒരു പരവതാനി കണ്ടു. അതിൽ കയറി അവർ. പരവതാനി കടലിനു നേർക്കു പോയപ്പോൾ അവർ വല്ലാതെ പേടിച്ചു. പക്ഷേ ഭാഗ്യംകൊണ്ട് അതു തിരിഞ്ഞു സഞ്ചരിച്ചു. രണ്ടുപേരും അതിൽനിന്നു ചാടിയിറങ്ങി ഓഫീസിനെ ലക്ഷ്യമാക്കി പോയി. കഥയിലെ പരവതാനി കഴിയുന്നതും വേഗത്തിൽ ഓഫീസിലെത്താനുള്ള അവരുടെ ആഗ്രഹമാകാം. വൈരസ്യമാർന്നതും ശണ്ഠകൾ നിറഞ്ഞതുമായ ദാമ്പത്യജീവിതത്തിൽനിന്നു രക്ഷനേടാനുള്ള ഒരുപകരണമാകാം. വേറെയെന്തുമാകാം. എന്തായാലും അതിനു സത്യവുമായി ബന്ധമില്ല. ഫാന്റസിക്കുവേണ്ടി ഫാന്റസി നിർമ്മിക്കുകയാണ് കഥാകാരൻ. മാർകേസിന്റെ തന്നെ ഒരു ഉപമ കടമെടുക്കട്ടെ. മനുഷ്യനും പാവയും തമ്മിൽ എത്ര വ്യത്യാസമാണുള്ളത്! ആ വ്യത്യാസം യഥാർത്ഥമായ ഫാന്റസിയും പ്രഭാകരന്റെ വ്യാജമായ ഫാന്റസിയും തമ്മിലുണ്ട്.

## ആഖ്യാന സങ്കീർണ്ണത

കാല്പനികതയെ തീരെ ഉപേക്ഷിക്കാതെ യഥാതഥമായ രീതിയിൽ ഉത്കടപ്രേമത്തെ ആവിഷ്കരിച്ചിരിക്കുകയാണ് 'ചെമ്മീൻ' എന്ന നോവലിൽ. അതുകൊണ്ട് അതിന്റെ പാരായണം ഹൃദ്യമായിരിക്കുന്നു. ഉത്കടവികാരത്തെയല്ല, വികാരത്തെത്തന്നെ നാടുകടത്തിയിട്ട് വിരസങ്ങളായ സാമൂഹിക യാഥാർത്ഥ്യങ്ങളെ പ്രകാശിപ്പിച്ചിരിക്കുന്നു 'അയൽക്കാർ' എന്ന നോവലിൽ. അക്കാരണത്താൽ അതിന്റെ പാരായണം ക്ലേശജനകമാണ്. മൂർത്തമായതിനെ നിരാകരിച്ചിട്ട് അമൂർത്തമായതിനെ സ്ഫുടീകരിക്കുന്നു 'ശ്രീചക്രം' എന്ന ചെറുകഥയിൽ. അതുകൊണ്ട് മസ്തിഷ്കത്തിൽ ചലനമുളവാക്കുന്നതേയുള്ളു ആ രചന. 'പുള്ളിമാൻ' എന്ന ദീർഘമായ കഥയിൽ അതിരുകടന്ന കാല്പനികതയാണുള്ളത്. അതിന്റെ തീവ്രത കൂട്ടാൻ മധുരപദസങ്കലനവും. കലാപരമായ വിശ്വാസം അതിന്റെ പാരായണം ജനിപ്പിക്കുന്നില്ല. കഥാഗതിയുടെ കരകളെ കവിയാത്ത ആഖ്യാനം ആദർശാത്മകതയോടു ബന്ധപ്പെടുത്തിയിരിക്കുന്നു 'മരപ്പാവക'ളിൽ. ഹൃദ്യമായിരിക്കുന്നു അത്. ആദ്യത്തെ ഏതാനും വാക്യങ്ങൾ കഴിഞ്ഞാൽ ആഖ്യാനത്തിന്റെ സങ്കീർണ്ണതയാണ് ശ്രീ. പാങ്ങിൽ ഭാസ്കരന്റെ 'അന്യരുടെ അമ്മ' എന്ന ചെറുകഥയിൽ (മാതൃഭൂമി ആഴ്ചപ്പതിപ്പ്). കഥാകാരന്റെ ഇഷ്ടംപോലെയാണ് രംഗങ്ങളുടെ മാറ്റം. അതിനാൽ പീഡാജനകമാണ് ഇക്കഥയുടെ പാരായണം. കഥാകാരൻ ഈ പ്രസ്താവത്തോട് അല്ലെങ്കിൽ അഭിപ്രായത്തോടു യോജിക്കില്ല. നമ്മൾ ഓട്ടോറിക്ഷയിൽ സഞ്ചരിക്കുമ്പോൾ ഡ്രൈവർ പെട്ടെന്ന് വാഹനം വെട്ടിയൊഴിച്ചാൽ നമ്മൾ ഞെട്ടും. കാരണം വ്യക്തമാണ്. വിചാരിച്ചിരിക്കാത്ത നിമിഷത്തിലാണ് ആ വെട്ടിയൊഴിക്കൽ ഉണ്ടാകുന്നത്. എന്നാൽ വാഹനമോടിക്കുന്നവനു മുൻകൂട്ടി അറിയാം താൻ ഒരുവശത്തേക്ക് അതു പൊടുന്നനെ തിരിച്ചിട്ടു മറുവശത്തേക്ക് അതേ വേഗത്തിൽ തിരിക്കുമെന്ന്. അയാളുടെ മനസ്സ് വാഹനം വെട്ടിയൊഴിക്കുന്നതിനുവേണ്ടി സന്നദ്ധമാണ് ഒരു നിമിഷനേരത്തേക്കു മാത്രമാണെങ്കിലും. അക്കാരണത്താൽ അയാൾക്കു പ്രകമ്പനമില്ല. യാത്രക്കാരൻ മനസ്സ് അമ്മട്ടിൽ സന്നദ്ധമാക്കിയിട്ടില്ലാത്തതിനാൽ വെട്ടിയൊഴിക്കൽ അയാൾക്കു ഭീതിദമായിബ്ഭവിക്കുന്നു. അതുപോലെ പാങ്ങിൽ ഭാസ്കരൻ കഥാലോകത്തിൽ പ്രജാപതിയായി വർത്തിക്കുന്നതുകൊണ്ട് ഏതു കഥാപാത്രം എങ്ങനെ പ്രവർത്തിക്കുന്നു, എന്തു സംസാരിക്കുന്നു എന്ന് അദ്ദേഹത്തിന് പൂർവജ്ഞാനമുണ്ട്. വായനക്കാരന് അതില്ല. ഫലമോ? ആഖ്യാനത്തിന്റെ വക്രതയും സങ്കീർണ്ണതയും വൈശദ്യമില്ലായ്മയും അയാൾക്ക് എന്തെന്നില്ലാത്ത ക്ലേശമുണ്ടാക്കുന്നു. വായനക്കാരുടെ മുൻപിൽ വിനയപൂർവം നില്ക്കാത്ത കഥാകാരനെ ആളുകൾ വെറുക്കും. "ഞാൻ സ്പഷ്ടമായിട്ടാണല്ലോ എഴുതിയത്" എന്നു കഥാകാരൻ എന്നോടു പറഞ്ഞേക്കും. "ഓട്ടോറിക്ഷ വെട്ടിയൊഴിച്ചതുകൊണ്ട് എന്റെ ഡിസ്ക് തെറ്റാറായി. എന്റെ ഹൃദയമിടിപ്പു കൂടുതലായി" എന്നു യാത്രക്കാരൻ പറയുമ്പോൾ "എനിക്കതൊന്നുമില്ലല്ലോ സാർ" എന്നാവും ഓട്ടോറിക്ഷാഡ്രൈവറുടെ മറുപടി. പാങ്ങിൽ ഭാസ്കരൻ അങ്ങനെ പറഞ്ഞാൽ അദ്ദേഹം വാഹനമോടിക്കുന്നവന്റെ വാക്യങ്ങളെ പ്രതിധ്വനിപ്പിക്കുന്നതേയുള്ളു എന്നാവും ഞാൻ പറയുക.



ഗാർസിആ മാർക്കേസ്

കാല്പനികതയെ തീരെ ഉപേക്ഷിക്കാതെ യഥാതഥമായ രീതിയിൽ ഉത്കട പ്രേമത്തെ ആവിഷ്കരിച്ചിരിക്കുകയാണ് 'ചെമ്മീൻ' എന്ന നോവലിൽ. അതുകൊണ്ട് അതിന്റെ പാരായണം ഹൃദ്യമായിരിക്കുന്നു.

## ഒരമേരിക്കൻ കവിത

മഞ്ഞക്കണ്ണുകളുള്ള ആ പൂച്ച അതുവരെയുമറിഞ്ഞില്ല ആ പക്ഷി കടലാസ്സും തടിക്കഷണങ്ങളുംകൊണ്ട് ഉണ്ടാക്കിയതാണെന്ന്. കിടക്കയിലെ കുട്ടയുടെ വക്കത്തിരുന്നു സംശയിച്ചുകൊണ്ട് പൂച്ച പെൺകുട്ടിയുടെ കൈയിലിരിക്കുന്ന കളിപ്പാട്ടമായ പക്ഷിയിലേക്കു തുറിച്ചു നോക്കുന്നു. കൊല്ലുന്നത് എന്താണെന്നു പെൺകുട്ടിക്കറിയണം. പൂച്ചയ്ക്ക് ആകുലത സംഭവിക്കുന്നതും അവൾക്കറിയണം. ഒരു കാല് തറയിൽ തൊട്ടുകൊണ്ട്അവൾ വെള്ളത്തലയണകളിൽ ചാരിയിരിക്കുന്നു. നഗ്നയാണ് അവൾ. വലതുകൈയിൽ പക്ഷിയെ വച്ചിരിക്കുന്നു. ഇടതുകാലുകൊണ്ട് അവൾ പൂച്ചയെ പ്രലോഭിപ്പിക്കുന്നു പക്ഷിയുടെ നേർക്കു ചാടാനായി. കണ്ണുകൾ ചെറുതാക്കി അവൾ അതിനെ സൂക്ഷിച്ചു നോക്കുന്നു.

പ്രഭാതത്തിലെ പ്രക്രിയകളാൽ വീട് ചലനംകൊള്ളുന്നത് അവൾ അറിയുന്നുണ്ട്. അടുക്കളയിൽനിന്നു കാപ്പിയുടെ മണം. വാതിലടയുന്നു. അവളുടെ അച്ഛന്റെ കാല്പെരുമാറ്റം കോണിപ്പടിയിൽ. വേഗത്തിൽ അവൾക്ക് എഴുന്നേല്ക്കണം. നീലപ്പാവാടയും വെള്ള ബ്ളൗസും ധരിച്ച് സ്കൂളിലേക്കു പോകണം. ജോലിക്കു പോകുന്ന അച്ഛൻ അവളെ കാറിൽ കൊണ്ടാക്കും വിദ്യാലയത്തിൽ. ആർജന്റീനയിലെ കയറ്റുമതികളെക്കുറിച്ച് അവൾക്ക് എഴുതേണ്ടിയിരിക്കുന്നു. സ്കൂളിലെത്തിയാൽ അവളെപ്പോലെ വസ്ത്രധാരണം ചെയ്ത കൂട്ടുകാരികളോടു ചേർന്ന് അവൾ ദിനം കഴിച്ചുകൂട്ടും സാംസ്കാരികമായിത്തന്നെ. പക്ഷേ ഇപ്പോൾ പൂച്ചയോടുകൂടി നഗ്നയായിരുന്ന് അവൾ മരണത്തെക്കുറിച്ചും കൊല്ലാനുള്ള അഭിലാഷത്തെക്കുറിച്ചും പഠിക്കുന്നു. മാനഹാനി, അധികാരപ്രയോഗത്തിലെ കൃത്രിമത്വം ഇവയെക്കുറിച്ച് അവൾ പഠിക്കുന്നു. ആ ദിവസം സമ്പൂർണ്ണമായും തിരിച്ചു വച്ച പിറമിഡ്പോലെ. അത് സൂച്യഗ്രത്തിൽ ഏതാനും നിമിഷങ്ങളോളം വർത്തിക്കുന്നു. പെൺകുട്ടി കാത്തിരിക്കുന്നു. പകുതി മന്ദഹാസത്തോടുകൂടി അവളുടെ ചുണ്ടുകൾ അല്പം വേർപെട്ടിരിക്കുന്നു. അർദ്ധപദവിന്യാസത്തോടുകൂടി പൂച്ച തയ്യാറാവുന്നു ചാട്ടത്തിനുവേണ്ടി. Stephen Dobyns എന്ന അമേരിക്കൻ കവിയുടെ കാവ്യമാണിത്. ആക്രമണവാഞ്ഛയും വധാഭിലാഷവും കുഞ്ഞിന്റെ നിഷ്കളങ്കതയെപ്പോലും മലിനമാക്കുന്നു എന്നു പറയുകയാണ് കവി.



(44-ാം പേജിൽ നിന്നും തുടർച്ച)

ഇറ്റാലിയൻ, സ്പാനിഷ്, പോർത്തുഗീസ്, ഡച്ച്, ചെക്, റഷ്യൻ, ലിത്വാനിയൻ തുടങ്ങിയ യൂറോപ്യൻ ഭാഷകളിൽ ഭാഷാശാസ്ത്ര അപഗ്രഥനത്തിനുള്ള വിജ്ഞാനമുണ്ടായിരുന്നു, എൽ.വി.ആറിന്. അറബിക്, സിറിയക്, ഹിബ്രു എന്നീ സെമിറ്റിക് ഭാഷകളും ബംഗാളി, പഞ്ചാബി, ഹിന്ദി എന്നീ ഭാരതീയ ഭാഷകളും അറിയാമായിരുന്നു. ചൈനീസ്, ജാപ്പനീസ്, മഞ്ചു, മലയ ഭാഷകളിലെ വ്യാകരണവും പദാവലികളും പഠിച്ചുകൊണ്ടിരുന്ന കാലത്ത് മരണം അദ്ദേഹത്തെ അപഹരിച്ചു, അമ്പത്തിരണ്ടാം വയസ്സിൽ. തൃശ്ശിവപേരൂരുള്ള സ്വഗൃഹത്തിൽ വച്ച്.

ഓരോ ഭാഷയിലേയും ബൈബിൾ വച്ചുകൊണ്ടായിരുന്നു, എൽ.വി.ആർ പരിജ്ഞാനം ഉറപ്പിച്ചത്. റിബറ്റൻ ഭാഷ പഠിക്കാൻ റിബറ്റൻ ബൈബിളായിരുന്നു ആശ്രയം. ഭാഷാഭേദങ്ങളായ ബഡഗ, കൊടഗു, മാൾട്ടോ, കുയി, ഗോണ്ടി, ബ്രാഹുയി തുടങ്ങിയവയിലും പഠനങ്ങൾ നടത്തി ഈ ശ്രേഷ്ഠ പണ്ഡിതൻ. തുളുവിലും കന്നടയിലും തെലുഗുവിലുമുള്ള ഗവേഷണങ്ങൾക്കും പുറമേ.

ഭാഷാശാസ്ത്രത്തിനു വേണ്ടത്ര പ്രാധാന്യമില്ലാത്ത കാലം. ഭാഷാശാസ്ത്രത്തിലെ ഗവേഷണമെന്നാൽ ഇന്തോ യൂറോപ്യൻ ഭാഷകളിലെ ഗവേഷണമെന്നു മാത്രം കരുതുന്ന കാലം.... സ്വരശാസ്ത്രമോ? മലയാളത്തിനോ? ഇംഗ്ളീഷിനല്ലേ ഉള്ളു? ഇങ്ങനെ പറഞ്ഞിരുന്ന കാലം.... അന്നാണ്, വെളിമ്പറമ്പിലെവിടെയോ കിടന്ന നാട്ടുഭാഷയായ മലയാളത്തിന്റെ സ്വരശാസ്ത്രവും സ്വനിമയും രൂപവും വടിവുമെല്ലാം പഠിച്ച് അതിന്റെ സമഗ്ര ദർശനത്തിന് എൽ.വി.ആർ തുനിഞ്ഞത് എന്നറിയുമ്പോൾ അദ്ദേഹത്തിലെ സാഹസികനെ നമ്മൾ കാണുന്നു!

എൽ.വിയുടെ കൃതികളെല്ലാം ഇംഗ്ളീഷിലായതിനാലോ രാമസ്വാമി അയ്യർ മലയാളികൾക്കു അപരിചിതനായത്? അദ്ദേഹത്തിന്റെ ഗ്രന്ഥപ്പുര അനന്തരാവകാശികൾ എറണാകുളം മഹാരാജാസ് കോളേജിന് നല്കി. അവരോട് കേരളത്തിനുള്ള കടപ്പാട് സീമാതീതം!

രാജ്യാന്തര പ്രശസ്തിയിലെത്തിയ ഭാഷാവിജ്ഞാനീയ വിദഗ്ദ്ധനായിരുന്നു, എൽ.വി.ആർ. എൽ.വി. ആറിന്റെ പ്രായമേറിയ സമകാലികരായ ഗ്രിയേറ്റ്സും റൊമയിൻ റൊളാങ്ങിനും എസ്.കെ. ചാറ്റർജിക്കും അദ്ദേഹത്തെ നന്നേ അറിയാമായിരുന്നു. തികഞ്ഞ ആദരവായിരുന്നു. അവർക്ക്. അദ്ദേഹത്തോട്.

ആളില്ലാകസേരകൾ ഭൂരിപക്ഷം... എങ്കിലും. സമ്മേളനത്തിന്റെ അദ്ധ്യക്ഷത സസന്തോഷം സ്വീകരിച്ചു, പ്രൊഫ: എസ്.ഗുപ്തൻനായർ. മുഖ്യപ്രബന്ധം അവതരിപ്പിച്ചത് ഡോ:പുതുശ്ശേരി രാമചന്ദ്രൻ. ഡോ: പി.സോമശേഖരൻനായർ (എഡിറ്റർ, മലയാള മഹാനിഘണ്ടു) അനുസ്മരണ പ്രസംഗം ചെയ്തു.

വിവരണാത്മകവും ചരിത്രാത്മകവുമായ രീതിയിൽ ആധുനിക ഭാഷാശാസ്ത്രത്തിന്റെ വെളിച്ചത്തിൽ മലയാള ഭാഷയുടെ ഇഴവിടർത്തി പരിശോധിച്ചത് എൽ.വി.ആർ-പുതുശ്ശേരി പറഞ്ഞു.

എൽ.വി.ആർ പഥദർശകനായിരുന്നു. ഡോ: സോമശേഖരൻ നായർ പറഞ്ഞു. മലയാളം ശബ്ദക്രമീകരണമുള്ള ഭാഷയാണെന്നും ഉദാഹരണസഹിതം വിശദമാക്കി. ഡോ: സോമശേഖരൻ നായർ. പ്രാദേശിക മൊഴി വിശേഷങ്ങളിൽ ഉച്ചാരണക്രമീകരണം കാണാനാകും. 'ഇജ്ജ് മനുസനാവാൻ നോക്ക്' എന്ന മൊഴിയിലെ 'നീയ്. 'നിയ്യ്' ആയിരൂപമെടുത്തപ്പോൾ

**വി**വരങ്ങൾ നൽകുന്നതോടൊപ്പം രസിപ്പിക്കാൻ ശ്രമിക്കുമ്പോഴാണ് പത്രങ്ങൾ സത്യത്തിൽനിന്ന് അകന്നുപോകുന്നത്.

സക്കറിയ.

*പുതിയ വേഷം പത്ര സുവിശേഷകാരന്റേതായിരിക്കും.*

******

**ആ**ധുനിക കവിതയ്ക്ക് അപചയം സംഭവിച്ചിരിക്കുന്നു. കവിത ചെറുതായാലും പേര് വലുതായിക്കാണണമെന്ന ചിന്തയിലാണ് പുതിയ കവികൾ.

കടമ്മനിട്ട

*തനിക്കുശേഷം പ്രളയം തന്നെ?*

******

**കേ**ന്ദ്രത്തിൽ കമ്മ്യൂണിസ്റ്റ് സോഷ്യലിസ്റ്റ് മതനിരപേക്ഷ കക്ഷികൾ ചേർന്നുള്ള സർക്കാർ ഉണ്ടാകണം. വരുന്ന ലോക്സഭാ തിരഞ്ഞെടുപ്പിൽ ഇടതുപക്ഷകക്ഷികൾക്ക് രണ്ട് ദൗത്യമാണുള്ളത്. നരസിംഹറാവു സർക്കാരിനെ അധികാരത്തിൽ നിന്നിറക്കുക. കേന്ദ്രത്തിൽ ബി.ജെ.പി വരുന്നത് തടയുക.

ഇ. എം. എസ്.

*ആന്റണി, ഇത് സംഭവിക്കും. എങ്ങനെയെങ്കിലും ഒന്ന് ഈ പക്ഷത്തേക്ക് പോരെ.*

******

**ഇ.**എം.എസ്സിനു വിവരമില്ലെന്നു ഞാൻ പറഞ്ഞിട്ടില്ല. സാഹിത്യത്തിലെ ഇ.എം.എസ്സിന്റെ സങ്കുചിതത്വം കാണുമ്പോൾ വിവരമില്ലെന്നു പറഞ്ഞുപോകും. എന്നാലിതിനു വിവരമില്ലെന്ന് അർത്ഥമില്ല. ഋഗ്വേദം പാിച്ച് ഇ.എം.എസ് ആറ്റുകൊല്ലം പാഴാക്കിയെന്നു പറയുന്നു. എന്നാൽ ഇന്ന് ഒരു സംസ്കൃത ഗ്രന്ഥത്തിന്റെ ആറു വാല്യം പ്രകാശനം ചെയ്യാൻ പോകുന്നു. അപ്പോൾ എന്തു പറയുന്നുവെന്നറിയാൻ താത്പര്യമുണ്ട്.

പ്രൊഫ. എസ്.ഗുപ്തൻനായർ.

*ഗുപ്തൻനായർക്ക് 'ഇ.എം.എസ് സ്റ്റൈൽ' പൂർണ്ണമായും ഹരമായിക്കഴിഞ്ഞു.*

******

**സം**സ്ഥാന സർക്കാരിന്റെ വിദ്യാഭ്യാസ



നയത്തോട് എനിക്ക് വ്യക്തിപരമായി കടുത്ത എതിർപ്പുണ്ട്.

ചെറിയാൻ ഫിലിപ്പ്.

*ചെറിയാനേ മൗനമല്ലേ നല്ലത്?*

******

**ചാ**രായനിരോധനം നടപ്പാക്കുമ്പോൾ ഗുണനിലവാരം കുറഞ്ഞ വിദേശമദ്യത്തിന്റെ തള്ളിക്കയറ്റമുണ്ടാകാതിരിക്കാൻ നടപടികൾ സ്വീകരിക്കും.

മന്ത്രി പന്തളം സുധാകരൻ.

*മുൻമന്ത്രിക്ക് അത്രയൊക്കെ അധികാരങ്ങൾ ഉണ്ടാകുമോ?*

******

**ലോ**കക്രമം നമ്മുടെ മുമ്പിൽ വിടർന്നത് സംവേദന മാദ്ധ്യമങ്ങളിലൂടെയാണെങ്കിലും മാധ്യമരാജാക്കന്മാർ ലോകമനസ്സിനെ നിയന്ത്രിക്കാൻ ശ്രമിക്കണം.

പി. ഗോവിന്ദപ്പിള്ള.

*ഗോവിന്ദപ്പിള്ളയ്ക്ക് ദൂരദർശനിലെന്തെങ്കിലുമൊരു സ്ഥിരം പരിപാടി കൊടുക്കാനുള്ള ബുദ്ധി ഈ ഭരണക്കാർക്കില്ലല്ലോ.*

******

**കെ.**പി.സി.സി. വൈസ് പ്രസിഡന്റ് എന്ന നിലയിൽ ഞാൻ ഗ്രൂപ്പുകൾക്കതീതനായിരിക്കും.

ടി.എച്ച്. മുസ്തഫ.

*കരുണാകരൻ കഴുത്തിനു പിടിച്ച് വെളിയിൽ കളയും.*

******

**കേ**ന്ദ്രത്തിൽ ബി.ജെ.പി അധികാരത്തിൽ വന്നാൽ ഐ.എസ്.ആർ.ഒ ചാരക്കേസ് വീണ്ടും അന്വേഷിക്കും.

എൽ.കെ. അദ്വാനി.

*മറിയം റഷീദയും ഫൗസിയാ ഹസ്സനുമായിരിക്കും അന്വേഷണ കമ്മീഷനിലെ പ്രമുഖാംഗങ്ങൾ.*

******

**ദൂ**രദർശൻ പരിപാടികളുടെ നിലവാരം മെച്ചപ്പെടുത്തുന്നതാണ്.

കേന്ദ്രവാർത്താ പ്രക്ഷേപണ സഹമന്ത്രി പി.എം. സഈദ്.

*സഈദ് സാഹിബേ, ലക്ഷദ്വീപിലെ കാര്യങ്ങളുംനോക്കി നടന്നാൽപ്പോരേ?*

******

**ക**ഴുത്തിൽ കിടക്കുന്ന കയറിന്റെ നീളത്തിലേ ആന്റണിക്ക് ചലിക്കാനാവൂ.

പ്രൊഫ. സുകുമാർ അഴീക്കോട്.

*ആ കയറിന്റെ മദ്ധ്യത്തിൽ സുകുമാർ അഴീക്കോട് പിടിച്ചുതൂങ്ങി നിൽക്കുമ്പോൾ അതും കഴിയില്ല.*

******

**എൻ**.എസ്.എസ്സിന്റെ വിദ്യാഭ്യാസ സ്ഥാപനങ്ങളെ ഉൾപ്പെടുത്തി മന്നം യൂണിവേഴ്സിറ്റി സ്ഥാപിക്കണം. ഇത് ഉടനെ വേണ്ട. വിശദാംശങ്ങളെപ്പറ്റി ആലോചിച്ച് പത്തു വർഷത്തിനുള്ളിൽ നടപ്പിലാക്കിയാൽ മതി.

മുൻ ഗവർണ്ണർ കെ.എം. ചാണ്ടി.

*2005 വരെ നീട്ടിക്കൊണ്ടുപോകുന്നതിൽ ചാണ്ടിക്കെന്തോ ഉദ്ദേശ്യമുണ്ടല്ലോ.*

******

**മ**ഹാത്മാഗാന്ധിയെ മനുസ്മൃതിവാദിയായി ചിത്രീകരിക്കുന്നവർ ചരിത്രബോധമില്ലാത്തവരാണ്.

കെ.പി. ഉണ്ണികൃഷ്ണൻ.

*ലയനം ഗാന്ധിജിയിലൂടെയാണോ സംഭവിപ്പിക്കാൻ പോകുന്നത്?*

******

---

ഏതാണ്ട് ഘനോച്ചാരണമായി. 'ഇജ്ജ്' ആകുമ്പോൾ ദേശ്യസ്വരവിശേഷമുള്ള സ്വരബലം കൈവരിക്കുന്നു.

'എഴുത്താശാൻസ് മലയാളം' (1935) 'ലാങ്ഗ്വേജ് ഓഫ് ദൂതവാക്യം' (1936), 'ഇവല്യൂഷൻ ഓഫ് മലയാളം മോർഫോളജി' (1936), 'മലയാളം ഫോണോളജി' (1937–39), 'ലാങ്ഗ്വേജ് ഓഫ് രാമചരിതം', 'ദി മലയാളം ഓഫ് മിഷനറീസ് (1941)–എൽ.വി.ആറിന്റെ സുപ്രധാന ഗവേഷണ ഫലങ്ങളാണിവ. ലീലാതിലകത്തിലെ വ്യാകരണം തുടങ്ങിയ ഇരുന്നൂറോളം ലഘു ഉപന്യാസങ്ങൾക്കും പുറമെ.

റൊമയിൻ റൊളാങ് ഫ്രഞ്ചിൽ താൻ രചിച്ച 'ടാഗോറും ഗാന്ധിജിയും' എന്ന ഗ്രന്ഥം ഇംഗ്ലീഷിലേക്കു വിവർത്തനം ചെയ്യാൻ എൽ.വി.ആറിനെയാണു തിരഞ്ഞെടുത്തത്. ഏറെ വിറ്റഴിഞ്ഞ പുസ്തകമായിരുന്നു. ഇത്. എൽ.വിയുടെ സാഹിത്യ മർമ്മജ്ഞതയ്ക്കും ഭാഷാപാണ്ഡിത്യത്തിനും മറ്റൊരു അംഗീകാരം വേണോ?

അമ്മിഞ്ഞപ്പാലിനൊപ്പം നുകർന്ന മൊഴി ഉള്ളൂരിനും എൽ.വി.രാമസ്വാമി അയ്യർക്കും തമിഴായിരുന്നു. കേരള സാഹിത്യ ചരിത്രമെഴുതാനും, ദ്രാവിഡ ഭാഷാ തറവാട്ടിലെ വടക്കിനിയിൽ കഴിയാൻ ശപിക്കപ്പെട്ടിരുന്ന മലയാഴ്മയുടെ വ്യക്തിത്വം തിരിച്ചറിയാനും ഭാഷയെക്കുറിച്ചുള്ള സങ്കുചിതബോധം, ഇവർക്കു രണ്ടുപേർക്കും. പക്ഷെ കൈവിലങ്ങായില്ല!

നാലര പതിറ്റാണ്ടു മുമ്പ് വിടപറഞ്ഞ എൽ.വി.ആറിന് ഇന്നെന്ത് പ്രസക്തി? അതും, അപാരമ്പര്യത്തിന്റെ ഊർജ്ജം തേടി കുറുക്കുനിരത്തിലൂടെ ഓടാനാഞ്ഞുനില്ക്കുമ്പോൾ!

ദ്രാവിഡതനിമയിൽ നിന്നാണ് മലയാഴ്മയുടെ തായ്‌വേര് ഊർജ്ജം വലിച്ചെടുത്തത് ഒരധിനിവേശ പരിഷ്കൃതി മലയാള സംസ്കൃതിയുടെ നീരൂറ്റുന്ന വിചിത്ര ചരിത്രസന്ധിയിൽ ഭാഷയുടെ വേരോട്ടം കാട്ടിത്തന്ന എൽ.വി.ആറിന് എന്നും പ്രസക്തി.

ഗോത്രഭാഷയ്ക്കും സാധാരണ സംസാരഭാഷയ്ക്കും പ്രാധാന്യം നല്കി മലയാളിയുടെ വൃത്താന്തമുള്ള സമഗ്രമായ ഭാഷാചരിത്രം. അതായിരിക്കും എൽ.വി.ആർ സ്മരണയ്ക്കു മുന്നിലെ നിത്യാഞ്ജലി.

Edited, Printed and Published by S. Jayachandran Nair on behalf of Kala Kaumudi Publications (P) Ltd. at Kala Kaumudi Press, Thiruvananthapuram
Managing Editor : M. Sukumaran